SUNDAY മലയാള മനോരമ

11 ഓഗസ്റ്റ് 2024 ഞായർ

1199 കർക്കടകം 27

ഓർമിക്കാൻ ഒരു 'ഇന്ത്യൻ' കഥ
ഞായറാഴ്ച P.1

ഒറ്റരാത്രി കൊണ്ട് അമൻ സെഹ്റാവത് കുറച്ചത് 4.6 കിലോ!
കായികം P.13

മനം നിറച്ച് മനു
ഞായറാഴ്ച P.3

**വയനാട്** കേരളത്തിന് ഒപ്പമെന്ന് പ്രധാനമന്ത്രി

# പുനരധിവാസം: ആശങ്ക വേണ്ട

▸▸ നിശ്ചയിച്ചതിലും ഒന്നര മണിക്കൂറിലേറെ വയനാട്ടിൽ ചെലവിട്ട് പ്രധാനമന്ത്രി

▸▸ ദുരന്തത്തിന്റെ വ്യാപ്തി മനസ്സിലായെന്നും കൈവിടില്ലെന്നും മോദി

**മനോരമ ലേഖകൻ**

കൽപറ്റ ● കേന്ദ്രസഹായം ലഭിച്ചില്ലെന്ന കാരണത്താൽ വയനാട്ടിലെ പുനരധിവാസ പ്രവർത്തനങ്ങൾ മുടങ്ങില്ലെന്നും കേരളത്തിന്റെ ആവശ്യങ്ങൾ ഉദാരമനസ്സോടെ പരിഗണിക്കുമെന്നും പ്രധാനമന്ത്രി നരേന്ദ്രമോദി ഉറപ്പു നൽകി. ദുരന്തം നേരിടുന്നതിൽ കേരളം ഒറ്റയ്ക്കല്ല. അടിസ്ഥാനസൗകര്യങ്ങൾ ഉറപ്പാക്കുന്നതിനും പുനരധിവാസത്തിനും കേന്ദ്രസഹായം ഉണ്ടാകും. ദുരന്തമേഖലകളും ക്യാംപുകളും ആശുപത്രിയും സന്ദർശിച്ചതിനു ശേഷം നടന്ന അവലോകന യോഗത്തിലാണ് രാജ്യം കേരളത്തിനൊപ്പമുണ്ടെന്ന ഉറപ്പ് പ്രധാനമന്ത്രി നൽകിയത്.

### ഉറപ്പുകളിൽ കേരളത്തിന് പ്രതീക്ഷ

അവലോകനയോഗത്തിൽ മുഖ്യമന്ത്രി പിണറായി വിജയൻ ആവശ്യപ്പെട്ട കാര്യങ്ങളോടെല്ലാം വളരെ അനുകൂലമായി പ്രധാനമന്ത്രി പ്രതികരിച്ചതിനെ കേരളം പ്രതീക്ഷയോടെയാണ് കാണുന്നത്. ദുരന്തത്തിന്റെ വ്യാപ്തി പ്രധാനമന്ത്രിക്കു ബോധ്യമായിട്ടുണ്ടെന്നും ഒപ്പമുണ്ടാകുമെന്ന ഉറപ്പിൽ കേരളം വിശ്വസിക്കുന്നതായും അവലോകന യോഗത്തിൽ പങ്കെടുത്ത മന്ത്രിമാരായ കെ.രാജനും പി.എ.മുഹമ്മദ് റിയാസും പറഞ്ഞു.

ദേശീയദുരന്തമായി പ്രഖ്യാപിക്കാനുള്ള സാധ്യതയും പ്രധാനമന്ത്രി മനസ്സിലാക്കിയിട്ടുണ്ടാകുമെന്ന് ഇരുവരും പറഞ്ഞു.

വയനാട്ടിൽ ഉണ്ടായ ദുരന്തത്തിന്റെ വ്യാപ്തി മനസ്സിലാക്കാൻ കഴിഞ്ഞെന്നു പ്രധാനമന്ത്രി പറഞ്ഞു. ദുരന്തത്തിനിരയായവരുടെ നഷ്ടമായ സ്വപ്നങ്ങൾ തിരിച്ചുപിടിക്കാൻ എല്ലാ സഹായവും ചെയ്യും. ദുരിതാശ്വാസ ക്യാംപിലും ആശുപത്രിയിലുമൊക്കെ കണ്ടവരിൽ നിന്ന് അവർ അനുഭവിച്ച ദുഃഖം മനസ്സിലാക്കാൻ കഴിഞ്ഞു. കേരളത്തിന് എന്ത് ആവശ്യമുണ്ടെങ്കിലും കേന്ദ്രത്തെ അറിയിക്കാം. മുഖ്യമന്ത്രിയോടു വിശദമായ നിവേദനം നൽകാൻ ആവശ്യപ്പെട്ടിട്ടുണ്ട്. ദുരന്തമേഖലയിൽ സ്കൂൾ, റോഡ് തുടങ്ങിയ അടിസ്ഥാന സൗകര്യങ്ങൾ ഉറപ്പാക്കുന്നതിൽ കേന്ദ്രം ഒപ്പമുണ്ടാകും. ഉരുൾപൊട്ടലുണ്ടായപ്പോൾത്തന്നെ കേന്ദ്രം ഇടപെട്ടിരുന്നു. കുടുംബത്തിലെ എല്ലാ അംഗങ്ങളും നഷ്ടപ്പെട്ട കുഞ്ഞുങ്ങൾക്കൊപ്പമാണെന്നും രാജ്യം ആരെയും കൈവിടില്ലെന്നും പ്രധാനമന്ത്രി ഉറപ്പുനൽകി.

നിശ്ചയിച്ചതിലും ഒന്നര മണിക്കൂറിലേറെ വയനാട്ടിൽ ചെലവഴിച്ചതിനു ശേഷമാണ് പ്രധാനമന്ത്രി മടങ്ങിയത്.

ദുരന്തമേഖലയിൽ ഹെലികോപ്റ്ററിൽ നിരീക്ഷണം നടത്തിയതിനു ശേഷം കൽപറ്റയിൽ ഇറങ്ങിയ അദ്ദേഹം തുടർന്ന് മുണ്ടക്കൈ, ചൂരൽമല പ്രദേശത്തേക്ക് എത്തി.

ചൂരൽമലയിൽനിന്ന് 700 മീറ്ററോളം നടന്ന് വെള്ളാർമല സ്കൂളിനു സമീപത്തും പിന്നീട് മുണ്ടക്കൈയിലേക്കുള്ള ബെയ്‌ലി പാലത്തിനടുത്തും നരേന്ദ്ര മോദി എത്തി. തുടർന്നു ദുരിതാശ്വാസ ക്യാംപിലുള്ളവരെയും ആശുപത്രിയിൽ കഴിയുന്നവരെയും നേരിൽക്കണ്ടു.

> “ദുരന്തത്തിന്റെ വ്യാപ്തിയും ആഘാതവും കണക്കിലെടുത്ത് വയനാട്ടിലുണ്ടായ ഉരുൾപൊട്ടലിനെ അതിതീവ്ര ദുരന്തമായും ദേശീയ ദുരന്തമായും എത്രയും വേഗം പ്രഖ്യാപിക്കണം. ദുരന്തം ഒറ്റയ്ക്കാക്കിയ കുട്ടികളുടെ വിദ്യാഭ്യാസത്തിനു പ്രത്യേക പാക്കേജ് ലഭ്യമാക്കണം.
> —മുഖ്യമന്ത്രി പിണറായി വിജയൻ (അവലോകന യോഗത്തിൽ)

ഗവർണർ ആരിഫ് മുഹമ്മദ് ഖാൻ, മുഖ്യമന്ത്രി പിണറായി വിജയൻ, കേന്ദ്രമന്ത്രി സുരേഷ് ഗോപി, ചീഫ് സെക്രട്ടറി ഡോ. വി.വേണു എന്നിവരും ഹെലികോപ്റ്ററിലുണ്ടായിരുന്നു.

അവലോകനയോഗത്തിനു ശേഷം വൈകിട്ട് 5.17നാണു കൽപറ്റയിൽ നിന്നു മടങ്ങിയത്.

നേർക്കാഴ്ച ➔ പേജ് 9



സ്നേഹസാന്ത്വനം: ചൂരൽമല ഉരുൾപൊട്ടലിൽ പരുക്കേറ്റ് ചികിത്സയിൽ കഴിയുന്നവരെ സന്ദർശിക്കാൻ മേപ്പാടിയിലെ ആശുപത്രിയിലെത്തിയ പ്രധാനമന്ത്രി നരേന്ദ്ര മോദിയെ കെട്ടിപ്പിടിച്ചുനിൽക്കുന്ന മൂന്നുവയസ്സുകാരി നൈസ. ഉരുൾപൊട്ടലിൽ ചെളിയിൽപൂണ്ടുകിടന്ന നൈസയെ അയൽവാസിയാണ് രക്ഷിച്ചത്. നൈസയ്ക്ക് ഇപ്പോൾ ഉമ്മ മാത്രമേ ഉള്ളൂ. ഉപ്പയും സഹോദരങ്ങളുമടക്കം അഞ്ചു കുടുംബാംഗങ്ങൾ മരിച്ചു.

## മഞ്ഞ കാർഡുകാർക്ക് ഇത്തവണയും സൗജന്യ ഓണക്കിറ്റ്

തിരുവനന്തപുരം ● മുൻഗണനാ വിഭാഗത്തിലെ മഞ്ഞ റേഷൻ കാർഡ് ഉടമകൾക്ക് ഇത്തവണയും സൗജന്യ ഓണക്കിറ്റ് നൽകും. 5.87 ലക്ഷം പേർക്കാണ് കിറ്റ് ലഭിക്കുക. വിവിധ ക്ഷേമകാര്യ സ്ഥാപനങ്ങളിലെ അന്തേവാസികളിൽ 4 പേർക്ക് ഒന്ന് എന്ന കണക്കിൽ കഴിഞ്ഞ വർഷത്തേതു പോലെ കിറ്റുകൾ നൽകും. കിറ്റ് നൽകുന്നതിന് 35 കോടി രൂപയാണ് സർക്കാരിന് ചെലവു വരുന്നത്.

സപ്ലൈകോയുടെ ഓണച്ചന്തകൾ അടുത്ത മാസം 4ന് തുടങ്ങും. ഓണച്ചന്തകളുടെ സംസ്ഥാനതല ഉദ്ഘാടനം തിരുവനന്തപുരത്ത് മുഖ്യമന്ത്രി നിർവഹിക്കും. എല്ലാ ജില്ലകളിലും ഓണച്ചന്തകൾ പ്രവർത്തിക്കും. ഇതിനു പുറമേ ഒരു നിയമസഭാ മണ്ഡലത്തിൽ ഒന്നു വീതവും ചന്തകൾ ഉണ്ടാകും. ഉത്രാടം വരെ ഇവ പ്രവർത്തിക്കും. അവസാന 5 ദിവസങ്ങളിൽ പ്രാദേശികമായി ഉൽപാദിപ്പിക്കുന്ന ജൈവ പച്ചക്കറികളും ഓണച്ചന്തകളിലൂടെ വിൽക്കും.

ഓണത്തിനു പ്രത്യേകമായി അരിയും പഞ്ചസാരയും നൽകുന്നതു സംബന്ധിച്ചു ചർച്ചകൾ തുടരുകയാണെന്നു ഭക്ഷ്യ സിവിൽ സപ്ലൈസ് വകുപ്പ് അറിയിച്ചു. ചന്തകളുടെ നടത്തിപ്പിനായും മറ്റും 500 കോടി രൂപ നൽകണമെന്നു ഭക്ഷ്യ സിവിൽ സപ്ലൈസ് വകുപ്പ് സർക്കാരിനോട് അഭ്യർഥിച്ചെങ്കിലും 100 കോടി മാത്രമാണ് അനുവദിച്ചത്.

## സെബി മേധാവിക്ക് അദാനി ബന്ധമുള്ള രഹസ്യനിക്ഷേപം: ഹിൻഡൻബർഗ്

▸▸ അദാനിക്കെതിരായ അന്വേഷണം ഇക്കാരണത്താൽ ഉഴപ്പിയെന്നും ആരോപണം

**മനോരമ ലേഖകൻ**

ന്യൂഡൽഹി ● ഓഹരിവിപണി നിയന്ത്രണ ഏജൻസിയായ സെക്യൂരിറ്റീസ് ആൻഡ് എക്സ്ചേഞ്ച് ബോർഡ് ഓഫ് ഇന്ത്യയുടെ (സെബി) മേധാവി മാധബി പുരി ബുച്ചിനും ഭർത്താവിനും അദാനി ഗ്രൂപ്പുമായി ബന്ധപ്പെട്ട രഹസ്യവിദേശ നിക്ഷേപങ്ങളിൽ പങ്കാളിത്തമുണ്ടെന്നു യുഎസിലെ ഹിൻഡൻബർഗ് റിസർച്ചിന്റെ പുതിയ റിപ്പോർട്ട്.

അദാനി ഗ്രൂപ്പുമായി ബന്ധപ്പെട്ട സംശയകരമായ വിദേശ ഇടപാടുകളെക്കുറിച്ച് ഹിൻഡൻബർഗിന്റെ റിപ്പോർട്ട് 18 മാസം മുൻപു പുറത്തുവന്നപ്പോൾ അതെപ്പറ്റിയുള്ള അന്വേഷണത്തിൽ സെബി ഉദാസീനത കാട്ടിയത് ഇക്കാരണത്താലാണെന്നും പുതിയ റിപ്പോർട്ടിൽ കുറ്റപ്പെടുത്തി.മൊറീഷ്യസ്, ബർമുഡ അടക്കം രാജ്യങ്ങളിലെ കടലാസുകമ്പനികളിലാണ് അദാനി ബന്ധമുള്ള രഹസ്യനിക്ഷേപമുള്ളതെന്നു റിപ്പോർട്ടിൽ ആരോപിച്ചിരുന്നു. ഗൗതം അദാനിയുടെ മൂത്ത സഹോദരൻ വിനോദ് അദാനിയാണ് ഈ ഇടപാടുകൾ നിയന്ത്രിക്കുന്നത്. മാധബി പുരിയും ഭർത്താവ് ധാവൽ ബുച്ചിയും 2015 ൽ സിംഗപ്പൂരിൽ ആരംഭിച്ച അക്കൗണ്ടിൽ ഒരു കോടി ഡോളർ ( 83 കോടി രൂപ ) നിക്ഷേപമുണ്ടെന്നാണു ഹിൻഡൻബർഗിന്റെ പുതിയ റിപ്പോർട്ടിൽ ആരോപിക്കുന്നത്. ഈ തുകയുടെ സ്രോതസ്സ് 'ശമ്പളം' എന്നാണു കാണിച്ചിരിക്കുന്നത്. ആരോപണങ്ങളോട് മാധബി പുരി പ്രതികരിച്ചിട്ടില്ല. 2022 ൽ ആണു മാധബി സെബി മേധാവിയായത്.ഓഹരി വിപണികളിൽ ഇടപെടുന്ന യുഎസ് ആസ്ഥാനമായ ഹിൻഡൻബർഗ് റിസർച് കഴിഞ്ഞ വർഷം ജനുവരിയിലാണു അദാനി ഗ്രൂപ്പിന്റെ രഹസ്യനിക്ഷേപങ്ങളെപ്പറ്റി കോർപറേറ്റ് ചരിത്രത്തിലെ ഏറ്റവും വലിയ തട്ടിപ്പ് എന്നാരോപിച്ച് 106 പേജ് റിപ്പോർട്ട് പുറത്തുവിട്ടത്. എന്നാൽ നിയമനടപടികളെ പേടിക്കാതെ അദാനിക്ക് വിദേശ ഇടപാടുകൾ തുടരാൻ ആത്മവിശ്വാസം നൽകിയതു സെബി മേധാവിയുമായുള്ള ബന്ധമാണെന്നും ഇത് അന്നു തങ്ങൾക്ക് അറിയില്ലായിരുന്നുവെന്നും പുതിയ റിപ്പോർട്ടിൽ പറയുന്നു.

സെബി ഈ വിഷയത്തിൽ തങ്ങൾക്കു കാരണംകാണിക്കൽ നോട്ടിസ് നൽകിയതല്ലാതെ കണ്ടെത്തലുകളിൽ വസ്തുതാപരമായ പിഴവുള്ളതായി ആരോപിച്ചിട്ടില്ലെന്നും ഹിൻഡൻബർഗ് റിസർച് ബ്ലോഗ് പോസ്റ്റിൽ വ്യക്തമാക്കുന്നു.ഹിൻഡൻബർഗ് റിപ്പോർട്ടിനെക്കുറിച്ച് അന്വേഷിക്കാൻ പുതിയ സമിതി ആവശ്യപ്പെട്ടുള്ള ഹർജികൾ സുപ്രീം കോടതി തള്ളിയിരുന്നു.

മാധബി പുരി ബുച്ച്

## ടി.വി.സോമനാഥൻ കാബിനറ്റ് സെക്രട്ടറി

**മനോരമ ലേഖകൻ**

ടി.വി.സോമനാഥൻ

ന്യൂഡൽഹി ● കേന്ദ്ര ധനകാര്യ സെക്രട്ടറി ടി.വി. സോമനാഥനെ പുതിയ കാബിനറ്റ് സെക്രട്ടറിയായി നിയമിച്ചു. 30ന് ചുമതലയേൽക്കും. 2 വർഷത്തേക്കാണ് നിയമനം.

നിലവിലെ കാബിനറ്റ് സെക്രട്ടറി രാജീവ് ഗൗബ ഈ മാസം സ്ഥാനമൊഴിയും. മന്ത്രാലയങ്ങളുടെ പ്രവർത്തനങ്ങൾ ഏകോപിപ്പിക്കുന്നതും കേന്ദ്രമന്ത്രിസഭ പരിഗണിക്കേണ്ട വിഷയങ്ങൾ കൈകാര്യം ചെയ്യുന്നതും കാബിനറ്റ് സെക്രട്ടേറിയറ്റ് ആണ്.

1987 ബാച്ച് തമിഴ്നാട് കേഡർ ഐഎഎസ് ഉദ്യോഗസ്ഥനാണ് സോമനാഥൻ. ചെന്നൈ സ്വദേശിയാണെങ്കിലും പൂർവികർ തൃശൂരിൽനിന്ന് മദ്രാസിലേക്കു കുടിയേറിയവരാണ്. ടി.വി. സോമനാഥന്റെ പേരിലെ 'ടി' തൃശൂരിലെ തൃക്കൂരാണ്. 'തൃക്കൂർ വൈദ്യനാഥൻ സോമനാഥൻ' എന്നാണ് മുഴുവൻ പേര്.പ്രധാനമന്ത്രി നരേന്ദ്ര മോദിയുടെ ഏറ്റവും വിശ്വസ്തരായ ഉദ്യോഗസ്ഥരിലൊരാളാണ് സോമനാഥൻ. ധനമന്ത്രാലയത്തിൽ എത്തുന്നതിനു മുൻപ് പ്രധാനമന്ത്രിയുടെ ഓഫിസിൽ ജോയിന്റ് സെക്രട്ടറിയായിരുന്നു. സാമ്പത്തികശാസ്ത്രത്തിൽ പിഎച്ച്ഡിയുള്ള സോമനാഥൻ ഡപ്യൂട്ടേഷനിൽ ലോകബാങ്ക് ഡയറക്ടറായും ജോലി ചെയ്തിട്ടുണ്ട്.

## ധനുജകുമാരി: ചൂളയിൽ തെളിഞ്ഞ 'പാഠപുസ്തകം'

▸▸ ഹരിതകർമ സേനാംഗം എഴുതിയ പുസ്തകം കണ്ണൂർ, കാലിക്കറ്റ് സർവകലാശാലകളിൽ പാഠപുസ്തകം

**ടി.ബി.ലാൽ**

തിരുവനന്തപുരം ● വീടുകളിൽ മാലിന്യം ശേഖരിക്കുന്ന ഹരിതകർമ സേനാംഗം എസ്.ധനുജകുമാരി(48)യുടെ ജീവിതം തന്നെ 'പാഠപുസ്തക'മാണ്. അവർ എഴുതിയ പുസ്തകം കണ്ണൂർ സർവകലാശാലയിൽ ബിഎയ്ക്കും കാലിക്കറ്റിൽ എംഎയ്ക്കും വിദ്യാർഥികൾ പഠിക്കുന്നു.

രാജാജി നഗറിൽ (പഴയ പേര് ചെങ്കൽച്ചൂള) ജനിച്ചു വളർന്ന ധനുജകുമാരി എഴുതിയ 'ചെങ്കൽച്ചൂളയിലെ എന്റെ ജീവിതം' എന്ന കുറിപ്പുകൾ പുസ്തകവും പിന്നീട് പാഠപുസ്തകവുമാവുകയായിരുന്നു.

പഠനം പാതിവഴിയിൽ ഉപേക്ഷിച്ച ധനുജകുമാരി വിജില എന്ന എഴുത്തുകാരിയുടെ പ്രേരണയിലാണ് എഴുതിത്തുടങ്ങിയത്.

'സെക്രട്ടേറിയറ്റ് നിർമിക്കുന്ന കാലത്ത്തൊഴിലാളികളുടെ താവളമായിരുന്നു ചെങ്കൽച്ചൂള. ചൂളയിലെ ആണുങ്ങൾ പ്രശ്നക്കാരാണെന്നായിരുന്നു ആക്ഷേപം.

കുട്ടികളെ ചേർക്കാൻ പോലും സ്കൂളുകൾ മടിച്ചു. ഇന്ന് വിദ്യാഭ്യാസമുള്ള കുട്ടികളാണു ചൂളയുടെ കരുത്ത്. സ്നേഹമുള്ള മനുഷ്യരാണ് കാഴ്ചകൾ. - ധനുജ പറയുന്നു.

മകൻ നിധീഷ് കലാമണ്ഡലത്തിൽ ചെണ്ട പഠിക്കാൻ പോയപ്പോഴുണ്ടായ ദുരനുഭവവും പുസ്തകത്തിലുണ്ട്.

ജാതി പറഞ്ഞും ചേരിക്കാരനെന്നു വിളിച്ചുമുള്ള ആക്ഷേപം അതിരുവിട്ടതോടെ കലാമണ്ഡലത്തിൽ നിന്നു മടങ്ങി. മന്ത്രിയായിരുന്ന കെ.രാധാകൃഷ്ണൻ ഇടപെട്ടതോടെ നിധീഷ് വീണ്ടും പോയിത്തുടങ്ങിയെങ്കിലും മുടങ്ങി.രാജാജി നഗറിന്റെ ചരിത്രം രണ്ടാം ഭാഗം, 1200 വീടുകളിലെ 7000 പേരെക്കുറിച്ചുള്ള ഡേറ്റ ബാങ്ക് ഇവയാണ് അടുത്ത ലക്ഷ്യം. ചൂളയിലെ സ്ത്രീ കൂട്ടായ്മ 'വിങ്സ് ഓഫ് വിമനി'ന്റെ സെക്രട്ടറിയായ ധനുജകുമാരിയുടെ ഉത്സാഹത്തിൽ ലൈബ്രറിയും തുടങ്ങി.

എഴുത്തുകാരിയും ഹരിതകർമ സേന പ്രവർത്തകയുമായ തിരുവനന്തപുരം രാജാജിനഗർ നിവാസി എസ്.ധനുജകുമാരി അമ്പലംമുക്ക് രവിനഗറിൽ നിന്ന് മാലിന്യം ശേഖരിച്ച ശേഷം മടങ്ങുന്നു. *ചിത്രം : ജെ.സുരേഷ് / മനോരമ*

INSIDE



കുഞ്ചുക്കുറുപ്പ്

ലോക്സഭയിലെ കോൺഗ്രസ് എംപിമാരുടെ പ്രകടനം പാർട്ടി നിരീക്ഷിക്കും

*ലോക്സഭയ്ക്കു പുറത്തുള്ള പ്രകടനം നാട്ടുകാർ നിരീക്ഷിക്കുന്നുണ്ട്...*

വിഴിഞ്ഞത്തത് നിറഞ്ഞ 'കണവപ്പൊന്ന്'

M PREMIUM SCAN & READ

manoramaonline.com/premium

മനോരമ
# പ്രാദേശികം

## വെളിയം റീജനൽ സഹകരണ ബാങ്ക് തിരഞ്ഞെടുപ്പിൽ സംഘർഷം

ഓടനാവട്ടം ● വെളിയം റീജനൽ സഹകരണ ബാങ്ക് തിരഞ്ഞെടുപ്പിൽ എൽഡിഎഫ് - ബിജെപി സംഘർഷം; ഒരാൾക്കു പരുക്ക്. ബിജെപി ഓടനാവട്ടം ഏരിയ പ്രസിഡന്റ് കുടവട്ടൂർ പുളിക്കൽ വീട്ടിൽ സാബു കൃഷ്ണന് (51) ആണു പരുക്കേറ്റത്.

ഇന്നലെ 11ന് ആയിരുന്നു സംഭവങ്ങളുടെ തുടക്കം. എൽഡിഎഫ് പ്രവർത്തകർ വോട്ടറുമാരെ പോളിങ് ബൂത്തിൽ കൂട്ടിക്കൊണ്ടു പോയി വോട്ടു ചെയ്യിപ്പിച്ചു എന്നാരോപിച്ചു ബിജെപി പ്രവർത്തകരും എൽഡിഎഫ് പ്രവർത്തകരും തമ്മിൽ വാക്കേറ്റവും ഉന്തും തള്ളും ഉണ്ടാകുകയായിരുന്നു.

പൊലീസ് ഇടപ്പെട്ട് ഇരുവിഭാഗങ്ങളെയും സംഭവസ്ഥലത്തു നിന്നു മാറ്റി. സാബു കൃഷ്ണ ബിജെപി പാനലിൽ ജനറൽ വിഭാഗത്തിലെ മത്സരാർഥി ആണ്. മുഴുവൻ സീറ്റുകളിലും എൽഡിഎഫ് വിജയിച്ചു.

### കാലാവസ്ഥ

●ഒറ്റപ്പെട്ട സ്ഥലങ്ങളിൽ അതിശക്ത മഴയ്ക്ക് സാധ്യത.
●പാലക്കാട്, മലപ്പുറം ജില്ലകളിൽ ഓറഞ്ച് അലർട്ട് പ്രഖ്യാപിച്ചു. ഇടുക്കി, കോഴിക്കോട്, വയനാട് ജില്ലകളിൽ യെലോ അലർട്ട്.
●തെക്കൻ കേരള-ലക്ഷദ്വീപ് തീരങ്ങളിൽ മത്സ്യബന്ധനത്തിന് വിലക്ക്.

### INFO SHORTS

**ക്വിസ് മത്സരം**

അഞ്ചാലുംമൂട് ● സുരഭി സാംസ്കാരിക വേദി 15ന് 3ന് സ്വാതന്ത്ര്യ സമര ചരിത്ര ക്വിസ് മത്സരം സംഘടിപ്പിക്കുന്നു. ഹൈസ്കൂൾ, ഹയർസെക്കൻഡറി വിഭാഗം വിദ്യാർഥികൾക്ക് പങ്കെടുക്കാം. 2 പേർ അടങ്ങുന്ന ടീമായാണ് മത്സരത്തിൽ പങ്കെടുക്കേണ്ടത്. 8304933996.

### വിവാഹിതരായി

പരവൂർ● തെക്കുംഭാഗം കൊച്ചുപുത്തൻവീട്ടിൽ കെ.എം.നസീറിന്റെയും സലീന നസീറിന്റെയും മകൻ മിഥുൻ നസീറും കിളികൊല്ലൂർ കല്ലുംതാഴം മാനവനഗറിൽ വിളയിൽ വീട്ടിൽ അഹമ്മദ് കബീറിന്റെയും മുംതാസിന്റെയും മകൾ അയിഷാ കബീറും വിവാഹിതരായി.

ചാത്തന്നൂർ താലൂക്ക് എൻഎസ്എസ് കരയോഗ യൂണിയൻ വാർഷിക സമ്മേളനം യൂണിയൻ പ്രസിഡന്റ് ചാത്തന്നൂർ മുരളി ഉദ്ഘാടനം ചെയ്യുന്നു.

## ചാത്തന്നൂർ താലൂക്ക് എൻഎസ്എസ് യൂണിയൻ ബജറ്റ് അവതരിപ്പിച്ചു

▶▶ പത്മ കഫേ, സാന്ത്വന പ്രവർത്തനങ്ങൾ, ചികിത്സാ ധനസഹായങ്ങൾ എന്നിവയ്ക്കു ബജറ്റിൽ മുൻഗണന

ചാത്തന്നൂർ ● താലൂക്ക് എൻഎസ്എസ് കരയോഗ യൂണിയൻ ബജറ്റ് അവതരിപ്പിച്ചു. യൂണിയൻ പ്രസിഡന്റ് ചാത്തന്നൂർ മുരളി അധ്യക്ഷത വഹിച്ചു. ഒരുകോടി ഇരുപത്തിരണ്ടു ലക്ഷത്തി മുപ്പത്തി ഒന്നായിരത്തി നാൽപതു രൂപ വരവും 12231800 രൂപ ചെലവും 240 രൂപ നീക്കിരിപ്പുമുള്ള ബജറ്റ് സെക്രട്ടറി എം.അനിൽകുമാർ ബജറ്റ് അവതരിപ്പിച്ചു.

പത്മ കഫേ, സാന്ത്വന പ്രവർത്തനങ്ങൾ, എൻഡോവ്മെന്റുകൾ, സ്കോളർഷിപ്പുകൾ, ചികിത്സാ ധനസഹായങ്ങൾ എന്നിവയ്ക്കു ബജറ്റിൽ മുൻഗണന നൽകിയിട്ടുണ്ട്. പ്രതിനിധി യോഗം ബജറ്റ് അംഗീകരിച്ചു പാസാക്കി.

താലൂക്ക് യൂണിയൻ വൈസ് പ്രസിഡന്റ് പരവൂർ മോഹൻദാസ്, യൂണിയൻ ഭരണ സമിതി അംഗങ്ങളായ എസ്.ശിവപ്രസാദ് കുറുപ്പ് ഡോ. ലത്തൻ കുമാർ,കെ. ജയചന്ദ്രൻ നായർ,ജെ. അംബികദാസൻ പിള്ള, പി.ആർ.രാമചന്ദ്ര ബാബു എന്നിവർ പ്രസംഗിച്ചു.

**‘ഖാദർ കമ്മിറ്റി റിപ്പോർട്ട് അംഗീകരിക്കരുത്’**

ഖാദർ കമ്മിറ്റി റിപ്പോർട്ട് അംഗീകരിക്കരുതെന്നു എൻഎസ്എസ് ചാത്തന്നൂർ താലൂക്ക് യൂണിയൻ വാർഷിക പൊതുയോഗം പ്രമേയത്തിലൂടെ ആവശ്യപ്പെട്ടു. ചാത്തന്നൂർ കേന്ദ്രമാക്കി താലൂക്ക് ആരംഭിക്കണമെന്നും യോഗം ആവശ്യപ്പെട്ടു. ഇരു പ്രമേയങ്ങളും സംസ്ഥാന സർക്കാരിന് അയച്ചു കൊടുക്കും.

**തെക്കുംഭാഗം-കാപ്പിൽ തീരം** അടിസ്ഥാന സൗകര്യങ്ങളില്ലെന്ന് പരാതി

# അതിർത്തിയിൽ തട്ടി; വികസനം വഴിമുട്ടി

പരവൂർ● തെരുവുവിളക്കുകൾ പ്രകാശിക്കാത്തതിനാൽ വൈകുന്നേരമാകുന്നതോടെ ഇരുട്ടു വീഴുന്ന തീരം, തകർന്ന റോഡുകൾ, അടിസ്ഥാന സൗകര്യങ്ങളുടെ അപര്യാപ്തത, ആസൂത്രണമില്ലായ്മയുടെ ഉദാഹരണമായി തദ്ദേശ സ്ഥാപനങ്ങളും ടൂറിസം വകുപ്പും..

ആയിരക്കണക്കിനു സഞ്ചാരികളെത്തുന്ന തെക്കുംഭാഗം-കാപ്പിൽ തീരങ്ങളുടെ അവസ്ഥയാണിത്. തീരത്തിന്റെ പരിപാലന ചുമതല സംബന്ധിച്ച ആശയക്കുഴപ്പമാണ് വികസനത്തിനു തടസമായിരിക്കുന്നത്.

വൈകുന്നേരം പരവൂർ തെക്കുംഭാഗം കടൽതീരം വാഹനങ്ങളുടെ ഹെഡ്‌ലൈറ്റ് വെളിച്ചത്തിൽ. പ്രകാശിക്കാത്ത തെരുവുവിളക്കുകളും കാണാം.

### അതിർത്തിയിൽ തർക്കം

ജില്ലാ അതിർത്തി നിർണയിക്കുന്നതിൽ തിരുവനന്തപുരം ജില്ലയിലെ ഇടവ പഞ്ചായത്തും പരവൂർ നഗരസഭയും തമ്മിൽ നിലനിൽക്കുന്ന അവ്യക്തത തെക്കുംഭാഗം തീരത്തിന്റെ സമ്പൂർണ വികസനത്തിനു തടസ്സമാകുന്നു.

പരവൂർ മുതൽ കാപ്പിൽ പാലം വരെയുള്ള പ്രദേശം പരവൂർ നഗരസഭ പരിധിയിലാണെന്നിരിക്കെ ഇടവ പഞ്ചായത്ത് നഗരസഭ പ്രദേശത്ത് അനധികൃത നിർമാണം നടത്തിയതിൽ പ്രതിഷേധം ഉയർന്നിട്ടുണ്ട്. കാപ്പിൽ പാലം ആരംഭിക്കുന്നതു വരെയുള്ള പ്രദേശത്ത് കായൽ തീരത്തെ വസ്തുവകകളുടെ കരവും കടലോരത്തെ വ്യാപാര സ്ഥാപനങ്ങളുടെ നികുതിയും അടയ്ക്കുന്നത് നഗരസഭയിലെ കോട്ടപ്പുറം വില്ലേജിലാണ്.

എന്നാൽ ഇടവയിൽ നിന്ന് വരുമ്പോൾ കാപ്പിൽ പാലവും കഴിഞ്ഞു ലേക്ക് സാഗർ റിസോർട്ടിന്റെ മുൻവശം വരെയുള്ള റോഡ് വരെയാണ് തിരുവനന്തപുരം പൊതുമരാമത്ത് ഡിവിഷന്റെ അതിർത്തി. ഇതു മുതലെടുത്താണ് തെക്കുംഭാഗം തീരത്ത് ഇടവ പഞ്ചായത്ത് നിർമാണ പ്രവർത്തനങ്ങൾ നടത്തിയതെന്ന് ആക്ഷേപമുണ്ട്.

കാപ്പിൽ പാലം ആരംഭിക്കുന്നിടത്ത് അതിർത്തി നിർണയിച്ചു നഗരസഭ സ്ഥാപിച്ച സ്തൂപങ്ങൾ സാമൂഹിക വിരുദ്ധർ തകർത്തിരുന്നു.

### വെളിച്ചവുമില്ല റോഡുമില്ല

തിരുവനന്തപുരം, കൊല്ലം ജില്ലകളുടെ അതിർത്തിയായതിനാൽ ഇരുജില്ലകളിൽ നിന്നും ആയിരത്തിലേറെ സഞ്ചാരികളെത്തുന്ന തീരം വൈകുന്നേരമാകുന്നതോടെ പൂർണമായും ഇരുട്ടിലാണ്. പൊഴി മുറിയുന്ന ഭാഗത്ത് നേർക്കാഴ്ച പോലും സാധ്യമാകാത്ത തരത്തിലുള്ള ഇരുട്ടാണ്. ഹൈമാസ്റ്റ് ലൈറ്റുകളടക്കം പ്രകാശിക്കാതായിട്ട് മാസങ്ങളായി. പരവൂർ ഭാഗത്ത് നിന്ന് സഞ്ചാരികൾ തെക്കുംഭാഗം തീരത്തേക്ക് എത്തുന്ന 2.8 കിലോമീറ്റർ നീളമുള്ള പരവൂർ-തെക്കുംഭാഗം റോഡ് പകുതിയിലേറെ തകർന്നിട്ട് ഒരു വർഷമായിട്ടും പൊതുമരാമത്ത് വകുപ്പിനു അനക്കമില്ല. ഈ വർഷം ഇതു വരെ 4 പേരുടെ ജീവൻ നഷ്ടപ്പെട്ട തീരത്ത് ഡിടിപിസി സുരക്ഷ നൽകുന്നത് ഒരു ലൈഫ് ഗാർഡിന്റെ സേവനം ഉപയോഗിച്ചാണ്.

ടൂറിസത്തിന് അനന്ത സാധ്യതകളുള്ള തീരത്ത് അടിസ്ഥാന സൗകര്യ വികസനമടക്കമുള്ള കാര്യങ്ങൾ പതിറ്റാണ്ടുകളായി ടൂറിസം പ്രമോട്ടേഴ്സും നാട്ടുകാരും ആവശ്യപ്പെടുന്നതാണ്. എന്നാൽ ഇരുജില്ലകളുടെയും അതിർത്തിയിൽ അനാഥ പ്രദേശമായി കഴിയാനാണ് തെക്കുംഭാഗം-കാപ്പിൽ തീരങ്ങളുടെ വിധി.

## പഴ്സും മൊബൈൽ ഫോണും വീണ്ടെടുത്ത് കൈമാറി അഗ്നിരക്ഷാ സേന

പരവൂർ● വാട്ടർ അതോറിറ്റി പൈപ്പ് ലൈനിന്റെ വാൽവിന് സമീപത്തെ വിടവിലൂടെ ഓടയിലേക്ക് വീണ പഴ്സും മൊബൈൽ ഫോണും വീണ്ടെടുത്തു നൽകി പരവൂർ അഗ്നിരക്ഷാ സേന റെസ്ക്യൂ ടീം. ഇന്നലെ ഉച്ചയ്ക്ക് 12.30 നാണ് കലയ്ക്കോട് സ്വദേശിനിയായ വിദ്യാർഥിനിയുടെ മൊബൈൽ ഫോണും പണവുമടങ്ങിയ പഴ്സും പരവൂർ ബസ് സ്റ്റാൻഡിന്റെ എതിർവശത്തുള്ള വാട്ടർ അതോറിറ്റി വാൽവ് സ്ലാബിന്റെ വിടവിലൂടെ താഴേക്ക് വീണത്.

പരവൂർ അഗ്നിരക്ഷാ സേന അസിസ്റ്റന്റ് സ്റ്റേഷൻ ഓഫിസർ മധുസൂദനൻ നായർ, ഗ്രേഡ് അസിസ്റ്റന്റ് സ്റ്റേഷൻ ഓഫിസർ അരുൺകുമാർ, ഫയർ ഓഫിസർമാരായ ഹരിലാൽ, ഡാർവിൻ, ഷംനാദ്, മുഹമ്മദ് അൻസർ, ജിജു എന്നിവരടങ്ങുന്ന സംഘം അര മണിക്കൂറോളം പരിശ്രമിച്ചാണ് പഴ്സും ഫോണും വീണ്ടെടുത്തത്.

വാട്ടർ അതോറിറ്റി വാൽവിനു സമീപത്തെ വിടവിലൂടെ വീണ പഴ്സും മൊബൈൽ ഫോണും വീണ്ടെടുക്കാൻ ശ്രമിക്കുന്ന അഗ്നിരക്ഷാ സേനാംഗങ്ങൾ.

### വ്യാപാരോത്സവം

ഓയൂർ ● വ്യാപാരി വ്യവസായി ഏകോപന സമിതി ഓയൂർ യൂണിറ്റിൽ വ്യാപാരോത്സവത്തിനു തുടക്കം. 38 സമ്മാനങ്ങൾ ഉൾപ്പെടുത്തി ഓഗസ്റ്റ് 1 മുതൽ ഒക്ടോബർ 1 വരെ നീണ്ടുനിൽക്കുന്ന പരിപാടിയുടെ കൂപ്പൺ വിതരണം ജില്ലാ പ്രസിഡന്റ് ജി.ദേവരാജൻ കൈരളി ഏജൻസീസ് ഉടമ ജയചന്ദ്രനു നൽകി ഉദ്ഘാടനം ചെയ്തു.

യൂണിറ്റ് പ്രസിഡന്റ് എസ്.സാദിക്ക് അധ്യക്ഷനായി. ജനറൽ സെക്രട്ടറി കെ.രാജേന്ദ്രൻ, ട്രഷറർ ജി.തുളസീധരൻ നായർ, കൊച്ചുകോശി എന്നിവർ പ്രസംഗിച്ചു.

## പ്രേമചന്ദ്രന്റെ പ്രസ്താവന ബിജെപി വളച്ചൊടിക്കുന്നു: മുസ്‌ലിം ലീഗ്

കൊല്ലം ● ബംഗ്ലദേശ് ജനാധിപത്യ രീതിയുമായി ബന്ധപ്പെട്ട് എൻ.കെ.പ്രേമചന്ദ്രൻ എംപി നടത്തിയ പ്രസ്താവന ബിജെപി വളച്ചൊടിച്ചു വർഗീയത പരത്താൻ ഉപയോഗിക്കുകയാണെന്നു മുസ്‌ലിം ലീഗ് ജില്ലാ പ്രസിഡന്റ് നൗഷാദ് യൂനുസ്, ജനറൽ സെക്രട്ടറി സുൽഫിക്കർ സലാം എന്നിവർ ആരോപിച്ചു.

ഏത് രാജ്യത്തായാലും ഏത് ജനാധിപത്യ സംവിധാനത്തിൽ ആയാലും ന്യൂനപക്ഷങ്ങളെ സംരക്ഷിക്കപ്പെടണം എന്നുള്ളതു മനുഷ്യത്വപരമായ കാഴ്ചപ്പാടാണ്.

അതിൽ ജാതിയോ വർഗീയതയോ കലർത്തേണ്ടതില്ല. പ്രേമചന്ദ്രനെ പോലെ കൃത്യമായി ജനാധിപത്യ മതനിരപേക്ഷ മനുഷ്യത്വ ചേരിക്കു വേണ്ടി ആത്മാർഥമായ നിലപാട് എടുക്കുന്നവരെ സമൂഹത്തിൽ തെറ്റിധരിപ്പിക്കാൻ ബിജെപി നടത്തുന്ന ഇത്തരം ആരോപണങ്ങൾ പ്രാകൃതവും ബാലിശവുമാണ്.

ബംഗ്ലദേശിൽ 17 അംഗ ഇടക്കാല സർക്കാർ സാമ്പത്തിക ശാസ്ത്രജ്ഞൻ മുഹമ്മദ് യൂനുസിന്റെ നേതൃത്വത്തിൽ അധികാരത്തിൽ വന്നപ്പോൾ 8 ശതമാനമുള്ള മതന്യൂനപക്ഷങ്ങളിൽ നിന്നു 2 പ്രതിനിധികളുണ്ട് കാബിനറ്റിൽ.

ഇടക്കാല സർക്കാർ ബംഗ്ലദേശിലെ മതന്യൂനപക്ഷങ്ങളുടെ സുരക്ഷ ഉറപ്പ് വരുത്തണമെന്ന് ഇന്ത്യൻ പ്രധാനമന്ത്രി പറയുമ്പോൾ അതിന്റെ ഇരട്ടിയിലധികം മതന്യൂനപക്ഷങ്ങൾ ഉള്ള ഇന്ത്യയിൽ ഒരാൾ പോലും മന്ത്രി സ്ഥാനത്തില്ലെന്ന് ഉറപ്പു വരുത്തി ഭരിക്കുന്ന പ്രധാനമന്ത്രിയുടെ ന്യൂനപക്ഷ സ്നേഹം കപടമാണെന്ന് ഇവർ പറഞ്ഞു.

### ഇന്നത്തെ സിനിമ

**കൊല്ലം** ധന്യ (A/C,DTS) മകുടി (M) 11.00 am
നാൻ താൻ ജാൻസി (T) 02.00 pm, 06.00 pm, 09.00 pm
**രമ്യ** (www.bookmyshow.com)
മെമ്മറി പ്ലസ് (M) 11.00 am, 02.00 pm
ഓർമ്മചിത്രം (M) 06.00pm, 09.00 pm
**പ്രണവം** (A/C) (Phone:0474 2742604) (www.bookmyshow.com)
സൂപ്പർ സിന്ദാഗി (M) 11.30 am, 09.30 pm
രായൻ (T) 02.30 pm, 06.30 pm
**ഉഷ** (A/C,DTS) (Phone: 0474 2747517) ADIOS AMIGO (E) 11.15 am, 02.30 pm, 06.00 pm, 09.15 pm
**നല്ലില J B Cinemas** (4K,3D,A/C) (Phone:0474 2563265, 8281691515)
ADIOS AMIGO (E) 11.00 am, 02.15 pm, 06.30 pm, 09.30 pm
സൂപ്പർ സിന്ദാഗി (M) 11.15 am, 02.30 pm, 06.45 pm, 09.45 pm
**ഓയൂർ എൻ.വി.പി. സിനിമ** (A/C, 4K) (Phone:0474 2468289, 9633484397) (Online booking: www.bookmyshow.com) സൂപ്പർ സിന്ദാഗി (M) 2D 11.00 am, 03.00 pm, 06.30 pm, 09.30 pm
**ചാത്തന്നൂർ LM CINEMAS A/C 4K 3D** ( PH: 7560817500 )
www.bookmyshow.com AUDI 1 ADIOS AMIGO (M) 12.30 pm, 08.30 pm
CHECKMATE (M) 03.30 pm, 06.00 pm
AUDI 2 ADIOS AMIGO (M) 10.00 am, 03.15 pm, 06.30 pm
CHECKMATE (M) 09.30 pm, 11.45 pm



### SHORTS

**ഇല്ലം നിറയും പുത്തരി ഊട്ടും**

പൂതക്കുളം ● ധർമശാസ്താ ക്ഷേത്രത്തിൽ നാളെ രാവിലെ 6 ന് ഇല്ലം നിറയും പുത്തരി ഊട്ടും നടക്കും. തന്ത്രി നീലമന ഉണ്ണികൃഷ്ണൻ നമ്പൂതിരിയുടെ മുഖ്യകാർമികത്വം വഹിക്കും.നിറയും പുത്തരി ഊട്ടിന് ശേഷം പൂജിച്ച നെൽക്കതിരുകൾ ഭവനങ്ങളിൽ നിറയ്ക്കുന്നതിന് ഭക്തജനങ്ങൾക്കു ലഭിക്കും.

**മഹാശക്തി ദീപം ഇന്ന്**

ചാത്തന്നൂർ ● കാഞ്ഞിരംവിള ഭഗവതി ക്ഷേത്രത്തിൽ മഹാശക്തി ദീപം ഇന്ന് രാവിലെ 6.30 മുതൽ 10 വരെയും വൈകിട്ട് 5.30 മുതൽ 6 .30 വരെയും നടക്കും. നവഗ്രഹ പൂജ, നവഗ്രഹ ഹോമം തുടങ്ങിയവ നടത്തുവാനുള്ള സൗകര്യവും ഉണ്ടെന്നു സെക്രട്ടറി എസ്.ലാൽകുമാർ അറിയിച്ചു.

**വീൽചെയറുകൾ നൽകി**

പാരിപ്പള്ളി ● ഗവ. മെഡിക്കൽ കോളജ് ആശുപത്രിയിൽ കാർഡിയാക് ലാബിലേക്ക് പാരിപ്പള്ളി ലയൺസ് ക്ലബ് വീൽചെയറുകൾ നൽകി.

ക്ലബ് പ്രസിഡന്റ് ഡി.രഞ്ജൻ, സെക്രട്ടറി അനിൽകുമാർ, ട്രഷറർ ഷിജി രാധാകൃഷ്ണൻ, ബി. പ്രേമാനന്ദ്, സഫാ സലിം, രാധാകൃഷ്ണൻ, രാധാകൃഷ്ണ പിള്ള, മോഹനൻ, ഷെനി, ജയപ്രകാശ്, ഡോ. പ്രശോഭ് തുടങ്ങിയവർ പ്രസംഗിച്ചു.

**രാജയോഗ മെഡിറ്റേഷൻ ക്ലാസ്**

ചാത്തന്നൂർ ● കൊല്ലം രാജയോഗ സെന്ററിന്റെ ആഭിമുഖ്യത്തിൽ 17 മുതൽ 19 വരെ വൈകിട്ട് 3നു പാരിപ്പള്ളി ഗണേഷ് മെമ്മോറിയൽ ലൈബ്രറിയിൽ സൗജന്യ രാജയോഗ മെഡിറ്റേഷൻ ക്ലാസ് നടത്തും. 7907520718 .

**സമാഹരിച്ച തുക കൈമാറി**

ചാത്തന്നൂർ ● കേരള സ്കൂൾ ടീച്ചേഴ്സ് അസോസിയേഷൻ ചാത്തന്നൂർ സബ് ജില്ലാ കമ്മിറ്റി വയനാട് ദുരിതാശ്വാസ നിധിയിലേക്ക് സ്വരൂപിച്ച 97750 രൂപ കെഎസ്ടിഎ ജില്ലാ സെക്രട്ടറി ബി.സജീവ് ഏറ്റുവാങ്ങി.

ചാത്തന്നൂർ സബ് ജില്ലാ പ്രസിഡന്റ് ജി.ഒ.സാബു മോൻ അധ്യക്ഷത വഹിച്ചു. ജില്ലാ എക്സിക്യൂട്ടീവ് അംഗങ്ങളായ എം.മനേഷ്, എസ്.സിന്ധു, അഞ്ജന, ജില്ലാ കമ്മിറ്റി അംഗങ്ങളായ കെ.മുജീബ്, ബി.ശ്രീകുമാർ, എച്ച്.വിനോദ് സബ് ജില്ല സെക്രട്ടറി എച്ച്.നിസാമുദ്ദീൻ, കെ.സിന്ധു എന്നിവർ പ്രസംഗിച്ചു.

**ഗ്രാമ യാത്ര ഇന്ന്**

പരവൂർ● പൂതക്കുളം പഞ്ചായത്തിലെ ബാലമലയാള വേദി അംഗങ്ങളായ വിദ്യാർഥികൾ മലയാള ഐക്യവേദിയുടെ സഹകരണത്തോടെ നടത്തുന്ന ഗ്രാമ യാത്ര ഇന്ന് രാവിലെ 9നു കലയ്ക്കോട് ഗാന്ധി സ്മാരക വായനശാല ജംക്ഷനിൽ നിന്ന് ആരംഭിക്കും.

പഞ്ചായത്ത് പ്രസിഡന്റ് എസ്.അമ്മിണിയമ്മ ഉദ്ഘാടനം നിർവഹിക്കും.

**ക്ലാസ് ഇന്ന്**

പാരിപ്പള്ളി ● ജവാഹർ ജംക്‌ഷൻ ക്ഷീരോൽപാദക സഹകരണ സംഘം ഹാളിൽ ഇന്ന് 2ന് കോട്ടയം ഗുരുനാരായണ സേവാ നികേതനിലെ ഷൈലജ ഷാജി ശ്രീനാരായണ ധർമം എന്ന വിഷയത്തിൽ ക്ലാസെടുക്കും.

യുവമോർച്ച ജില്ലാ കമ്മിറ്റി എൻ.കെ.പ്രേമചന്ദ്രൻ എംപിയുടെ വസതിയിലേക്കു നടത്തിയ പ്രതിഷേധ മാർച്ച് ബിജെപി ജില്ലാ പ്രസിഡന്റ് ബി.ബി.ഗോപകുമാർ ഉദ്ഘാടനം ചെയ്യുന്നു.

## എംപിയുടെ വസതിയിലേക്ക് യുവമോർച്ച മാർച്ച് നടത്തി

കൊല്ലം ● എൻ.കെ.പ്രേമചന്ദ്രൻ എംപി തീവ്രവാദത്തിനു പിന്തുണ നൽകുകയാണെന്നു ബിജെപി ജില്ലാ പ്രസിഡന്റ് ബി.ബി.ഗോപകുമാർ.

പ്രധാനമന്ത്രി നരേന്ദ്ര മോദിക്കെതിരായ വിമർശനത്തിൽ പ്രതിഷേധിച്ച് എൻ.കെ.പ്രേമചന്ദ്രൻ എംപിയുടെ വസതിയിലേക്കു യുവമോർച്ച ജില്ലാ കമ്മിറ്റി സംഘടിപ്പിച്ച മാർച്ച് ഉദ്ഘാടനം ചെയ്യുകയായിരുന്നു. ബംഗ്ലദേശിലെ മതന്യൂനപക്ഷങ്ങൾക്കെതിരെ നടക്കുന്ന വേട്ടയാടലിന് എതിരെ രാജ്യാന്തര തലത്തിൽ പ്രതിഷേധം ഉയർന്ന പശ്ചാത്തലത്തിലാണു പ്രധാനമന്ത്രി മോദി ഹൈന്ദവരെ സംരക്ഷിക്കണമെന്നു പറഞ്ഞത്. ഇതിനെതിരെയുള്ള പ്രേമചന്ദ്രന്റെ പ്രസ്താവന മതനിരപേക്ഷ മനസ്സിനു ചേരുന്നതല്ലെന്നും ഗോപകുമാർ പറഞ്ഞു.

യുവമോർച്ച ജില്ല പ്രസിഡന്റ് പ്രണവ് താമരക്കുളം അധ്യക്ഷത വഹിച്ചു. പ്രവർത്തകർ എൻ.കെ. പ്രേമചന്ദ്രൻ എംപിയുടെ കോലം കത്തിച്ചു.

ജില്ലാ ജനറൽ സെക്രട്ടറിമാരായ യു.ഗോപകുമാർ, അഭിഷേക് മുണ്ടയ്ക്കൽ, ജില്ലാ കമ്മിറ്റിയംഗം അജീഷ്, സുദിൻ, ബിനു, ബിനോയ്, ശബരിനാഥ്, എം.എസ്. ആദിത്യൻ, പ്രിയങ്ക അഭിരാമി, മനു പ്രദീപ്, ഗണേഷ് എന്നിവർ നേതൃത്വം നൽകി.

## വയനാട്ടിൽ വീടു നിർമാണം ധനസമാഹരണത്തിന് മത്സ്യ വിൽപന നടത്തി ഡിവൈഎഫ്ഐ

പരവൂർ● വയനാട് ചൂരൽമല ഉരുൾപൊട്ടലിൽ വീട് നഷ്ടമായവർക്ക് ഡിവൈഎഫ്ഐ സംസ്ഥാന കമ്മിറ്റി നിർമിച്ച നൽകുന്ന വീടുകൾക്ക് ധനസമാഹരണത്തിനായി മത്സ്യ വിൽപന നടത്തി യൂണിറ്റ് കമ്മിറ്റി. സംസ്ഥാന കമ്മിറ്റി നിർമിച്ചു നൽകുന്ന 50 വീടുകൾക്ക് വേണ്ടിയുള്ള ധനസമാഹരണത്തിന്റെ ഭാഗമായാണ് കിഴക്കിടം യൂണിറ്റ് കമ്മിറ്റി മീൻ വിൽപന നടത്തിയത്. നീണ്ടകര തുറമുഖത്ത് നിന്ന് പുലർച്ചെ വാങ്ങിയ മീനുകളാണ് ആവശ്യക്കാർക്ക് വീടുകളിൽ എത്തിച്ചു നൽകിയത്.

വയനാടിനുള്ള സഹായമായതിനാൽ മീനിന്റെ വിലയിലും അധികം തുക നൽകിയാണ് പലരും മീൻ വാങ്ങിയത്. വരും ദിവസങ്ങളിൽ പാഴ്‌വസ്തു ശേഖരണം അടക്കമുള്ള ക്യാംപെയ്നിലൂടെ ധനസമാഹരണം നടത്തുമെന്നു ഭാരവാഹികൾ അറിയിച്ചു.

വിൽപനയിലൂടെ സമാഹരിച്ച 51400 രൂപ അടുത്ത ദിവസം സംസ്ഥാന കമ്മിറ്റിക്ക് കൈമാറും. ഡിവൈഎഫ്ഐ ജില്ല ജോയിന്റ് സെക്രട്ടറി എം.ഹരികൃഷ്ണൻ, കൗൺസിലർമാരായ ബി.അശോക് കുമാർ, എൽ.ദീപ, യൂണിറ്റ് സെക്രട്ടറി ദേവിക്, പ്രസിഡന്റ് സൂരജ്, ആർ.വിനോദ് കുമാർ, ആർ.രതീഷ്, ജി.വിനോദ് എന്നിവർ വിൽപനയ്ക്ക് നേതൃത്വം നൽകി.

അസോസിയേഷൻ ഓഫ് കൊമേഴ്സ് ടീച്ചേഴ്സ് ജില്ലാ കമ്മിറ്റി പ്രഫഷനൽ ചാപ്റ്റർ കോളജിന്റെ സഹകരണത്തോടെ സംഘടിപ്പിച്ച അനുമോദന സമ്മേളനം എൻ.കെ.പ്രേമചന്ദ്രൻ എംപി ഉദ്ഘാടനം ചെയ്യുന്നു.

### അനുമോദിച്ചു

കൊല്ലം ● പ്ലസ് വൺ പരീക്ഷയിൽ കൊമേഴ്സ് വിഭാഗത്തിൽ 89 ശതമാനത്തിനു മുകളിൽ മാർക്ക് നേടിയ കൊല്ലം റവന്യു ജില്ലയിലെ 560 കുട്ടികളെ അസോസിയേഷൻ ഓഫ് കൊമേഴ്സ് ടീച്ചേഴ്സ് (ആക്ട്) ജില്ലാ കമ്മിറ്റി പ്രഫഷനൽ ചാപ്റ്റർ കോളജിന്റെ സഹകരണത്തോടെ അനുമോദിച്ചു. എൻ.കെ.പ്രേമചന്ദ്രൻ എംപി ഉദ്ഘാടനം ചെയ്തു.

അസോസിയേഷൻ ജില്ലാ പ്രസിഡന്റ് എസ്.സതീഷ് അധ്യക്ഷത വഹിച്ചു. കേരള യൂണിവേഴ്സിറ്റി കാര്യവട്ടം ക്യാംപസ് കൊമേഴ്സ് വിഭാഗം മേധാവി ഡോ. ബിജു ടൈറൻസ്, ചാപ്റ്റർ കോളജ് ഡയറക്ടർ ടി.മോഹനൻ, പ്രിൻസിപ്പൽ ഡോ.എം.എസ്.ഗായത്രി, ആക്ട് സെക്രട്ടറി എം.ഷബീർ, എം.ആസിഫ്, ഷാനവാസ് ഖാൻ, അനിത ജമാൽ, എൽ.ഗ്ലാഡിസൺ, കെ.ആർ.രതീഷ്, വി. ശ്രീജ, എൽ.ഷാഹിദ എന്നിവർ പ്രസംഗിച്ചു.

### നിറപുത്തരി പൂജ നാളെ

ചാത്തന്നൂർ ● കാഞ്ഞിരംവിള ഭഗവതി ക്ഷേത്രത്തിൽ നിറപുത്തരി പൂജ നാളെ രാവിലെ 5.45 മുതൽ 6.30നകം നടക്കും. മേൽശാന്തി ഹരി പോറ്റി മുഖ്യകാർമികത്വം വഹിക്കും.



## റോഡ് വികസനം: കൊട്ടിയത്തെ സൗകര്യങ്ങൾ കുറയുമെന്ന് ആശങ്ക

▶▶ കൊട്ടിയം പൗരവേദിയുടെ നേതൃത്വത്തിൽ ഇന്ന് വൈകിട്ട് വ്യാപാര ഭവനിൽ ‘കൊട്ടിയം നാളെ’ എന്ന പേരിൽ ജനകീയ വികസന സെമിനാർ

കൊല്ലം● റോഡ് വികസനം വന്നെങ്കിലും കൊട്ടിയത്തെ ആശ്രയിച്ചു ജീവിക്കുന്ന ഒട്ടേറെപ്പേരുടെ ജീവിത മാർഗങ്ങൾ ഇല്ലാതാകുമെന്ന ആശങ്ക ഉയരുന്നു. ദേശീയ പാത വികസനവുമായി ബന്ധപ്പെട്ട് റോഡിന്റെ വീതി കൂട്ടുകയും പാലവും കോൺക്രീറ്റ് തൂണുകൾ നിർമിക്കുകയും ചെയ്തതോടെ കൊല്ലത്തിന്റെ സാറ്റലൈറ്റ് പട്ടണമായ കൊട്ടിയത്ത് നിലവിലുള്ള പല സൗകര്യങ്ങളും ഇല്ലാതാകുന്നതിന്റെ ആശങ്കയിലാണ് നാട്ടുകാർ.

കൊട്ടിയം ടൗണിനെ രണ്ടായി മുറിക്കുന്ന തരത്തിലാണ് നിലവിലെ പാലത്തിന്റെ രൂപരേഖ. 3 പഞ്ചായത്തുകൾ സംഗമിക്കുന്ന കൊട്ടിയം നഗരസഭയാക്കണമെന്ന ചർച്ചകൾ വർഷങ്ങൾക്ക് മുൻപേ തുടങ്ങിയതാണെങ്കിലും പലപ്പോഴും ആവശ്യം പരിഗണിക്കപ്പെടാതെ പോയി. കൊട്ടിയത്ത് മൊബിലിറ്റി ഹബ് നിർമിക്കണമെന്ന ആവശ്യമാണ് ഇപ്പോൾ ഉയരുന്നത്. ദേശീയ പാത വികസനം വന്നതോടെ ജനങ്ങൾ വർഷങ്ങൾക്ക് മുൻപേ മുന്നോട്ടു വച്ച ഈ ആവശ്യത്തിന് ഇപ്പോൾ പ്രാധാന്യമേറി. ബസ് കാത്തിരിപ്പു കേന്ദ്രം, ബസ് സ്റ്റാൻഡ്, ഓട്ടോ സ്റ്റാൻഡുകൾ, ടാക്സി സ്റ്റാൻഡുകൾ, കംഫർട്ട് സ്റ്റേഷൻ എന്നിവ ഉൾപ്പെടെയാണ് കൊട്ടിയത്തിന് വേണ്ടത്. സർവീസ് റോഡിന്റെ ഇരു ഭാഗത്തും ദേശീയ പാത അതോറിറ്റി ബസ് കാത്തിരിപ്പു കേന്ദ്രം നിർമിക്കുന്നത് മാത്രമാണ് ആശ്വാസം.

ദേശീയ പാത വികസനത്തെ തുടർന്നുള്ള സ്ഥല പരിമിതിയാണ് കൊട്ടിയത്തെ ഇനി വരിഞ്ഞു മുറുക്കാൻ പോകുന്നത്. കോളജുകൾ, സ്കൂളുകൾ, ഐടികൾ, പോളിടെക്നിക്, സമാന്തര വിദ്യാഭ്യാസ സ്ഥാപനങ്ങൾ, ആശുപത്രികൾ, വ്യാപാര കേന്ദ്രങ്ങൾ എന്നിവിടങ്ങളിലേക്ക് പോകാനായി ആയിരക്കണക്കിനു പേരാണ് കൊട്ടിയം ജംക്‌ഷനിൽ നിത്യേന എത്തുന്നത്. ദേശീയപാത വഴിയും മയ്യനാട്, കുണ്ടറ, അഞ്ചൽ, പരവൂർ ഭാഗത്തു നിന്നും കൊട്ടിയത്ത് സർവീസ് അവസാനിപ്പിക്കുന്ന സ്വകാര്യ-കെഎസ്ആർടിസി ബസുകൾ കൊട്ടിയത്ത് എത്തിയാൽ യാത്രക്കാരെ ഇറക്കിയ ശേഷം എവിടെ പാർക്ക് ചെയ്യും എന്നതിനെപ്പറ്റിയും ധാരണയില്ല. കൊട്ടിയം ജംക്‌ഷനിലെ 2 സ്റ്റാൻഡുകളിലായുള്ള നൂറുകണക്കിന് ഓട്ടോ റിക്ഷകളുടെ പാർക്കിങ്ങാണ് മറ്റൊരു വെല്ലുവിളി.

സ്വകാര്യ വാഹനങ്ങളും കൊട്ടിയത്ത് എത്തിയാൽ പാർക്ക് ചെയ്യാനോ തിരിക്കാനോ ഇടമില്ല. ഇതേപ്പറ്റി സംവദിക്കാൻ കൊട്ടിയം പൗരവേദിയുടെ നേതൃത്വത്തിൽ ഇന്ന് വൈകിട്ട് 3.30ന് വ്യാപാര ഭവനിൽ ‘കൊട്ടിയം നാളെ’ എന്ന പേരിൽ ജനകീയ വികസന സെമിനാർ നടക്കും.

എംപി,എംഎൽഎമാർ, പഞ്ചായത്ത് അംഗങ്ങൾ എന്നിവർ പങ്കെടുക്കുന്ന സെമിനാറിൽ നാട്ടുകാർക്കും തൊഴിലാളികൾക്കും വ്യാപാരികൾക്കും തങ്ങളുടെ ആശങ്കകളും പ്രതീക്ഷകളും പരിഹാരങ്ങളും ചർച്ച ചെയ്യാൻ അവസരം ലഭിക്കും.

മനോരമ
# പ്രാദേശികം

## വെളിയം റീജനൽ സഹകരണ ബാങ്ക് തിരഞ്ഞെടുപ്പിൽ സംഘർഷം

ഓടനാവട്ടം ● വെളിയം റീജനൽ സഹകരണ ബാങ്ക് തിരഞ്ഞെടുപ്പിൽ എൽഡിഎഫ് - ബിജെപി സംഘർഷം; ഒരാൾക്കു പരുക്ക്. ബിജെപി ഓടനാവട്ടം ഏരിയ പ്രസിഡന്റ് കുടവട്ടൂർ പുളിക്കൽ വീട്ടിൽ സാബു കൃഷ്ണന് (51) ആണു പരുക്കേറ്റത്.

ഇന്നലെ 11ന് ആയിരുന്നു സംഭവങ്ങളുടെ തുടക്കം. എൽഡിഎഫ് പ്രവർത്തകർ വോട്ടറുമാരെ പോളിങ് ബൂത്തിൽ കുട്ടിക്കൊണ്ടു പോയി വോട്ടു ചെയ്യിപ്പിച്ചു എന്നാരോപിച്ചു ബിജെപി പ്രവർത്തകരും എൽഡിഎഫ് പ്രവർത്തകരും തമ്മിൽ വാക്കേറ്റവും ഉന്തും തള്ളും ഉണ്ടാകുകയായിരുന്നു.

പൊലീസ് ഇടപെട്ട് ഇരുവിഭാഗങ്ങളെയും സംഭവസ്ഥലത്തു നിന്നു മാറ്റി. സാബു കൃഷ്ണ ബിജെപി പാനലിൽ ജനറൽ വിഭാഗത്തിലെ മത്സരാർഥി ആണ്. മുഴുവൻ സീറ്റുകളിലും എൽഡിഎഫ് വിജയിച്ചു.

### കാലാവസ്ഥ

- ഒറ്റപ്പെട്ട സ്ഥലങ്ങളിൽ അതിശക്ത മഴയ്ക്ക് സാധ്യത.
- പാലക്കാട്, മലപ്പുറം ജില്ലകളിൽ ഓറഞ്ച് അലർട്ട് പ്രഖ്യാപിച്ചു. ഇടുക്കി, കോഴിക്കോട്, വയനാട് ജില്ലകളിൽ യെലോ അലർട്ട്.
- തെക്കൻ കേരള-ലക്ഷദ്വീപ് തീരങ്ങളിൽ മത്സ്യബന്ധനത്തിന് വിലക്ക്.

### INFO SHORTS

**ക്വിസ് മത്സരം**

അഞ്ചാലുംമൂട് ● സുരഭി സാംസ്കാരിക വേദി 15ന് 3ന് സ്വാതന്ത്ര്യ സമര ചരിത്ര ക്വിസ് മത്സരം സംഘടിപ്പിക്കുന്നു. ഹൈസ്കൂൾ, ഹയർസെക്കൻഡറി വിഭാഗം വിദ്യാർഥികൾക്ക് പങ്കെടുക്കാം. 2 പേര് അടങ്ങുന്ന ടീമായാണ് മത്സരത്തിൽ പങ്കെടുക്കേണ്ടത്. 8304933996.

### ഇന്നത്തെ പരിപാടി

- പട്ടത്താനം ഭാരതരാജ്ഞി ഇടവക: പരിശുദ്ധ ഭാരതരാജ്ഞി മാതാവിന്റെ പാദുകാവൽ തിരുനാളും ഇടവക നവീകരണ ധ്യാനവും - ജപമാല, ലിറ്റിനി, നൊവേന 7.00, 5.00.
- ഫൈൻ ആർട്സ് സൊസൈറ്റി ഓഡിറ്റോറിയം: ഭിന്നശേഷിക്കാരായ ദമ്പതികളുടെ മ്യൂറൽ ആൻഡ് ഓയിൽ പെയിന്റിങ് പ്രദർശനവും വിൽപനയും 10.00.
- വാളത്തുംഗൽ കളരിവാതുക്കൽ മഹാദേവർ ക്ഷേത്രം: രാമായണ മാസാചരണം - ചിത്രരചന മത്സരം 9.30, ക്വിസ് മത്സരം 12.00, പൊതുസമ്മേളനവും സമ്മാനദാനവും 1.00.

### മഹാശക്തി ദീപം

ചാത്തന്നൂർ ● കാഞ്ഞിരംവിള ഭഗവതി ക്ഷേത്രത്തിൽ മഹാശക്തി ദീപം ഇന്ന് രാവിലെ 6.30 മുതൽ 10 വരെയും വൈകിട്ട് 5.30 മുതൽ 6 .30 വരെയും നടക്കും. നവഗ്രഹ പൂജ, നവഗ്രഹ ഹോമം തുടങ്ങിയവ നടത്തുവാനുള്ള സൗകര്യവും ഉണ്ടെന്നു സെക്രട്ടറി എസ്.ലാൽകുമാർ അറിയിച്ചു.

പട്ടത്താനം ഭാരതരാജ്ഞി പള്ളിയിലെ ഭാരതരാജ്ഞി മാതാവിന്റെ പാദുകാവൽ തിരുനാളിന് വികാരി ഫാ.വിനോദ് സെലസ്റ്റിൻ കൊടിയേറ്റുന്നു.

റോട്ടറി ക്ലബ് ഓഫ് ദേശിംഗനാട് കൊല്ലം ഭാരവാഹികളുടെ സ്ഥാനാരോഹണ ചടങ്ങ് ദേശീയ മനുഷ്യാവകാശ കമ്മിഷൻ റിട്ട.സെക്രട്ടറി ജനറൽ കെ.എസ്.മണി ഉദ്ഘാടനം ചെയ്യുന്നു.

റോട്ടറി ക്ലബ് ഓഫ് ദേശിംഗനാട് കൊല്ലം പ്രസിഡന്റ് ജെ.ഫ്രാൻസിസ് സേവ്യർ, സെക്രട്ടറി ഗണേഷ് പിള്ള.

## റോട്ടറി ക്ലബ് ഭാരവാഹികളുടെ സ്ഥാനാരോഹണ ചടങ്ങ് നടത്തി

കൊല്ലം ● റോട്ടറി ക്ലബ് ഓഫ് ദേശിംഗനാട് കൊല്ലം ഭാരവാഹികളുടെ സ്ഥാനാരോഹണ ചടങ്ങ് ദേശീയ മനുഷ്യാവകാശ കമ്മിഷൻ റിട്ട.സെക്രട്ടറി ജനറൽ കെ.എസ്.മണി ഉദ്ഘാടനം ചെയ്തു. ജീവകാരുണ്യ പദ്ധതികളുടെ ഉദ്ഘാടനം ഫാത്തിമ മാതാ നാഷനൽ കോളജ് പ്രിൻസിപ്പൽ സിന്ധ്യ കാതറിൻ മൈക്കിൾ നിർവഹിച്ചു. റോട്ടറി അസി.ഗവർണർ ഡോ.ഷിബു രാജഗോപാൽ, എൻ.വിജയകുമാർ എന്നിവർ പ്രസംഗിച്ചു. ഭാരവാഹികൾ: ജെ.ഫ്രാൻസിസ് സേവ്യർ (പ്രസി.), ഗണേഷ് പിള്ള (സെക്ര.).



കൊല്ലം യൂനുസ് കോളജ് ഓഫ് എൻജിനീയറിങ് കോളജിൽ നടത്തിയ ക്യാംപ് ഫാത്തിമ മെമ്മോറിയൽ എജ്യുക്കേഷൻ ട്രസ്റ്റ് സെക്രട്ടറി നൗഷാദ് യൂനുസ് ഉദ്ഘാടനം ചെയ്യുന്നു

## ബൂട് ക്യാംപ് സംഘടിപ്പിച്ചു

കൊല്ലം ● യൂനുസ് കോളജ് ഓഫ് എൻജിനീയറിങ് കംപ്യൂട്ടർ ഡിപ്പാർട്മെന്റ്, ഇലക്ട്രിക്കൽ ആൻഡ് ഇലക്ട്രോണിക്സ് ഡിപ്പാർട്മെന്റ് എന്നിവ ചേർന്ന് ബെംഗളൂരു അയോടൈഡ്സ് പ്രൈവറ്റ് ലിമിറ്റഡ് കമ്പനിയുടെ സഹകരണത്തോടെ ബ്ലോക്ക് ചെയിൻ ടെക്നോളജിയിൽ റെസ്റ്റ് എന്ന ഏറ്റവും പുതിയ കംപ്യൂട്ടർ ലാംഗ്വിജിൽ 2 ദിവസം ബൂട് ക്യാംപ് സംഘടിപ്പിച്ചു.

ഫാത്തിമാ മെമ്മോറിയൽ എജ്യുക്കേഷൻ ട്രസ്റ്റ് സെക്രട്ടറി നൗഷാദ് യൂനുസ് ഉദ്ഘാടനം ചെയ്തു.

അയോടൈഡ്സ് ചീഫ് ടെക്നിക്കൽ ഓഫിസർ ബാലു ജയപ്രകാശ് , സ്ഥാപകയും ചീഫ് എക്സിക്യൂട്ടീവ് ഓഫിസറുമായ എസ്.ആർ.കൃഷ്ണലത, കോഫൗണ്ടറും ചീഫ് ഓപ്പറേറ്റിങ് ഓഫിസറുമായ സുഹാസ് സുഗതൻ, സ്റ്റുഡന്റ്സ് മെന്റർ സുജയ് ജി.പിള്ള എന്നിവർ ക്ലാസെടുത്തു. കോളജ് പ്രിൻസിപ്പൽ ഡോ.ആർ.എൽ.രാഗ്, കംപ്യൂട്ടർ സയൻസ് വിഭാഗം മേധാവി ഡോ.ജെ.കാഞ്ചന, ഇലക്ട്രോണിക്സ് വിഭാഗം മേധാവി പ്രഫ.രാജീവ്, ചെയർമാൻ ഷാജഹാൻ യൂനുസ് എന്നിവർ പ്രസംഗിച്ചു.

തെക്കുംഭാഗം-കാപ്പിൽ തീരം | അടിസ്ഥാന സൗകര്യങ്ങളില്ലെന്ന് പരാതി

# അതിർത്തിയിൽ തട്ടി; വികസനം വഴിമുട്ടി

പരവൂർ ● തെരുവുവിളക്കുകൾ പ്രകാശിക്കാത്തതിനാൽ വൈകുന്നേരമാകുന്നതോടെ ഇരുട്ടു വീഴുന്ന തീരം, തകർന്ന റോഡുകൾ, അടിസ്ഥാന സൗകര്യങ്ങളുടെ അപര്യാപ്തത, ആസൂത്രണമില്ലായ്മയുടെ ഉദാഹരണമായി തദ്ദേശ സ്ഥാപനങ്ങളും ടൂറിസം വകുപ്പും.

ആയിരക്കണക്കിനു സഞ്ചാരികളെത്തുന്ന തെക്കുംഭാഗം-കാപ്പിൽ തീരങ്ങളുടെ അവസ്ഥയാണിത്. തീരത്തിന്റെ പരിപാലന ചുമതല സംബന്ധിച്ച ആശയക്കുഴപ്പമാണ് വികസനത്തിനു തടസമായിരിക്കുന്നത്.

വൈകുന്നേരം പരവൂർ തെക്കുംഭാഗം കടൽതീരം വാഹനങ്ങളുടെ ഹെഡ്‌ലൈറ്റ് വെളിച്ചത്തിൽ. പ്രകാശിക്കാത്ത തെരുവുവിളക്കുകളും കാണാം.

### അതിർത്തിയിൽ തർക്കം

ജില്ലാ അതിർത്തി നിർണയിക്കുന്നതിൽ തിരുവനന്തപുരം ജില്ലയിലെ ഇടവ പഞ്ചായത്തും പരവൂർ നഗരസഭയും തമ്മിൽ നിലനിൽക്കുന്ന അവ്യക്തത തെക്കുംഭാഗം തീരത്തിന്റെ സമ്പൂർണ വികസനത്തിനു തടസ്സമാകുന്നു.

പരവൂർ മുതൽ കാപ്പിൽ പാലം വരെയുള്ള പ്രദേശം പരവൂർ നഗരസഭ പരിധിയിലാണെന്നിരിക്കെ ഇടവ പഞ്ചായത്ത് നഗരസഭ പ്രദേശത്ത് അനധികൃത നിർമാണം നടത്തിയതിൽ പ്രതിഷേധം ഉയർന്നിട്ടുണ്ട്. കാപ്പിൽ പാലം ആരംഭിക്കുന്നതു വരെയുള്ള പ്രദേശത്ത് കായൽ തീരത്തെ വസ്തുവകകളുടെ കരവും കടലോരത്തെ വ്യാപാര സ്ഥാപനങ്ങളുടെ നികുതിയും അടയ്ക്കുന്നത് നഗരസഭയിലെ കോട്ടപ്പുറം വില്ലേജിലാണ്.

എന്നാൽ ഇടവയിൽ നിന്ന് വരുമ്പോൾ കാപ്പിൽ പാലവും കഴിഞ്ഞു ലേക്ക് സാഗർ റിസോർട്ടിന്റെ മുൻവശം വരെയുള്ള റോഡ് വരെയാണ് തിരുവനന്തപുരം പൊതുമരാമത്ത് ഡിവിഷന്റെ അതിർത്തി. ഇതു മുതലെടുത്താണ് തെക്കുംഭാഗം തീരത്ത് ഇടവ പഞ്ചായത്ത് നിർമാണ പ്രവർത്തനങ്ങൾ നടത്തിയതെന്ന് ആക്ഷേപമുണ്ട്.

കാപ്പിൽ പാലം ആരംഭിക്കുന്നിടത്ത് അതിർത്തി നിർണയിച്ചു നഗരസഭ സ്ഥാപിച്ച സ്തൂപങ്ങൾ സാമൂഹിക വിരുദ്ധർ തകർത്തിരുന്നു.

### വെളിച്ചവുമില്ല റോഡുമില്ല

തിരുവനന്തപുരം, കൊല്ലം ജില്ലകളുടെ അതിർത്തിയായതിനാൽ ഇരുജില്ലകളിൽ നിന്നും ആയിരത്തിലേറെ സഞ്ചാരികളെത്തുന്ന തീരം വൈകുന്നേരമാകുന്നതോടെ പൂർണമായും ഇരുട്ടിലാണ്. പൊഴി മുറിയുന്ന ഭാഗത്ത് നേർക്കാഴ്ച പോലും സാധ്യമാകാത്ത തരത്തിലുള്ള ഇരുട്ടാണ്. ഹൈമാസ്റ്റ് ലൈറ്റുകളടക്കം പ്രകാശിക്കാതായിട്ട് മാസങ്ങളായി. പരവൂർ ഭാഗത്ത് നിന്ന് സഞ്ചാരികൾ തെക്കുംഭാഗം തീരത്തേക്ക് എത്തുന്ന 2.8 കിലോമീറ്റർ നീളമുള്ള പരവൂർ-തെക്കുംഭാഗം റോഡ് പകുതിയിലേറെ തകർന്നിട്ട് ഒരു വർഷമായിട്ടും പൊതുമരാമത്ത് വകുപ്പിനു അനക്കമില്ല. ഈ വർഷം ഇതു വരെ 4 പേരുടെ ജീവൻ നഷ്ടപ്പെട്ട തീരത്ത് ഡിടിപിസി സുരക്ഷ നൽകുന്നത് ഒരു ലൈഫ് ഗാർഡിന്റെ സേവനം ഉപയോഗിച്ചാണ്.

ടൂറിസത്തിന് അനന്ത സാധ്യതകളുള്ള തീരത്ത് അടിസ്ഥാന സൗകര്യ വികസനമടക്കമുള്ള കാര്യങ്ങൾ പതിറ്റാണ്ടുകളായി ടൂറിസം പ്രമോട്ടേഴ്സും നാട്ടുകാരും ആവശ്യപ്പെടുന്നതാണ്. എന്നാൽ ഇരുജില്ലകളുടെയും അതിർത്തിയിൽ അനാഥ പ്രദേശമായി കഴിയാനാണ് തെക്കുംഭാഗം-കാപ്പിൽ തീരങ്ങളുടെ വിധി.

## പ്രേമചന്ദ്രന്റെ പ്രസ്താവന ബിജെപി വളച്ചൊടിക്കുന്നു: മുസ്‌ലിം ലീഗ്

കൊല്ലം ● ബംഗ്ലദേശ് ജനാധിപത്യ രീതിയുമായി ബന്ധപ്പെട്ട് എൻ.കെ.പ്രേമചന്ദ്രൻ എംപി നടത്തിയ പ്രസ്താവന ബിജെപി വളച്ചൊടിച്ചു വർഗീയത പരത്താൻ ഉപയോഗിക്കുകയാണെന്നു മുസ്‌ലിം ലീഗ് ജില്ലാ പ്രസിഡന്റ് നൗഷാദ് യൂനുസ്, ജനറൽ സെക്രട്ടറി സുൽഫിക്കർ സലാം എന്നിവർ ആരോപിച്ചു.

ഏത് രാജ്യത്തായാലും ഏത് ജനാധിപത്യ സംവിധാനത്തിൽ ആയാലും ന്യൂനപക്ഷങ്ങളെ സംരക്ഷിക്കപ്പെടണം എന്നുള്ളതു മനുഷ്യത്വപരമായ കാഴ്ചപ്പാടാണ്.

അതിൽ ജാതിയോ വർഗീയതയോ കലർത്തേണ്ടതില്ല. പ്രേമചന്ദ്രനെ പോലെ കൃത്യമായി ജനാധിപത്യ മതനിരപേക്ഷ മനുഷ്യത്വ ചേരിക്കു വേണ്ടി ആത്മാർഥമായ നിലപാട് എടുക്കുന്നവരെ സമൂഹത്തിൽ തെറ്റിധരിപ്പിക്കാൻ ബിജെപി നടത്തുന്ന ഇത്തരം ആരോപണങ്ങൾ പ്രാകൃതവും ബാലിശവുമാണ്.

ബംഗ്ലദേശിൽ 17 അംഗ ഇടക്കാല സർക്കാർ സാമ്പത്തിക ശാസ്ത്രജ്ഞൻ മുഹമ്മദ് യൂനുസിന്റെ നേതൃത്വത്തിൽ അധികാരത്തിൽ വന്നപ്പോൾ 8 ശതമാനമുള്ള മതന്യൂനപക്ഷങ്ങളിൽ നിന്നു 2 പ്രതിനിധികളുണ്ട് കാബിനറ്റിൽ.

ഇടക്കാല സർക്കാർ ബംഗ്ലദേശിലെ മതന്യൂനപക്ഷങ്ങളുടെ സുരക്ഷ ഉറപ്പ് വരുത്തണമെന്ന് ഇന്ത്യൻ പ്രധാനമന്ത്രി പറയുമ്പോൾ അതിന്റെ ഇരട്ടിയിലധികം മതന്യൂനപക്ഷങ്ങൾ ഉള്ള ഇന്ത്യയിൽ ഒരാൾ പോലും മന്ത്രി സ്ഥാനത്തില്ലെന്ന് ഉറപ്പു വരുത്തി ഭരിക്കുന്ന പ്രധാനമന്ത്രിയുടെ ന്യൂനപക്ഷ സ്നേഹം കപടമാണെന്ന് ഇവർ പറഞ്ഞു.



യുവമോർച്ച ജില്ലാ കമ്മിറ്റി എൻ.കെ.പ്രേമചന്ദ്രൻ എംപിയുടെ വസതിയിലേക്കു നടത്തിയ പ്രതിഷേധ മാർച്ച് ബിജെപി ജില്ലാ പ്രസിഡന്റ് ബി.ബി.ഗോപകുമാർ ഉദ്ഘാടനം ചെയ്യുന്നു.

## എംപിയുടെ വസതിയിലേക്ക് യുവമോർച്ച മാർച്ച് നടത്തി

കൊല്ലം ● എൻ.കെ.പ്രേമചന്ദ്രൻ എംപി തീവ്രവാദത്തിനു പിന്തുണ നൽകുകയാണെന്നു ബിജെപി ജില്ലാ പ്രസിഡന്റ് ബി.ബി.ഗോപകുമാർ.

പ്രധാനമന്ത്രി നരേന്ദ്ര മോദിക്കെതിരായ വിമർശനത്തിൽ പ്രതിഷേധിച്ച് എൻ.കെ.പ്രേമചന്ദ്രൻ എംപിയുടെ വസതിയിലേക്കു യുവമോർച്ച ജില്ലാ കമ്മിറ്റി സംഘടിപ്പിച്ച മാർച്ച് ഉദ്ഘാടനം ചെയ്യുകയായിരുന്നു. ബംഗ്ലദേശിലെ മതന്യൂനപക്ഷങ്ങൾക്കെതിരെ നടക്കുന്ന വേട്ടയാടലിന് എതിരെ രാജ്യാന്തര തലത്തിൽ പ്രതിഷേധം ഉയർന്ന പശ്ചാത്തലത്തിലാണു പ്രധാനമന്ത്രി മോദി ഹൈന്ദവരെ സംരക്ഷിക്കണമെന്നു പറഞ്ഞത്. ഇതിനെതിരെയുള്ള പ്രേമചന്ദ്രന്റെ പ്രസ്താവന മതനിരപേക്ഷ മനസ്സിനു ചേരുന്നതല്ലെന്നും ഗോപകുമാർ പറഞ്ഞു.

യുവമോർച്ച ജില്ല പ്രസിഡന്റ് പ്രണവ് താമരക്കുളം അധ്യക്ഷത വഹിച്ചു. പ്രവർത്തകർ എൻ.കെ.പ്രേമചന്ദ്രൻ എംപിയുടെ കോലം കത്തിച്ചു.

ജില്ലാ ജനറൽ സെക്രട്ടറിമാരായ യു.ഗോപകുമാർ, അഭിഷേക് മുണ്ടയ്ക്കൽ, ജില്ലാ കമ്മിറ്റിയംഗം അജീഷ്, സുദിൻ, ബിനു, ബിനോയ്, ശബരിനാഥ്, എം.എസ്. ആദിത്യൻ, പ്രിയങ്ക അഭിരാമി, മനു പ്രദീപ്, ഗണേഷ് എന്നിവർ നേതൃത്വം നൽകി.

## ‘അംശദായം മൂന്നിരട്ടിയായി വർധിപ്പിച്ചത് പിൻവലിക്കണം’

കൊല്ലം ● മത്സ്യത്തൊഴിലാളി ക്ഷേമനിധി അംശദായം മൂന്നിരട്ടിയായി വർധിപ്പിച്ചത് പിൻവലിക്കണമെന്ന് ദേശീയ മത്സ്യത്തൊഴിലാളി കോൺഗ്രസ് ആവശ്യപ്പെട്ടു.

ക്ഷേമ നിധി വിഹിതം 100 രൂപയിൽ നിന്നും 300 രൂപയും അനുബന്ധ മത്സ്യ തൊഴിലാളികളുടെ വിഹിതം 20 രൂപയിൽ നിന്നും 50 രൂപയും മത്സ്യ ബന്ധന യാനങ്ങളുടെ ഓരോ വർഷവും പുതുക്കുന്നതിനുള്ള തുക മൂന്നിരട്ടിയായും കൂട്ടി. ഇതു നീതീകരിക്കാനാകില്ലെന്നും ക്ഷേമനിധി വിഹിതം വർധിപ്പിച്ചത് പിൻവലിക്കണമെന്നും ദേശീയ മത്സ്യ തൊഴിലാളി കോൺഗ്രസ് ജില്ലാ ജനറൽ സെക്രട്ടറി റാഫേൽ കുര്യൻ ആവശ്യപ്പെട്ടു.

## സുവിശേഷക സംഘം പ്രവർത്തനോദ്ഘാടനം

കുണ്ടറ ● കൊട്ടാരക്കര, പുനലൂർ ഭദ്രാസനം മാർത്തോമ്മാ സന്നദ്ധ സുവിശേഷക സംഘത്തിന്റെ പ്രവർത്തനോദ്ഘാടനം 14ന് രാവിലെ 10ന് കുണ്ടറ ശാലേം മാർത്തോമ്മാ ചർച്ചിൽ നടക്കും.

ഭദ്രാസനാധിപൻ ഡോ. തോമസ് മാർ തീത്തോസ് എപ്പിസ്കോപ്പ ഉദ്ഘാടനം ചെയ്യും.

ഭദ്രാസനം വൈസ് പ്രസിഡന്റ് റവ. വൈ. ജോർജ് അധ്യക്ഷത വഹിക്കും.

### അനുമോദിച്ചു

കൊല്ലം ● പ്ലസ് വൺ പരീക്ഷയിൽ കൊമേഴ്സ് വിഭാഗത്തിൽ 89 ശതമാനത്തിനു മുകളിൽ മാർക്ക് നേടിയ കൊല്ലം റവന്യു ജില്ലയിലെ 560 കുട്ടികളെ അസോസിയേഷൻ ഓഫ് കൊമേഴ്സ് ടീച്ചേഴ്സ് (ആക്ട്) ജില്ലാ കമ്മിറ്റി പ്രഫഷനൽ ചാപ്റ്റർ കോളജിന്റെ സഹകരണത്തോടെ അനുമോദിച്ചു. എൻ.കെ.പ്രേമചന്ദ്രൻ എംപി ഉദ്ഘാടനം ചെയ്തു.

അസോസിയേഷൻ ജില്ലാ പ്രസിഡന്റ് എസ്.സതീഷ് അധ്യക്ഷത വഹിച്ചു. കേരള യൂണിവേഴ്സിറ്റി കാര്യവട്ടം ക്യാംപസ് കൊമേഴ്സ് വിഭാഗം മേധാവി ഡോ. ബിജു ടെറൻസ്, ചാപ്റ്റർ കോളജ് ഡയറക്ടർ ടി.മോഹനൻ, പ്രിൻസിപ്പൽ ഡോ.എം.എസ്.ഗായത്രി, ആക്ട് സെക്രട്ടറി എം.ഷബീർ, എം.ആസിഫ്, ഷാനവാസ് ഖാൻ, അനിത ജമാൽ, എൽ.ഗ്ലാഡിസൺ, കെ.ആർ.രതീഷ്, വി.ശ്രീജ, എൽ.ഷാഹിദ എന്നിവർ പ്രസംഗിച്ചു.

### ‘നടപടി വേണം’

കൊല്ലം ● ലഹരി ഉപഭോഗവും വിതരണവും തടയുന്നതിന് അധികൃതർ ശക്തമായ നടപടി സ്വീകരിക്കണമെന്നു കെസിബിസി മദ്യ വിരുദ്ധ സമിതി സംസ്ഥാന സെക്രട്ടറി എ.ജെ.ഡിക്രൂസ് ആവശ്യപ്പെട്ടു.

### ഇന്നത്തെ സിനിമ

**കൊല്ലം** ധന്യ (A/C,DTS) മകുടി (M) 11.00 am
നാൻ താൻ ജാൻസി (T) 02.00 pm, 06.00 pm, 09.00 pm
**രമ്യ** (www.bookmyshow.com) മെമ്മറി പ്ലസ് (M) 11.00 am, 02.00 pm
ഓർമ്മചിത്രം (M) 06.00pm, 09.00 pm
**പ്രണവം** (A/C) (Phone:0474 2742604) (www.bookmyshow.com) സൂപ്പർ സിന്ദാഗി (M) 11.30 am, 09.30 pm
രായൻ (T) 02.30 pm, 06.30 pm
**ഉഷ** (A/C,DTS) (Phone: 0474 2747517) ADIOS AMIGO (E) 11.15 am, 02.30 pm, 06.00 pm, 09.15 pm
**നല്ലില J B Cinemas** (4K,3D,A/C) (Phone:0474 2563265, 8281691515) ADIOS AMIGO (E) 11.00 am, 02.15 pm, 06.30 pm, 09.30 pm
സൂപ്പർ സിന്ദാഗി (M) 11.15 am, 02.30 pm, 06.45 pm, 09.45 pm
**ഓയൂർ എൻ.വി. പി. സിനിമ** (A/C, 4K) (Phone:0474 2468289, 9633484397) (Online booking: www.bookmyshow.com) സൂപ്പർ സിന്ദാഗി (M) 2D 11.00 am, 03.00 pm, 06.30 pm, 09.30 pm
**ചാത്തന്നൂർ LM CINEMAS A/C 4K 3D** ( PH: 7560817500 ) www.bookmyshow.com AUDI 1 ADIOS AMIGO (M) 12.30 pm, 08.30 pm
CHECKMATE (M) 03.30 pm, 06.00 pm
AUDI 2 ADIOS AMIGO (M) 10.00 am, 03.15 pm, 06.30 pm
CHECKMATE (M) 09.30 pm, 11.45 pm



ചിത്രങ്ങളുമായി എം.ആർ.മഹേഷും ഭാര്യ ആർ.സ്മിതയും മകൻ ഭവേഷും

## ഹൃദയം തൊട്ട വരകൾ...

കൊല്ലം● ഹൃദയത്തിൽ നിന്നു വരച്ച ജീവൻ തുടിക്കുന്ന ചിത്രങ്ങളുമായി ദമ്പതികളായ എം.കെ.മഹേഷിന്റെയും ആർ.സ്മിതയുടെയും മ്യൂറൽ ആൻഡ് ഓയിൽ പെയിന്റിങ് പ്രദർശനം. കൊല്ലം ഫൈൻ ആർട്സ് സൊസൈറ്റിയിലാണ് (ഫാസ്) ബധിരമൂക ദമ്പതികളുടെ ചിത്ര പ്രദർശനം ഇന്നു സമാപിക്കും.

ഓയിൽ പെയിന്റിൽ വരച്ച രവിവർമ ചിത്രങ്ങളും 13 വർഷം മുൻപ് വരച്ച ചിന്നക്കടയുടെ ചിത്രവും ഉൾപ്പെടെ വിവിധ ആരാധനാ മൂർത്തികളുടെ മ്യൂറൽ ചിത്രങ്ങളാണ് പ്രദർശനത്തിനായി ഒരുക്കിയിട്ടുള്ളത്. ഹിന്ദു പുരാണങ്ങളെ ചിത്രീകരിക്കുന്ന 50 മ്യൂറൽ ചിത്രങ്ങളും ഓയിൽ പെയിന്റിൽ വരച്ച 15 ചിത്രങ്ങളുമാണ് പ്രദർശനത്തിനും വിൽപനയ്ക്കുമായുള്ളത്. തേവള്ളി മണക്കാട്ടിൽ എം.കെ മഹേഷ് ഇതിനകം ആയിരക്കണക്കിന് ചിത്രങ്ങളാണ് വരച്ചത്.

കേരള ടീച്ചേഴ്സ് ഇൻസ്റ്റിറ്റ്യൂട്ടിൽ നിന്ന് ഡിപ്ലോമ നേടിയ മഹേഷ് വിവിധ ജില്ലകളിലും സംസ്ഥാനത്തിന് പുറത്തും ഒട്ടേറെ ചിത്ര പ്രദർശനങ്ങൾ നടത്തിയിട്ടുണ്ട്. മഹേഷിനൊപ്പം ഭാര്യ സ്മിതയും ചിത്രരചനയിൽ സജീവമാണ്. ഇതിനകം ഒട്ടേറെ ആദരവും സമ്മാനങ്ങളും നേടിയ ദമ്പതികൾ പരിമിതികളെയും വെല്ലുവിളികളെയും അതിജീവിച്ചാണ് ചിത്രകലയെ സ്നേഹിക്കുന്നത്. മഹേഷിന്റെ അച്ഛൻ മദനൻ നായരുടെയും അമ്മ കുസുമകുമാരിയുടെയും വലിയ പിന്തുണയാണ് ഇവർ കരുത്തേകുന്നത്. പ്രദർശനം വൈസ് പ്രസിഡന്റ് എൻ. രാജേന്ദ്രൻ ഉദ്ഘാടനം ചെയ്തു.

യൂത്ത് കോൺഗ്രസ് സ്ഥാപക ദിനാചരണത്തിന്റെ ഭാഗമായി കൊറ്റങ്കര മണ്ഡലം കമ്മിറ്റി കുറ്റിച്ചിറയിൽ നടത്തിയ പരിപാടിയിൽ സംസ്ഥാന ജനറൽ സെക്രട്ടറി ചൈത്ര ഡി.തമ്പാൻ പതാക ഉയർത്തുന്നു.



അസോസിയേഷൻ ഓഫ് കൊമേഴ്സ് ടീച്ചേഴ്സ് ജില്ലാ കമ്മിറ്റി പ്രഫഷനൽ ചാപ്റ്റർ കോളജിന്റെ സഹകരണത്തോടെ സംഘടിപ്പിച്ച അനുമോദന സമ്മേളനം എൻ.കെ.പ്രേമചന്ദ്രൻ എംപി ഉദ്ഘാടനം ചെയ്യുന്നു.

## റോഡ് വികസനം: കൊട്ടിയത്തെ സൗകര്യങ്ങൾ കുറയുമെന്ന് ആശങ്ക

▸▸ കൊട്ടിയം പൗരവേദിയുടെ നേതൃത്വത്തിൽ ഇന്ന് വൈകിട്ട് വ്യാപാര ഭവനിൽ ‘കൊട്ടിയം നാളെ’ എന്ന പേരിൽ ജനകീയ വികസന സെമിനാർ

കൊല്ലം● റോഡ് വികസനം വന്നെങ്കിലും കൊട്ടിയത്തെ ആശ്രയിച്ചു ജീവിക്കുന്ന ഒട്ടേറെപ്പേരുടെ ജീവിത മാർഗങ്ങൾ ഇല്ലാതാകുമെന്ന ആശങ്ക ഉയരുന്നു. ദേശീയ പാത വികസനവുമായി ബന്ധപ്പെട്ട് റോഡിന്റെ വീതി കൂട്ടുകയും പാലവും കോൺക്രീറ്റ് തൂണുകൾ നിർമിക്കുകയും ചെയ്തതോടെ കൊല്ലത്തിന്റെ സാറ്റലൈറ്റ് പട്ടണമായ കൊട്ടിയത്ത് നിലവിലുള്ള പല സൗകര്യങ്ങളും ഇല്ലാതാകുന്നതിന്റെ ആശങ്കയിലാണ് നാട്ടുകാർ.

കൊട്ടിയം ടൗണിനെ രണ്ടായി മുറിക്കുന്ന തരത്തിലാണ് നിലവിലെ പാലത്തിന്റെ രൂപരേഖ. 3 പഞ്ചായത്തുകൾ സംഗമിക്കുന്ന കൊട്ടിയം നഗരസഭയാക്കണമെന്ന ചർച്ചകൾ വർഷങ്ങൾക്ക് മുൻപേ തുടങ്ങിയതാണെങ്കിലും പലപ്പോഴും ആവശ്യം പരിഗണിക്കപ്പെടാതെ പോയി. കൊട്ടിയത്ത് മൊബിലിറ്റി ഹബ് നിർമിക്കണമെന്ന ആവശ്യമാണ് ഇപ്പോൾ ഉയരുന്നത്. ദേശീയ പാത വികസനം വന്നതോടെ ജനങ്ങൾ വർഷങ്ങൾക്ക് മുൻപേ മുന്നോട്ടു വച്ച ഈ ആവശ്യത്തിന് ഇപ്പോൾ പ്രാധാന്യമേറി. ബസ് കാത്തിരിപ്പു കേന്ദ്രം, ബസ് സ്റ്റാൻഡ്, ഓട്ടോ സ്റ്റാൻഡുകൾ, ടാക്സി സ്റ്റാൻഡുകൾ, കംഫർട്ട് സ്റ്റേഷൻ എന്നിവ ഉൾപ്പെടെയാണ് കൊട്ടിയത്തിന് വേണ്ടത്. സർവീസ് റോഡിന്റെ ഇരു ഭാഗത്തും ദേശീയ പാത അതോറിറ്റി ബസ് കാത്തിരിപ്പു കേന്ദ്രം നിർമിക്കുന്നത് മാത്രമാണ് ആശ്വാസം.

ദേശീയ പാത വികസനത്തെ തുടർന്നുള്ള സ്ഥല പരിമിതിയാണ് കൊട്ടിയത്തെ ഇനി വരിഞ്ഞു മുറുക്കാൻ പോകുന്നത്. കോളജുകൾ, സ്കൂളുകൾ, ഐടികൾ, പോളിടെക്നിക്, സമാന്തര വിദ്യാഭ്യാസ സ്ഥാപനങ്ങൾ, ആശുപത്രികൾ, വ്യാപാര കേന്ദ്രങ്ങൾ എന്നിവിടങ്ങളിലേക്ക് പോകാനായി ആയിരക്കണക്കിനു പേരാണ് കൊട്ടിയം ജംക്ഷനിൽ നിത്യേന എത്തുന്നത്. ദേശീയപാത വഴിയും മയ്യനാട്, കുണ്ടറ, അഞ്ചൽ, പരവൂർ ഭാഗത്തു നിന്നും കൊട്ടിയത്ത് സർവീസ് അവസാനിപ്പിക്കുന്ന സ്വകാര്യ-കെഎസ്ആർടിസി ബസുകൾ കൊട്ടിയത്ത് എത്തിയാൽ യാത്രക്കാരെ ഇറക്കിയ ശേഷം എവിടെ പാർക്ക് ചെയ്യും എന്നതിനെപ്പറ്റിയും ധാരണയില്ല. കൊട്ടിയം ജംക്ഷനിലെ 2 സ്റ്റാൻഡുകളിലായുള്ള നൂറു കണക്കിന് ഓട്ടോ റിക്ഷകളുടെ പാർക്കിങ്ങാണ് മറ്റൊരു വെല്ലുവിളി.

സ്വകാര്യ വാഹനങ്ങളും കൊട്ടിയത്ത് എത്തിയാൽ പാർക്ക് ചെയ്യാനോ തിരിക്കാനോ ഇടമില്ല. ഇതേപ്പറ്റി സംവദിക്കാൻ കൊട്ടിയം പൗരവേദിയുടെ നേതൃത്വത്തിൽ ഇന്ന് വൈകിട്ട് 3.30ന് വ്യാപാര ഭവനിൽ ‘കൊട്ടിയം നാളെ’ എന്ന പേരിൽ ജനകീയ വികസന സെമിനാർ നടക്കും.

എംപി,എംഎൽഎമാർ, പഞ്ചായത്ത് അംഗങ്ങൾ എന്നിവർ പങ്കെടുക്കുന്ന സെമിനാറിൽ നാട്ടുകാർക്കും തൊഴിലാളികൾക്കും വ്യാപാരികൾക്കും തങ്ങളുടെ ആശങ്കകളും പ്രതീക്ഷകളും പരിഹാരങ്ങളും ചർച്ച ചെയ്യാൻ അവസരം ലഭിക്കും.

മനോരമ
# പ്രാദേശികം

### ഡേറ്റാ എൻട്രി ഓപ്പറേറ്റർ

മടത്തറ ● കുടുംബാരോഗ്യ കേന്ദ്രത്തിൽ ഡേറ്റാ എൻട്രി ഓപ്പറേറ്റർ തസ്തികയിൽ കരാർ വ്യവസ്ഥയിൽ നിയമനത്തിന് അപേക്ഷ ക്ഷണിച്ചു. പ്ലസ്ടുവും കംപ്യൂട്ടർ പരിജ്ഞാനവും (ഡിസിഎ/പിജിഡിസിഎ) ഉള്ളവർക്ക് അപേക്ഷിക്കാം. പ്രവൃത്തി പരിചയം ഉള്ളവർക്കു മുൻഗണന. അപേക്ഷ 16ന് അകം മെഡിക്കൽ ഓഫിസർക്കു നൽകണം.

### സ്വദേശ് ക്വിസ് നടത്തി

വെളിയം ● കേരള പ്രദേശ് സ്കൂൾ ടീച്ചേഴ്സ് അസോസിയേഷന്റെ സ്വദേശ് മെഗാ ക്വിസ് വെളിയം ഉപജില്ലാതല മത്സരം കെപിഎസ്ടിഎ സംസ്ഥാന ജനറൽ സെക്രട്ടറി പി.എസ്.മനോജ് ഉദ്ഘാടനം ചെയ്തു. സാം തോമസ് അധ്യക്ഷനായി. എം.ഹരിലാൽ, സി.പി.ബിജുമോൻ, ടിനി ഡീഷ്, ബി.എസ്.ശാന്തകുമാർ, ഡി.സുജാത, പി.സി.ബിജു, ഡി.കെ.ഷിബു, സച്ചിൻ, റിയാസ്, ഷെരീഫ് എന്നിവർ പ്രസംഗിച്ചു. എൽപി, യുപി, എച്ച്എസ്, എച്ച്എസ്എസ് വിഭാഗങ്ങളിലായി 150 വിദ്യാർഥികൾ പങ്കെടുത്തു. വിജയികൾക്കു സമ്മാനങ്ങൾ നൽകി.

കേരള പ്രദേശ് സ്കൂൾ ടീച്ചേഴ്സ് അസോസിയേഷൻ സംഘടിപ്പിക്കുന്ന സ്വദേശ് മെഗാ ക്വിസ് വെളിയം ഉപജില്ലാതല മത്സരം കെപിഎസ്ടിഎ സംസ്ഥാന സെക്രട്ടറി പി.എസ്.മനോജ് ഉദ്ഘാടനം ചെയ്യുന്നു.

### കാലാവസ്ഥ

- ഒറ്റപ്പെട്ട സ്ഥലങ്ങളിൽ അതിശക്തമായ മഴയ്ക്കു സാധ്യത.
- പാലക്കാട്, മലപ്പുറം ജില്ലകളിൽ ഓറഞ്ച് അലർട്ട് പ്രഖ്യാപിച്ചു. ഇടുക്കി, കോഴിക്കോട്, വയനാട് ജില്ലകളിൽ യെലോ അലർട്ട്.
- തെക്കൻ കേരള - ലക്ഷദ്വീപ് തീരങ്ങളിൽ മത്സ്യബന്ധനത്തിന് വിലക്ക്.

## കെട്ടിടം ഉദ്ഘാടനം നാളെ

ചടയമംഗലം ● റബർ ബോർഡ് ഫീൽഡ് സ്റ്റേഷൻ ഓഫിസിന്റെ പുതിയ കെട്ടിടം ഉദ്ഘാടനം നാളെ രാവിലെ 10നു മാടൻനടയിൽ മുസ്‌ലിം ജമാഅത്ത് ഹാളിൽ റബർ പ്രൊഡക്‌ഷൻ കമ്മിഷനർ ഡോ. ടി.സിജു നിർവഹിക്കും. പഞ്ചായത്ത് പ്രസിഡന്റ് മിനി സുനിൽ അധ്യക്ഷയാകും.

## ബിജെപി നേതൃയോഗം

ചടയമംഗലം ● ബിജെപി ചടയമംഗലം മണ്ഡലം നേതൃയോഗം എസ്‌സി മോർച്ച ജില്ലാ പ്രസിഡന്റ് ബബുൽ ദേവ് ഉദ്ഘാടനം ചെയ്തു. മണ്ഡലം പ്രസിഡന്റ് ബൈജു ചെറിയവെളിനല്ലൂർ അധ്യക്ഷനായി. പെരപ്പയം സുബാഷ്, ആർ.രാജീവ്, ഗീതാ രാധാകൃഷ്ണൻ എന്നിവർ പ്രസംഗിച്ചു. 14നു കൊട്ടാരക്കര കെഎസ്ആർടിസി ബസ് സ്റ്റാൻഡിൽ തുടങ്ങുന്ന വിഭജന ഭീകരതയ്ക്കെതിരെയുള്ള മൗനജാഥയിൽ മണ്ഡലത്തിൽ നിന്ന് 50 പേരെ പങ്കെടുപ്പിക്കാൻ തീരുമാനിച്ചു.

### ഇന്നത്തെ സിനിമ

**കൊട്ടാരക്കര മിനർവ എമ്പയർ സിനിമാസ്** (2K DOLBY ATMOS)
DEADPOOL (3D) (E) 12.00 pm, 06.30 pm
**മിനർവ സിനിമാസ്** (4K 3D) (Phone:0474 2452356) (Online ticket book:www.minervacinemaz.com)
AUDIOS AMIOS (M) 11.00am, 02.30 pm, 06.30pm, 09.30 pm
**പത്തനാപുരം സീമ സിനിപ്ലസ്** (A/C) (3D)7.1DOLBY) (Mob: 9995603056)
AUDI 1 രായൻ (T) 11.00 am, 02.00 pm, 06.30 pm, 09.30 pm
AUDI 2 സീക്രട്ട് (M) 11.00 am, 02.30 pm, 06.30 pm, 09.30 pm
AUDI 3 പഞ്ചായത്ത് ജെട്ടി (M) 11.00 am, 02.30 pm, 06.30 pm, 09.30 pm
**ഓയൂർ എൻ.വി. പി. സിനിമ** (A/C, 4K) (Phone:0474 2468289, 9633484397) (Online booking: www.bookmyshow.com) സൂപ്പർ സിന്ദാഗി (M) 2D 11.00 am, 03.00 pm, 06.30 pm, 09.30 pm
**പുനലൂർ അലങ്കാർ തായ്‌ലക്ഷ്മി സിനിമ** ( 4K 3D DOLBY ATMOS ) (Phone:9895989666,0475 2222232)
ദേവദൂതൻ (M) 2D 11.00 am, 06.30 pm, 09.30 pm
DEADPOOL & WOLVERINE (E) 3D 02.30 pm
**നല്ലില J B Cinemas** (4K,3D,A/C) (Phone:0474 2563265, 8281691515)
ADIOS AMIGO (E) 11.00 am, 02.15 pm, 06.30 pm, 09.30 pm
സൂപ്പർ സിന്ദാഗി (M) 11.15 am, 02.30 pm, 06.45 pm, 09.45 pm
**പുത്തൂർ ചെല്ലം** (Phone: 0474 2415545, 2991919) (www.justickets.in/puthoor) രായൻ (T) 11.00 am, 02.30 pm, 06.30 pm, 09.30 pm



എംസി റോഡിൽ ആയൂർ കമ്പംകോട് ഭാഗത്ത് അപകടത്തിൽപ്പെട്ട കാറും ആംബുലൻസും.

# ആംബുലൻസ് കാറിൽ ഇടിച്ച് 3 പേർക്ക് പരുക്ക്

ആയൂർ ● എംസി റോഡിൽ ആംബുലൻസ് കാറിൽ ഇടിച്ചു 11കാരി ഉൾപ്പെടെ 3 പേർക്കു പരുക്കേറ്റു. ആംബുലൻസിൽ രോഗികൾ ഉണ്ടായിരുന്നില്ല. കാർ യാത്രികരായ വയയ്ക്കൽ തേക്കുവിളയിൽ റെജി ജോൺ (53), മകൾ ഐറിൻ (11), ആംബുലൻസ് ഡ്രൈവർ പനവേലി രഞ്ജിത്ത് ഭവനിൽ രഞ്ജിത്ത് (40) എന്നിവർക്കാണു പരുക്കേറ്റത്. ഇന്നലെ വൈകിട്ട് 4.20നു കമ്പംകോട് മാർത്തോമ്മാ പള്ളിയിലേക്കു കയറുന്ന വഴിക്കു സമീപമാണ് അപകടം നടന്നത്.

കമ്പംകോട് ഭാഗത്തേക്കു പോയ കാറും വാളകം ഭാഗത്തേക്കു വന്ന ആംബുലൻസും ആണ് അപകടത്തിൽപ്പെട്ടത്. മറ്റൊരു വാഹനത്തെ മറികടന്നു വന്ന ആംബുലൻസ് എതിരെ വന്ന കാറിൽ ഇടിക്കുകയായിരുന്നെന്നു പൊലീസ് പറഞ്ഞു. പരുക്കേറ്റ കാർ യാത്രികരെ അഞ്ചലിലെ സ്വകാര്യ ആശുപത്രിയിലും ആംബുലൻസ് ഡ്രൈവറെ വാളകത്തെ സ്വകാര്യ ആശുപത്രിയിലും പ്രവേശിപ്പിച്ചു. പള്ളിയിലെ ക്വയർ സംഘത്തിലെ അംഗമാണ് ഐറിൻ. ഇന്നു നടക്കാനിരിക്കുന്ന പരിപാടിയുടെ പരിശീലനത്തിനായി മകളെ പള്ളിയിലേക്കു കൊണ്ടുപോകുന്ന വഴിയാണു കാറിൽ ആംബുലൻസ് ഇടിച്ചത്. കൊട്ടാരക്കര പൊലീസ് കേസെടുത്തു.

# കുഴഞ്ഞുമറിഞ്ഞ് ശമ്പള വിതരണം

ആയൂർ ● മൃഗസംരക്ഷണ വകുപ്പിലെ സ്ഥലം മാറി എത്തിയ സീനിയർ വെറ്ററിനറി സർജൻമാർക്കു സ്പാർക്ക് വഴി ചാർജ് എടുക്കാൻ സാധിക്കാത്തത് ഈ ഓഫിസുകളിലെ മറ്റു ജീവനക്കാരുടെ ശമ്പള വിതരണത്തെ ബാധിക്കുന്നതായി പരാതി. ഈ പ്രശ്നം നേരിടുന്ന ഓഫിസുകളിലെ ജീവനക്കാർക്കു ജൂലൈ മാസത്തെ ശമ്പളം ഇതുവരെ ലഭിച്ചില്ലെന്നും പറയുന്നു.

ഇടമുളയ്ക്കൽ, അഞ്ചൽ, ചണ്ണപ്പേട്ട, കൊട്ടിയം തുടങ്ങി സ്ഥലങ്ങളിലെ ഉദ്യോഗസ്ഥരാണു ശമ്പളം ലഭിക്കാതെ ബുദ്ധിമുട്ടുന്നത്.

സ്പാർക്ക് വഴി ചാർജ് എടുക്കുന്ന സീനിയർ വെറ്ററിനറി സർജൻമാർക്ക് അപ്രൂവൽ നൽകേണ്ടത് മൃഗസംരക്ഷണ വകുപ്പ് ഡയറക്ടറാണ്. സ്ഥലം മാറ്റം സംബന്ധിച്ചു കോടതി ഉത്തരവു നിലവിലുള്ളതിനാൽ നിയമനങ്ങൾക്കു ഡയറക്ടർ അംഗീകാരം നൽകുന്നില്ലെന്നാണ് അറിയുന്നത്. സീനിയർ വെറ്ററിനറി സർജൻമാരുടെ സ്പാർക്ക് വഴിയുള്ള നിയമനത്തിന് അംഗീകാരം ലഭിച്ചാൽ മാത്രമേ ഈ ഓഫിസുകളിലെ മറ്റു ജീവനക്കാർക്കു ശമ്പളം ലഭിക്കൂ. നിലവിലെ അവസ്ഥയ്ക്കു പരിഹാരം കാണണമെന്നും ജീവനക്കാർക്ക് അടിയന്തരമായി ശമ്പളം നൽകണമെന്നും ആവശ്യപ്പെട്ടു കേരള ലൈവ് സ്റ്റോക്ക് ഇൻസ്പെക്ടേഴ്സ് അസോസിയേഷൻ ജില്ലാ കമ്മിറ്റി ആയൂർ മൃഗാശുപത്രിക്കു മുന്നിൽ ധർണ നടത്തി.

കെഎൽഐ ബുള്ളറ്റിൻ ചീഫ് എഡിറ്റർ നവീൻ മഞ്ഞിപ്പുഴ ഉദ്ഘാടനം ചെയ്തു. ജില്ലാ പ്രസിഡന്റ് ഹരികുമാർ അധ്യക്ഷനായി.

ജനറൽ സെക്രട്ടറി സജികുമാർ, സംസ്ഥാന ട്രഷറർ കെ.രമേഷ്, എച്ച്.നിസാം, നജീബ്, ജയ്സൺ, അനിൽകുമാർ, നൗഫൽ ഖാൻ, രഘുനാഥ പിള്ള, വിനോദ്, അനിൽകുമാർ, ജില്ലാ സെക്രട്ടറി സാബു എന്നിവർ പ്രസംഗിച്ചു. 15നു മുൻപു ശമ്പളം നൽകിയില്ലെങ്കിൽ ശക്തമായ സമരവുമായി മുന്നോട്ടു പോകുമെന്നും നേതാക്കൾ പറഞ്ഞു.

കേരള ലൈവ് സ്റ്റോക്ക് ഇൻസ്പെക്ടേഴ്സ് അസോസിയേഷൻ ജില്ലാ കമ്മിറ്റി ആയൂർ മൃഗാശുപത്രിക്കു മുന്നിൽ നടത്തിയ ധർണ കെഎൽഐ ബുള്ളറ്റിൻ ചീഫ് എഡിറ്റർ നവീൻ മഞ്ഞിപ്പുഴ ഉദ്ഘാടനം ചെയ്യുന്നു.

## വിതരണത്തിൽ കാലതാമസം: റേഷൻ കടക്കാരും കാർഡ് ഉടമകളും ബുദ്ധിമുട്ടുന്നുവെന്ന് കെആർഇയു

പൂയപ്പള്ളി ● കൊട്ടാരക്കരയിൽ റേഷൻ വിതരണത്തിൽ കാലതാമസം ഉണ്ടാകുന്നുവെന്നും റേഷൻ കടക്കാരും കാർഡ് ഉടമകളും ഇതുമൂലം ബുദ്ധിമുട്ടു നേരിടുന്നു എന്നും കെആർഇയു (സിഐടിയു).

കഴിഞ്ഞ 6 മാസമായി എക്സ്ട്രാ അരി വിതരണം കൊട്ടാരക്കര താലൂക്കിൽ നടക്കുന്നില്ല. അതാതു മാസത്തെ വിതരണം കഴിഞ്ഞാൽ തൊട്ടടുത്ത മാസത്തിലേക്കു വിതരണം നടത്താൻ ആവശ്യമായുള്ള സാധനങ്ങൾ റേഷൻ കടകളിൽ സ്റ്റോക്കില്ലാതെ വരുന്നു. അതിനാൽ നടപ്പു മാസം കാർഡ് ഉടമകൾക്ക് ഇഷ്ടമുള്ള റേഷൻ സാധനങ്ങൾ ആവശ്യമുള്ള അളവിൽ വാങ്ങാൻ കഴിയുന്നില്ല. സർക്കാർ പോളിസി നിശ്ചയിച്ച് ഇ പോസ് എനേബിൾ ചെയ്യുന്ന പ്രകാരമുള്ള റേഷൻസാധനങ്ങളാണ് ലഭിക്കുന്നത്. എന്നാൽ, ഇത്തരത്തിൽ പോളിസി നിശ്ചയിച്ചതു പ്രകാരം ഓരോ വിഭാഗത്തിനും അനുവദിച്ചിട്ടുള്ള സാധനങ്ങൾ കടകളിൽ ഇതുവരെ എത്തിച്ചിട്ടില്ല. ഓരോ എൻഎഫ്എസ്എകളിൽ നിന്നും റോട്ടേഷൻ പ്രകാരമാണ് റേഷൻ സാധനങ്ങൾ കടകളിൽ എത്തിക്കുന്നത്. ഇതിനു വിരുദ്ധമായി പല എൻഎഫ്എസ്എകളിലും ഇഷ്ടക്കാർക്ക് ആദ്യം റേഷൻ എത്തിക്കാൻ താലൂക്ക് സപ്ലൈ ഓഫിസർ അനധികൃതമായി ഇടപെട്ടു നിർദേശം നൽകുന്നുവെന്നും കേരള റേഷൻ എംപ്ലോയിസ് യൂണിയൻ ജില്ലാ സെക്രട്ടറി ലാലു കെ.ഉമ്മൻ, താലൂക്ക് സെക്രട്ടറി ബി.രഞ്ജിത്ത് എന്നിവർ ആരോപിച്ചു.

കടയ്ക്കൽ ചരിപ്പറമ്പ് നവധാര ഗ്രന്ഥശാലയുടെ വാർഷികാഘോഷം മന്ത്രി ജെ.ചിഞ്ചു റാണി ഉദ്ഘാടനം ചെയ്യുന്നു.

## ചരിപ്പറമ്പ് നവധാര ഗ്രന്ഥശാല വാർഷികം ആഘോഷം തുടങ്ങി

കടയ്ക്കൽ ● ചരിപ്പറമ്പ് നവധാര ഗ്രന്ഥശാലയുടെ വാർഷികാഘോഷം മന്ത്രി ജെ.ചിഞ്ചു റാണി ഉദ്ഘാടനം ചെയ്തു. നടി പ്രിയ ബാലനെ അനുമോദിച്ചു. ചടയമംഗലം ബ്ലോക്ക് പഞ്ചായത്ത് പ്രസിഡന്റ് ലതിക വിദ്യാധരൻ, ഇട്ടിവ പഞ്ചായത്ത് പ്രസിഡന്റ് സി.അമൃത, ജി.ദിനേശ് കുമാർ, പ്രഫ. ബി.ശിവദാസൻ പിള്ള, ജെ.സി.അനിൽ, ബി.ബൈജു, ബി.എസ്.ബീന, അഭിജിത്ത് അശോകൻ, എസ്.സോമരാജൻ, മുരളീധരൻ പിള്ള, പി.ജി.ഹരിലാൽ, എസ്.ആർ.ബിനോജ്, അശോക് കുമാർ, എം.ഗംഗാധരൻ പിള്ള, വയല ശശി, നവധാര പ്രസിഡന്റ് കുഞ്ഞുമോൻ, എന്നിവർ പ്രസംഗിച്ചു. ഘോഷയാത്രയും നടത്തി.

ഇന്നു രാവിലെ 9നു കായിക മത്സരം, വൈകിട്ട് 4ന് സാംസ്കാരിക ഘോഷയാത്ര, 6നു സമ്മാനദാനം, 6.30നു നവധാര വിസ്മയം, 8ന് കൈകൊട്ടിക്കളി, 8.30നു നാടകം.

## ബാങ്ക് തിരഞ്ഞെടുപ്പിൽ സംഘർഷം

ഓടനാവട്ടം ● വെളിയം റീജനൽ സഹകരണ ബാങ്ക് തിരഞ്ഞെടുപ്പിൽ എൽഡിഎഫ് – ബിജെപി സംഘർഷം; ഒരാൾക്കു പരുക്ക്. ബിജെപി ഓടനാവട്ടം ഏരിയ പ്രസിഡന്റ് കുടവട്ടൂർ പുളിക്കൽ വീട്ടിൽ സാബു കൃഷ്ണന് (51) ആണു പരുക്കേറ്റത്. ഇന്നലെ 11ന് ആയിരുന്നു സംഭവങ്ങളുടെ തുടക്കം. എൽഡിഎഫ് പ്രവർത്തകർ വോട്ടറുമാരെ പോളിങ് ബൂത്തിൽ കൂട്ടിക്കൊണ്ടുപോയി വോട്ടു ചെയ്യിപ്പിച്ചു എന്നാരോപിച്ചു ബിജെപി പ്രവർത്തകരും എൽഡിഎഫ് പ്രവർത്തകരും തമ്മിൽ വാക്കേറ്റവും ഉന്തും തള്ളും ഉണ്ടാകുകയായിരുന്നു. പൊലീസ് ഇടപെട്ട് ഇരുവിഭാഗങ്ങളെയും സംഭവസ്ഥലത്തു നിന്നു മാറ്റി. സാബു കൃഷ്ണ ബിജെപി പാനലിൽ ജനറൽ വിഭാഗത്തിലെ മത്സരാർഥി ആണ്. ഡിഎഫ് മത്സരത്തിൽ നിന്നു വിട്ടുനിന്നു. തിരഞ്ഞെടുപ്പിൽ മുഴുവൻ സീറ്റുകളിലും എൽഡിഎഫ് വിജയിച്ചു.

## എം ഫോർ മാരി സൗജന്യ റജിസ്ട്രേഷൻ ഇന്ന് കടയ്ക്കലിൽ

കടയ്ക്കൽ ● 10 ലക്ഷത്തിലേറെ പ്രൊഫൈലുകൾ ഉള്ള പ്രമുഖ വൈവാഹിക വെബ്സൈറ്റായ എം ഫോർ മാരി ഡോട്ട് കോമിൽ സൗജന്യ റജിസ്ട്രേഷന് അവസരം. ഇന്നു രാവിലെ 10 മുതൽ വൈകിട്ട് 5 വരെ കടയ്ക്കൽ മലയാള മനോരമ സബ് ഓഫിസിലാണു (സപ്ലൈകോയുടെ സമീപം) റജിസ്ട്രേഷൻ സൗകര്യം ഒരുക്കിയിരിക്കുന്നത്. ഫോട്ടോ, ബയോഡേറ്റ, ജാതകക്കുറിപ്പ് (ആവശ്യമെങ്കിൽ), തിരിച്ചറിയൽ കാർഡ് എന്നിവ കൊണ്ടുവരണം. പുതുതായി റജിസ്റ്റർ ചെയ്യാനും സബ്സ്ക്രിപ്ഷൻ പാക്കേജുകൾ അപ്ഗ്രേഡ് ചെയ്യാനും അവസരം ഉണ്ടായിരിക്കും. ഫോൺ: 9074556548.

താഴത്തുകുളക്കട പുതിയിടത്ത് മഹാദേവർ ക്ഷേത്രത്തിലെ ശിവപുരാണ ഏകാദശ ജ്ഞാനയജ്ഞത്തിന്റെ സമാരംഭ സഭ എൻഎസ്എസ് കൊട്ടാരക്കര താലൂക്ക് യൂണിയൻ പ്രസിഡന്റ് ജി.തങ്കപ്പൻ പിള്ള ഉദ്ഘാടനം ചെയ്യുന്നു.

## യജ്ഞനഗരിയായി താഴത്തുകുളക്കട

പുത്തൂർ ● താഴത്തുകുളക്കട പുതിയിടത്ത് മഹാദേവർ ക്ഷേത്രത്തിലെ ശിവപുരാണ ഏകാദശ ജ്ഞാന യജ്ഞത്തിനു തിരി തെളിഞ്ഞു. സമാരംഭസഭ എൻഎസ്എസ് കൊട്ടാരക്കര താലൂക്ക് യൂണിയൻ പ്രസിഡന്റ് ജി.തങ്കപ്പൻ പിള്ള ഉദ്ഘാടനം ചെയ്തു.

കരയോഗം പ്രസിഡന്റ് അനന്തൻ തമ്പി അധ്യക്ഷനായി. സംഗീതജ്ഞ ബി.അരുന്ധതി ദേവി മുഖ്യാതിഥിയായി. തന്ത്രി വടശേരി മഠത്തിൽ നാരായണര് ഭദ്രദീപ പ്രകാശനവും എൻഎസ്എസ് താലൂക്ക് യൂണിയൻ സെക്രട്ടറി സി.അനിൽകുമാർ ഗ്രന്ഥസമർപ്പണവും നിർവഹിച്ചു.

യജ്ഞാചാര്യൻ പള്ളിപ്പാട് ശിവദാസ സ്വാമി, പി.എസ്.ആദർശ്, വിഷ്ണു ടി.നായർ, തുളസീധരൻ പിള്ള, സന്തോഷ്കുമാർ, ഉഷാകുമാരി, ആർ.സുധാകരൻ നായർ, ജി.ബിജുകുമാർ എന്നിവർ പ്രസംഗിച്ചു.

20നു സമാപിക്കും. ദിവസവും രാവിലെ രാവിലെ 6നു ശിവസഹസ്രനാമം, 7.30നു ശിവപുരാണ പാരായണം, 11.30നു പ്രഭാഷണം, ഉച്ചയ്ക്ക് 1ന് അന്നദാനം, വൈകിട്ട് 5നു പ്രഭാഷണം എന്നിവ നടക്കും.

## പത്മകുമാർ കേസ് ക്രൈംബ്രാഞ്ച് ഏറ്റെടുത്തു

വാക്കനാട് ● കരീപ്ര വില്ലേജിൽ നെടുമൺകാവ് പന്തപ്ലാവിൽ വീട്ടിൽ പത്മകുമാർ മൂന്നാറിലെ റിസോർട്ടിൽ ചീഫ് സെക്യൂരിറ്റി ഓഫിസറായി ജോലി ചെയ്തു വരുന്നതിനിടെ 2024 മാർച്ച് 18നു വിഷം ഉള്ളിൽ ചെന്നു മരണപ്പെട്ട സംഭവം ക്രൈംബ്രാഞ്ചിനെക്കൊണ്ട് അന്വേഷിപ്പിക്കാൻ ഉത്തരവായി.

ആക്ഷൻ കൗൺസിൽ നേതാക്കൾ മുഖ്യമന്ത്രിയെ നേരിൽ കണ്ടു നിവേദനം നൽകിയതിന്റെ അടിസ്ഥാനത്തിലാണ് ഇടുക്കി ക്രൈംബ്രാഞ്ചിന് അന്വേഷണം കൈമാറിയത്.

അന്വേഷണം പൂർത്തിയാക്കി കുറ്റക്കാർക്കെതിരെ നിയമനടപടി എടുക്കുന്നതുവരെ പ്രവർത്തനവുമായി മുന്നോട്ടുപോകുമെന്ന് ബന്ധുക്കളും നാട്ടുകാരും രാഷ്ട്രീയ നേതാക്കളും പൊതുപ്രവർത്തകരും അടങ്ങിയ ആക്‌ഷൻ കൗൺസിൽ തീരുമാനിച്ചു.



ചെറിയവെളിനല്ലൂർ ആയിരവില്ലി ക്ഷേത്രത്തിന്റെ മൂലസ്ഥാനമായ ആയിരവില്ലിപ്പാറ വനദുർഗാദേവി ക്ഷേത്രത്തിൽ കർക്കടക മാസത്തിലെ ചിത്തിര നാളിൽ നടന്ന സമൂഹപ്പൊങ്കാല.

കരീപ്ര വൈഎംസിഎയുടെ പ്രവർത്തനോദ്ഘാടനം പ്രസിഡന്റ് ബിനു കെ.കോശി നിർവഹിക്കുന്നു. രക്ഷാധികാരി ജി.ജോർജ്കുട്ടി, സെക്രട്ടറി സെൻ ടി.ജേർജ്, ട്രഷറർ വൈ.റെജി, ജോയിന്റ് സെക്രട്ടറി കെ.എസ്.സാജൻ എന്നിവർ പ്രസംഗിച്ചു.

HIROSHIMA DAY WHITE FLAG MARCH

ഹിരോഷിമ - നാഗസാക്കി ദിനാചരണത്തിന്റെ ഭാഗമായി യുആർഐ ദക്ഷിണേന്ത്യ ഘടകത്തിന്റെ നേതൃത്വത്തിൽ നടന്ന സമാധാന വാരാചരണത്തിന്റെ സമാപന സമ്മേളനവും സമാധാന റാലിയും കരിക്കം ഇന്റർനാഷനൽ പബ്ലിക് സ്കൂളിൽ സിസിഎച്ച്ആർ ഡയറക്ടർ കെ.ഒ.രാജുക്കുട്ടി ഉദ്ഘാടനം ചെയ്യുന്നു.

## സമാധാന വാരാചരണം റാലിയോടെ സമാപിച്ചു

കരിക്കം ● യുണൈറ്റഡ് റിലിജിയൻസ് ഇനിഷ്യേറ്റീവ് സൗത്ത് ഇന്ത്യ റീജൻ വിവിധ സംഘടനകളുമായി ചേർന്നു നടത്തിവന്ന സമാധാന വാരാചരണം കരിക്കം ഇന്റർനാഷനൽ പബ്ലിക് സ്കൂളിൽ നടന്ന റാലിയോടെ സമാപിച്ചു. സിസിഎച്ച്ആർ ഡയറക്ടർ കെ.ഒ.രാജുക്കുട്ടി സമ്മേളനം ഉദ്ഘാടനം ചെയ്തു. യുആർഐ ഏഷ്യ കോ-ഓർഡിനേറ്റർ ഡോ. ഏബ്രഹാം കരിക്കം അധ്യക്ഷനായി.

കിപ്സ് ഡയറക്ടർ സൂസൻ ഏബ്രഹാം, നിഷ വി.രാജൻ, ഷിബി ജോൺസൺ, പി.ജോൺ, എം.തോമസ് എന്നിവർ പ്രസംഗിച്ചു.

വാരാചരണത്തിന്റെ ഭാഗമായി കരിക്കം കിപ്സ്, ചെങ്ങമനാട്, ബിആർഎം സെൻട്രൽ സ്കൂൾ, ഓടനാവട്ടം കോസ്മിക് സെന്റർ എന്നിവിടങ്ങളിൽ വിവിധ പരിപാടികൾ നടത്തി.

## നിറപുത്തരി നാളെ

എഴുകോൺ ● കോയിക്കൽ തിരുആര്യങ്കാവ് ധർമശാസ്താ ക്ഷേത്രത്തിൽ നാളെ രാവിലെ 5.45 മുതൽ 6.30 വരെ മേൽശാന്തി പാലക്കാട് പഞ്ചമം ദിലീപിന്റെ കാർമികത്വത്തിൽ നിറപുത്തരി ചടങ്ങുകൾ നടക്കും. നെൽക്കതിർ ആവശ്യമുള്ളവർ 15 രൂപയുടെ രസീത് എഴുതിയാൽ മതിയാകുമെന്നു പ്രസിഡന്റ് അരുൺ ചന്ദ്രൻ, സെക്രട്ടറി ബി.ഓമനക്കുട്ടൻ, വൈസ് പ്രസിഡന്റ് ചിറയിൽ സന്തോഷ് എന്നിവർ അറിയിച്ചു.

# മനോരമ പ്രാദേശികം

## പി.എസ്.ബാനർജി അനുസ്മരണവും പുരസ്കാര വിതരണവും ഇന്ന്

ശാസ്താംകോട്ട ● നാടൻപാട്ട് കലാകാരനും ചിത്രകാരനുമായിരുന്ന പി.എസ്.ബാനർജി അനുസ്മരണ സമ്മേളനവും പുരസ്കാര വിതരണവും ഇന്നു നടക്കും. പി.എസ്.ബാനർജി ഫൗണ്ടേഷന്റെ നേതൃത്വത്തിൽ ശണിക്കാറ് തറവാട് ഓഡിറ്റോറിയത്തിൽ രാവിലെ 10നു നാടൻപാട്ട് മത്സരം. വൈകിട്ട് 5.30നു അനുസ്മരണ സമ്മേളനം മന്ത്രി സജി ചെറിയാൻ ഉദ്ഘാടനം ചെയ്യും. പി.എസ്.ബാനർജി പുരസ്കാരം രമേശ് കരിന്തലക്കൂട്ടത്തിനു കൊടിക്കുന്നിൽ സുരേഷ് എംപി നൽകും. വൈകിട്ട് 7നു നാടൻപാട്ട് നടക്കും. അനുസ്മരണത്തിന്റെ ഭാഗമായി സംസ്ഥാനതല ചിത്രരചനാ മത്സരം നടത്തി. തുടർന്നു നടത്തിയ ഫോക് ലോർ സെമിനാർ കവി ഇഞ്ചക്കാട് ബാലചന്ദ്രൻ ഉദ്ഘാടനം ചെയ്തു. ബൈജു മലനട മോഡറേറ്ററായി. മഹാത്മാഗാന്ധി സർവകലാശാല സ്കൂൾ ഓഫ് ലെറ്റേഴ്സിലെ പ്രഫസർ അജു നാരായണൻ ക്ലാസ് നയിച്ചു. ജോയിന്റ് സെക്രട്ടറി മധുലാൽ പ്രസംഗിച്ചു.

### ഇന്ന്

● ഒറ്റപ്പെട്ട സ്ഥലങ്ങളിൽ അതിശക്ത മഴയ്ക്ക് സാധ്യത.
● പാലക്കാട്, മലപ്പുറം ജില്ലകളിൽ ഓറഞ്ച് അലർട്ട് പ്രഖ്യാപിച്ചു. ഇടുക്കി, കോഴിക്കോട്, വയനാട് ജില്ലകളിൽ യെലോ അലർട്ട്.
● തെക്കൻ കേരള-ലക്ഷദ്വീപ് തീരങ്ങളിൽ മത്സ്യബന്ധനത്തിന് വിലക്ക്.

### INFO SHORTS

#### അഭിമുഖം നാളെ

ഓച്ചിറ ● അഴീക്കൽ ഗവ.ഹൈസ്കൂളിൽ യുപിഎസ്ടി തസ്തികയിലെ താൽക്കാലിക ഒഴിവിലേക്കുള്ള അഭിമുഖം നാളെ 2.30നു സ്കൂൾ ഓഫിസിൽ നടത്തുമെന്നു പ്രധാന അധ്യാപിക അറിയിച്ചു.

കേരള സ്റ്റേറ്റ് എക്സ് സർവീസ് ലീഗ് ഓച്ചിറ യൂണിറ്റിന്റെ മഹിള വിങ് യൂണിറ്റ് ഓച്ചിറയിൽ നിർമിച്ച യുദ്ധ സ്മാരകം.

## യുദ്ധസ്മാരകം സമർപ്പണം ഇന്ന്

ഓച്ചിറ ● കേരള സ്റ്റേറ്റ് എക്സ്-സർവീസസ് ലീഗ് ഓച്ചിറ യൂണിറ്റിന്റെ നേതൃത്വത്തിൽ മഹിളാവിങ് യൂണിറ്റ് നിർമിച്ചു നൽകിയ യുദ്ധസ്മാരകത്തിന്റെ സമർപ്പണം ഇന്ന് 10 നു മഹിള വിങ് സംസ്ഥാന ജനറൽ സെക്രട്ടറി തുളസി ശങ്കർ നിർവഹിക്കും.

പുഷ്പചക്ര സമർപ്പണവും അനുസ്മരണ പ്രഭാഷണവും സി.ആർ.മഹേഷ് എംഎൽഎ നിർവഹിക്കും. എക്സ് സർവീസസ് ലീഗ് യൂണിറ്റ് പ്രസിഡന്റ് എൻ.ജനാർദനൻ പിള്ള അധ്യക്ഷത വഹിക്കും. സംസ്ഥാന വൈസ് പ്രസിഡന്റ് കേണൽ ഡി.ശശികുമാർ, ജില്ലാ പ്രസിഡന്റ് പി.സതീശ്ചന്ദ്രൻ തുടങ്ങിയവർ പങ്കെടുക്കും.

## അനുസ്മരിച്ചു

ചവറ ● തുറവൂർ വി.കെ.പവിത്രൻ തന്ത്രിയുടെ ചരമവാർഷിക അനുസ്മരണം വൈഷ്ണവി തന്ത്ര വിദ്യാപീഠം വിവിധ പരിപാടികളോടെ ആചരിച്ചു.

സ്മൃതിമണ്ഡപത്തിൽ ഉണ്ണിക്കൃഷ്ണൻ തന്ത്രി ദീപം തെളിച്ചു. ചവറ, കരുനാഗപ്പള്ളി എന്നിവിടങ്ങളിൽ ചികിത്സാ സഹായം, അന്നദാനം, വസ്ത്ര വിതരണം എന്നിവ നടത്തി.

### ഇന്നത്തെ സിനിമ

**കരുനാഗപ്പള്ളി ഖാൻസ്** (A/C) (Onlinebooking: wwwbookmyshow.com) സൂപ്പർ സിന്ദാഗി (M) 10.30 am, 02.30 pm, 06.30 pm, 09.30 pm
**KRISHNA** (A/C) (PH:8547986375) **ADIOS AMIGO** (M) 10.30 am, 02.30 pm, 06.15 pm, 09.30 pm
**കൊല്ലം ധന്യ** (A/C,DTS) മകുടി (M) 11.00 am
നാൻ താൻ ജാൻസി (T) 02.00 pm, 06.00 pm, 09.00 pm
**രമ്യ** (www.bookmyshow.com) മെമ്മറി പ്ലസ് (M) 11.00 am, 02.00 pm ഓർമച്ചിത്രം (M) 06.00pm, 09.00 pm
**പ്രണവം** (A/C) (Phone:0474 2742604) (www.bookmyshow.com) സൂപ്പർ സിന്ദാഗി (M) 11.30 am, 09.30 pm
രായൻ (T) 02.30 pm, 06.30 pm
**ഉഷ** (A/C,DTS) (Phone: 0474 2747517) ADIOS AMIGO (E) 11.15 am, 02.30 pm, 06.00 pm, 09.15 pm
**പുത്തൂർ ചെല്ലം** (Phone: 0474 2415545, 2991919) (www.justickets.in/puthoor) രായൻ (T) 11.00 am, 02.30 pm, 06.30 pm, 09.30 pm



**റെയിൽവേ മേൽപാലം: പണി പൂർത്തിയായിട്ടും ഉദ്ഘാടനമില്ല**

# ലവൽക്രോസിൽ കുടുങ്ങി ജനം

### ▸▸ മാളിയേക്കൽ മേൽപാലം തുറക്കുന്നില്ല

കരുനാഗപ്പള്ളി ● കാത്തുകാത്തിരുന്ന റെയിൽവേ മേൽപാലം യാഥാർഥ്യമായി നാളുകൾ കഴിഞ്ഞിട്ടും യാത്രയ്ക്കായി തുറന്നു നൽകാത്തതിൽ പ്രതിഷേധം ശക്തമാകുന്നു. കരുനാഗപ്പള്ളി-ശാസ്താംകോട്ട റോഡിൽ നിർമാണം പൂർത്തീകരിച്ച മാളിയേക്കൽ റെയിൽവേ മേൽപാലം യാത്രയ്ക്കായി തുറന്നു നൽകാത്തതിലാണു പ്രതിഷേധം. ഇടക്കുളങ്ങര, ഡ്രൈവർമുക്ക്, മാരാരിത്തോട്ടം റെയിൽവേ ക്രോസുകളിൽ ഒട്ടേറെ ട്രെയിനുകൾ കടന്നു പോകുന്ന സമയങ്ങളിൽ ലവൽക്രോസുകളിൽ കുടുങ്ങി നരകിക്കുകയാണു യാത്രക്കാർ. ഓരോ തവണ ഗേറ്റ് അടയ്ക്കുമ്പോഴും ലവൽക്രോസിന്റെ ഇരുവശങ്ങളിലും വാഹനങ്ങളുടെ നീണ്ട നിരയാണ്. വൈകുന്നേരങ്ങളിലും രാവിലെയും കൂടുതൽ ട്രെയിനുകൾ കടന്നു പോകേണ്ട സമയങ്ങളിൽ ഏറെനേരം കാത്തുനിൽക്കണം.

പിന്നീട് ലവൽക്രോസ് തുറക്കുമ്പോഴേക്കും ഇരുവശത്തു നിന്നുമുള്ള വാഹനങ്ങളുടെ തള്ളിക്കയറ്റം മൂലം അപകടങ്ങളും വർധിക്കുകയാണ്. വീണ്ടും ട്രെയിൻ വരുമ്പോൾ ഗേറ്റ് അടയ്ക്കണമെങ്കിൽ ഗേറ്റ് കീപ്പർമാരും പെടാപ്പാടു പെടുന്നു. മേൽപാലം സജ്ജമായിട്ടും ലവൽ ക്രോസുകളിൽ കുടുങ്ങുന്ന അവസ്ഥയിൽ യാത്രക്കാരും പ്രതിഷേധത്തിലാണ്.

നിർമാണ പ്രവർത്തനങ്ങൾ പൂർത്തിയായ മാളിയേക്കൽ റെയിൽവേ മേൽപാലത്തിന്റെ ഉദ്ഘാടനം കഴിഞ്ഞ 2 നു മന്ത്രി പി.എ.മുഹമ്മദ് റിയാസ് ഉദ്ഘാടനം ചെയ്യുമെന്നു മന്ത്രിയുടെ ഓഫിസിൽനിന്നുള്ള വിവരം സി.ആർ.മഹേഷ് എംഎൽഎ അറിയിച്ചിരുന്നു.

എന്നാൽ അറിയിപ്പ് മാധ്യമങ്ങളിൽ വന്ന് 2 ദിവസം കഴിഞ്ഞപ്പോൾ ഓഗസ്റ്റ് ആദ്യവാരം തന്നെ മുഖ്യമന്ത്രി എത്തി ഉദ്ഘാടനം നിർവഹിക്കുമെന്നു മന്ത്രിയുടെ ഓഫിസിൽ നിന്ന് അറിയിച്ചതായി സി.ആർ.മഹേഷ് എംഎൽഎ അറിയിച്ചു. മുഖ്യമന്ത്രിയെയും മന്ത്രിയെയും കാത്തിരുന്നു മേൽപാലത്തിന്റെ ഉദ്ഘാടനം ഇപ്പോൾ നീണ്ടു പോകുകയാണ്.

കിഫ്ബി ഫണ്ട് ഉപയോഗിച്ച് നിർമിക്കുന്ന 10 റെയിൽവേ മേൽപാലങ്ങളിൽ ആദ്യം പൂർത്തീകരിച്ചതാണു മാളിയേക്കൽ റെയിൽവേ മേൽപാലം. കരുനാഗപ്പള്ളി- ശാസ്താംകോട്ട റോഡിലെയും ഇടക്കുളങ്ങര റോഡിലെയും തിരക്കും യാത്രാദുരിതവും കണക്കിലെടുത്തു മാളിയേക്കൽ റെയിൽവേ മേൽപാലം എത്രയും വേഗം തുറന്നു നൽകണമെന്നാണ് ആവശ്യം.

നിർമാണ പ്രവർത്തനങ്ങൾ പൂർത്തിയാക്കി ഉദ്ഘാടനത്തിനായി കാത്തു കിടക്കുന്ന കരുനാഗപ്പള്ളി തൊടിയൂർ മാളിയേക്കൽ റെയിൽവേ മേൽപാലം. വാഹനങ്ങൾ കടന്നു പോകാതിരിക്കാൻ പാലത്തിന്റെ ഇരുവശവും ബാരിക്കേഡുകൾ കൊണ്ട് അടച്ചിരിക്കുകയാണ്.

തൊടിയൂർ ഡ്രൈവർമുക്ക് റെയിൽവേ ലവൽക്രോസ് അടച്ചപ്പോൾ വാഹനങ്ങളുടെ നീണ്ട നിര.

നിർമാണം പൂർത്തിയായ കരുനാഗപ്പള്ളി മാളിയേക്കൽ റെയിൽവേ മേൽപാലം തുറന്നു നൽകാത്തതിൽ പ്രതിഷേധിച്ച് കോൺഗ്രസ് തൊടിയൂർ -കല്ലേലിഭാഗം മണ്ഡലം കമ്മിറ്റികളുടെ നേതൃത്വത്തിൽ നടന്ന മാർച്ച് യുഡിഎഫ് ജില്ലാ ചെയർമാൻ കെ.സി.രാജൻ ഉദ്ഘാടനം ചെയ്യുന്നു.

മാളിയേക്കൽ മേൽപാലം തുറക്കണമെന്ന് ആവശ്യപ്പെട്ട് ബിജെപി കരുനാഗപ്പള്ളി നിയോജക മണ്ഡലം കമ്മിറ്റിയുടെ നേതൃത്വത്തിൽ നടന്ന മാർച്ചും പാലത്തിന്റെ പ്രതീകാത്മക ഉദ്ഘാടനവും ബിജെപി സംസ്ഥാന കമ്മിറ്റി അംഗം അജിമോൻ നിർവഹിക്കുന്നു.

## പ്രതിഷേധം ശക്തം

### ‘കോൺഗ്രസ് ജനകീയ ഉദ്ഘാടനം നടത്തും’

കരുനാഗപ്പള്ളി ● 15 നു മുൻപു മാളിയേക്കൽ റെയിൽവേ മേൽപാലം യാത്രയ്ക്കായി തുറന്നു നൽകിയില്ലെങ്കിൽ കോൺഗ്രസ് ജനകീയ ഉദ്ഘാടനം നടത്തുമെന്നു യുഡിഎഫ് ജില്ലാ ചെയർമാൻ കെ.സി.രാജൻ പറഞ്ഞു. നിർമാണം പൂർത്തിയായി നാളുകൾ കഴിഞ്ഞിട്ടും മേൽപാലം തുറന്നു നൽകാത്തതിൽ പ്രതിഷേധിച്ച് കോൺഗ്രസ് തൊടിയൂർ-കല്ലേലിഭാഗം മണ്ഡലം കമ്മിറ്റികളുടെ നേതൃത്വത്തിൽ നടത്തിയ മാർച്ച് ഉദ്ഘാടനം ചെയ്യുകയായിരുന്നു.

കഴിഞ്ഞ എൽഡിഎഫ് സർക്കാരിന്റെ കാലത്തു കല്ലിട്ടെങ്കിലും പണികൾ സമയബന്ധിതമായി നടന്നതു സി.ആർ.മഹേഷ് എംഎൽഎയുടെ ഇടപെടൽ കാരണമാണെന്നും പറഞ്ഞു. ഗതാഗത യോഗ്യമായ പാലം തുറന്നു നൽകാത്തത് പാലത്തിനു കിഴക്കു വശത്തുള്ള ജനങ്ങളോടുള്ള വെല്ലുവിളിയാണ്. തൊടിയൂർ ഗ്രാമപ്പഞ്ചായത്തിലെ 12 കോൺഗ്രസ് മെംബർമാരെയും ചേർത്തു പാലം ഗതാഗതത്തിനായി തുറന്നു നൽകുമെന്നും കെ.സി.രാജൻ പറഞ്ഞു. കല്ലേലിഭാഗം മണ്ഡലം പ്രസിഡന്റ് സുന്ദരേശൻ അധ്യക്ഷത വഹിച്ചു. തൊടിയൂർ രാമചന്ദ്രൻ, ചിറ്റുമൂല നാസർ, കെ.എ.ജവാദ്, സി.ഒ.കണ്ണൻ, കല്ലേലിഭാഗം ബാബു എന്നിവർ പ്രസംഗിച്ചു.

### ബിജെപി മാർച്ച്

കരുനാഗപ്പള്ളി ● നിർമാണം പൂർത്തീകരിച്ച മാളിയേക്കൽ റെയിൽവേ മേൽപാലം തുറന്നു നൽകണമെന്ന് ആവശ്യപ്പെട്ടു ബിജെപി നിയോജക മണ്ഡലം കമ്മിറ്റി മാർച്ച് നടത്തി. ഇരുവശത്തെയും ബാരിക്കേഡുകൾ മാറ്റി മാർച്ച് നടത്തി പ്രതീകാത്മകമായി പാലം തുറന്നുവെന്നു പ്രഖ്യാപിച്ചു കൊണ്ടായിരുന്നു പ്രതിഷേധം.

സ്ഥലത്ത് ഉണ്ടായിരുന്ന ഏതാനും പൊലീസുകാരുമായി വാക്കുതർക്കവും ഉന്തുംതള്ളും ഉണ്ടായി. മാർച്ചും പ്രതീകാത്മക ഉദ്ഘാടനവും ബിജെപി സംസ്ഥാന കമ്മിറ്റി അംഗം അജിമോൻ ഉദ്ഘാടനം ചെയ്തു. ബിജെപി മണ്ഡലം പ്രസിഡന്റ് കെ.ആർ.രാജേഷ് അധ്യക്ഷത വഹിച്ചു. മഹിള മോർച്ച ജില്ലാ പ്രസിഡന്റ് ശാലിനി രാജീവൻ, ബിജെപി ഓച്ചിറ മണ്ഡലം പ്രസിഡന്റ് ശരത്, സതീഷ് തേവനത്ത്, സുനിൽ സാഫല്യം, ആർ.മുരളി എന്നിവർ പ്രസംഗിച്ചു.

### കരയോഗം

കരുനാഗപ്പള്ളി ● നിർമാണം പൂർത്തിയാക്കിയ മാളിയേക്കൽ മേൽപാലം യാത്രയ്ക്കായി തുറന്നു നൽകാത്തതിൽ കല്ലേലിഭാഗം വടക്ക് 5657-ാം നമ്പർ വിദ്യാധിരാജ എൻഎസ്എസ് കരയോഗം പ്രതിഷേധിച്ചു. കരയോഗം പ്രസിഡന്റ് തെന്നല അനിൽ അധ്യക്ഷത വഹിച്ചു.

## പോക്സോ കേസ്: രണ്ടുപേർ പിടിയിൽ

ശാസ്താംകോട്ട ● പ്രായപൂർത്തിയാകാത്ത പെൺകുട്ടികളെ ലൈംഗികമായി ഉപദ്രവിച്ചെന്ന പരാതികളിൽ സ്വകാര്യ ബസ് കണ്ടക്ടറും ഓട്ടോറിക്ഷ ഡ്രൈവറും പൊലീസ് പിടിയിലായി.

വിദ്യാർഥിനിയെ കൂട്ടിക്കൊണ്ടുപോയി ഉപദ്രവിച്ചുവെന്ന കേസിൽ ചവറ- പത്തനംതിട്ട റൂട്ടിലെ സ്വകാര്യ ബസ് കണ്ടക്ടറായ കടമ്പനാട് വടക്ക് തുവയൂർ ആദിത്യ ഭവനം ആദിത്യൻ (22), ഓട്ടോറിക്ഷയിൽ യാത്ര ചെയ്യുകയായിരുന്ന പെൺകുട്ടിയോട് അശ്ലീലച്ചുവയിൽ സംസാരിച്ച ശേഷം അതിക്രമം കാണിച്ചെന്ന കേസിൽ മൈനാഗപ്പള്ളി കുറ്റിയിൽ മുക്കിനു സമീപം വേങ്ങയിൽ തറയിൽ തെക്കേതിൽ കുഞ്ഞുമോൻ (നൗഷാദ്- 42) എന്നിവരാണ് പോക്സോ നിയമപ്രകാരം അറസ്റ്റിലായത്.

പ്രതികളെ കോടതിയിൽ ഹാജരാക്കി റിമാൻഡ് ചെയ്തതായി പൊലീസ് അറിയിച്ചു.

ആദിത്യൻ

കുഞ്ഞുമോൻ

## മേമനയിൽ ആളില്ലാത്ത വീട്ടിൽ മോഷണശ്രമം

ഓച്ചിറ ● മേമനയിൽ ആൾത്താമസമില്ലാത്ത വീട്ടിൽ മോഷണശ്രമം. വീടിന്റെ കതകുകൾ പൊളിച്ച് എല്ലാ മുറികളിലെയും അലമാരകളും ഷെൽഫുകളും പരിശോധിച്ചു. മേമന രേവതിയിൽ പ്രസന്ന കുമാറിന്റെ വീട്ടിലാണു കഴിഞ്ഞ ദിവസം മോഷണ ശ്രമം നടത്തിയത്. ഒരു മാസമായി പ്രസന്ന കുമാറും കുടുംബവും മകളോടൊപ്പം വിദേശത്താണ്.

ഇന്നലെ അയൽവാസിയാണ് വീടിന്റെ കതക് തുറന്ന നിലയിൽ കണ്ടത്. കഴിഞ്ഞ ദിവസം സമീപത്തെ വീട്ടിൽനിന്നു മൂന്നു പവനും 12000 രൂപയും അപഹരിച്ചു. ഓച്ചിറ പൊലീസ് കേസെടുത്തു.

## പടനിലത്ത് ആനയൂട്ടും ഗജപൂജയും ഇന്ന്

### ▸▸ ആറ് ഗജവീരന്മാർ പങ്കെടുക്കും

ഓച്ചിറ ● ഓണാട്ടുകര ഗജ പ്രജം ആനപ്രേമി സംഘത്തിന്റെ നേതൃത്വത്തിൽ ഇന്നു പടനിലത്ത് ആനയൂട്ടും ഗജപൂജയും നടക്കും. പനയന്നാർകാവ് കാളിദാസൻ ഉൾപ്പെടെ ആറ് ഗജവീരന്മാരാണു ആനയൂട്ടിൽ പങ്കെടുക്കുന്നത്. 6നു പ്രത്യക്ഷ ഗണപതി ഹോമം, 7നു ഗജപൂജ, 8ന് ആനയൂട്ട്. 9ന് ഋഷഭയൂട്ട് എന്നിവ നടത്തും.

## സുഖചികിത്സ കഴിഞ്ഞു; കാളിദാസൻ ക്ഷേത്രത്തിലെത്തി

വടക്കുംതല ● പനയന്നാർകാവ് ക്ഷേത്രത്തിലെ കൊമ്പൻ കാളിദാസൻ സുഖചികിത്സ കഴിഞ്ഞു ക്ഷേത്രത്തിലെത്തി. മേൽശാന്തി സുധാംശു നമ്പൂതിരി ആരതി ഉഴിഞ്ഞു പ്രസാദം നൽകി. ദേവസ്വം പ്രസിഡന്റ് മുരളീധരൻ പിള്ള, സെക്രട്ടറി ജി.ശിവപ്രസാദ്, ഭരണസമിതി, ഗജരാജ സമിതി അംഗങ്ങൾ എന്നിവർ വാഴക്കുല, തണ്ണിമത്തൻ എന്നിവ നൽകി സ്വീകരിച്ചു. 5 മാസമായി ഡോ. ബിനു ഗോപിനാഥ്, ഡോ.സാജൻ, പാപ്പാൻ അയ്യപ്പൻ എന്നിവരുടെ പരിചരണത്തിലായിരുന്നു. ആനപ്രേമികൾ ഓച്ചിറ പരബ്രഹ്മ ക്ഷേത്രത്തിൽ നാളെ നടത്തുന്ന ആനയൂട്ടിനു കാളിദാസനും പങ്കെടുക്കും.

### SHORTS

#### ദുരിതാശ്വാസ നിധി: സഹകരണ ബാങ്ക് 10 ലക്ഷം രൂപ നൽകി

തേവലക്കര ● മുഖ്യമന്ത്രിയുടെ ദുരിതാശ്വാസ നിധിയിലേക്കു തേവലക്കര ഫാർമേഴ്സ് സർവീസ് സഹകരണ ബാങ്ക് 10 ലക്ഷം രൂപ നൽകി. പ്രസിഡന്റ് പി.ബി.ശിവൻ കലക്ടർ എൻ.ദേവിദാസിനു ചെക്ക് കൈമാറി. സർക്കിൾ സഹകരണ യൂണിയൻ ചെയർമാൻ ആർ.രാമചന്ദ്രൻ പിള്ള, ബാങ്ക് എംഡി എസ്.രാധാമണി, ജീവനക്കാരായ എം.കെ.മുദാസ്, പി.ശിവൻ, വി.വി.രേണുനാഥ് തുടങ്ങിയവർ പങ്കെടുത്തു.

#### ഒരു ലക്ഷം രൂപ നൽകി ബിജെഎസ്എം മഠത്തിൽ സ്കൂൾ

ഓച്ചിറ ● തഴവ മഠത്തിൽ ബിജെഎസ്എം മഠത്തിൽ ഹയർ സെക്കൻഡറി സ്കൂൾ മാനേജ്മെന്റ് മുഖ്യമന്ത്രിയുടെ ദുരിതാശ്വാസ നിധിയിലേക്ക് ഒരു ലക്ഷം രൂപ നൽകി. ചെക്ക് കഴിഞ്ഞ ദിവസം മാനേജ്മെന്റ് പ്രതിനിധികളായ അനൂപ് രവിയും ശ്രീലക്ഷ്മി അനൂപും ചേർന്നു മന്ത്രി സജി ചെറിയാനു കൈമാറി.ചടങ്ങിൽ ഗായകൻ ജി.വേണുഗോപാൽ, സ്കൂൾ മാനേജർ എൽ.ചന്ദ്രമണി, തഴവ പഞ്ചായത്ത് പ്രസിഡന്റ് വി.സദാശിവൻ, ആർ.അമ്പിളിക്കുട്ടൻ, എസ്.ശ്രീലത എന്നിവർ പങ്കെടുത്തു.

#### ‘വയോജന കമ്മിഷൻ രൂപീകരിക്കണം’

ചവറ ● വയോജനങ്ങളുടെ പ്രശ്നങ്ങൾ പരിഹരിക്കാൻ സർക്കാർ വയോജന കമ്മിഷൻ രൂപീകരിക്കണമെന്ന് സീനിയർ സിറ്റിസൻസ് ഫ്രണ്ട്സ് വെൽഫെയർ അസോസിയേഷൻ ചവറ യൂണിറ്റ് കൺവൻഷൻ ആവശ്യപ്പെട്ടു. ജില്ലാ സെക്രട്ടറി ടി.പി.രാധാകൃഷ്ണകുമാർ ഉദ്ഘാടനം ചെയ്തു. യൂണിറ്റ് പ്രസിഡന്റ് വിജയധരൻ പിള്ള അധ്യക്ഷനായി. ജില്ലാ വൈസ് പ്രസിഡന്റ് ബാലൻ, രാജൻ പിള്ള, എൽ.എസ്.നടരാജൻ തുടങ്ങിയവർ പ്രസംഗിച്ചു.

#### കണ്ണങ്കാട്ടു കടവ് പാലം: അടിയന്തര യോഗം നാളെ

മൺറോത്തുരുത്ത് ● പടിഞ്ഞാറേ കല്ലട, മൺറോത്തുരുത്ത് പഞ്ചായത്തുകളെ ബന്ധിപ്പിക്കുന്ന കണ്ണങ്കാട്ടു കടവ് പാലത്തിന്റെ സ്ഥലം ഏറ്റെടുപ്പുമായി ബന്ധപ്പെട്ടുള്ള അടിയന്തര യോഗം നാളെ നടക്കും. രാവിലെ 10.30നു ചിറ്റുമല ബ്ലോക്ക് പഞ്ചായത്ത് കോൺഫറൻസ് ഹാളിൽ ചേരുന്ന യോഗത്തിൽ പാലം, അനുബന്ധ റോഡുകൾ എന്നിവയ്ക്കു സ്ഥലം വിട്ടു നൽകുന്നവർ, ബന്ധപ്പെട്ട ഉദ്യോഗസ്ഥർ, ജനപ്രതിനിധികൾ തുടങ്ങിയവർ പങ്കെടുക്കും. കോവൂർ കുഞ്ഞുമോൻ എംഎൽഎ അധ്യക്ഷത വഹിക്കും.

## തെരുവുനായ് ആക്രമണം: 2 പേർക്ക് ഗുരുതര പരുക്ക്

ശാസ്താംകോട്ട ● തെരുവുനായയുടെ ആക്രമണത്തിൽ വേങ്ങയിൽ രണ്ടു പേർക്കു ഗുരുതരമായി പരുക്കേറ്റു. വേങ്ങ മൂത്തോട്ടിൽ ക്ഷേത്രത്തിനു സമീപം സുരഭി ഭവനത്തിൽ ശ്രീദേവി, ഷാഹിദ മൻസിലിൽ പൂക്കുഞ്ഞ് എന്നിവർക്കാണു കടിയേറ്റത്. കഴിഞ്ഞ ദിവസം വൈകിട്ടു വീടിനു സമീപം നിന്ന ഇവരെ ഓടിയെത്തിയ നായ കടിക്കുകയായിരുന്നു. ഇരുവരും ശാസ്താംകോട്ട താലൂക്ക് ആശുപത്രിയിൽ ചികിത്സ തേടി. മൂത്തോട്ടിൽ ഉൾപ്പെടെ വേങ്ങയുടെ വിവിധ മേഖലകളിൽ തെരുവു നായ ശല്യം രൂക്ഷമാണ്.

ഓച്ചിറ മൗലാന അബ്ദുൽ കലാം ആസാദ് പാലിയേറ്റീവ് കെയറിന്റെ നേതൃത്വത്തിൽ നടത്തിയ ഉമ്മൻ ചാണ്ടി സ്മൃതിയായ ‘ഹൃദയ സ്പർശം’ കെ.സി.വേണുഗോപാൽ എംപി ഉദ്ഘാടനം ചെയ്യുന്നു.

## ഉമ്മൻ ചാണ്ടിയെ ഓരോ കോൺഗ്രസ് പ്രവർത്തകനും മാതൃകയാക്കണം:കെ.സി

### ▸▸ ഉമ്മൻ ചാണ്ടി സ്മൃതിയായ ‘ഹൃദയ സ്പർശം’ ഉദ്ഘാടനം ചെയ്തു

ഓച്ചിറ ● ജീവിതങ്ങളെ സ്പർശിച്ചു പ്രവർത്തിക്കാനുള്ള ഉമ്മൻ ചാണ്ടി എന്ന ജനകീയ നേതാവിന്റെ മികവ് ഓരോ കോൺഗ്രസ് പ്രവർത്തകനും മാതൃകയാക്കണമെന്ന് കെ.സി.വേണുഗോപാൽ എംപി. ഓച്ചിറ മൗലാന അബ്ദുൽ കലാം ആസാദ് പാലിയേറ്റീവ് കെയർ നടത്തിയ ഉമ്മൻ ചാണ്ടി സ്മൃതിയായ ‘ഹൃദയ സ്പർശം’ ഉദ്ഘാടനം ചെയ്യുകയായിരുന്നു. ഉമ്മൻ ചാണ്ടി ഭവന്റെ കല്ലിടൽ സി.ആർ.മഹേഷ് എംഎൽഎ നിർവഹിച്ചു. ലാപ്ടോപ്പ് വിതരണവും കിടപ്പു രോഗികൾക്കുള്ള ഉപകരണ വിതരണം, സൈക്കിൾ വിതരണം, ചികിത്സാ സഹായ വിതരണം എന്നിവയും എംപി നിർവഹിച്ചു. പാലിയേറ്റീവ് കെയർ പ്രസിഡന്റ് ബി.എസ്.വിനോദ് അധ്യക്ഷത വഹിച്ചു. ഡോ.അനിൽ മുഹമ്മദ് അനുസ്മരണ പ്രഭാഷണം നടത്തി. യുഡിഎഫ് ജില്ലാ ചെയർമാൻ കെ.സി.രാജൻ, ആർ.രാജശേഖരൻ, എൽ.കെ.ശ്രീദേവി, ബിന്ദു ജയൻ, നീലികുളം സദാനന്ദൻ, അൻസാർ എ.മലബാർ,യു.ഉല്ലാസ്, എൻ.കൃഷ്ണകുമാർ, കെ.കെ.സുനിൽ കുമാർ, കബീർ എം.തീപ്പുര, മീരാ സജി, ജി.ലീലാകൃഷ്ണൻ, അയ്യാണിക്കൽ മജീദ്, കെ.ശോഭകുമാർ എന്നിവർ പ്രസംഗിച്ചു.

കരുനാഗപ്പള്ളി രശ്മി ഹാപ്പി ഹോമിന്റെ നവീകരിച്ച ഷോറൂം ഉദ്ഘാടനം സി.ആർ.മഹേഷ് എംഎൽഎ നിർവഹിച്ചപ്പോൾ. മുനിസിപ്പൽ വൈസ് ചെയർപഴ്സൺ സുനിമോൾ, എസ്എൻഡിപി കരുനാഗപ്പള്ളി യൂണിയൻ പ്രസിഡന്റ് സുശീലൻ, സെക്രട്ടറി സോമരാജൻ, എൻഎസ്എസ് താലൂക്ക് യൂണിയൻ വൈസ് പ്രസിഡന്റ് ഉണ്ണിക്കൃഷ്ണപിള്ള, കെപിസിസി ജനറൽ സെക്രട്ടറി ബിന്ദു ജയൻ, ധീവരസഭ ജില്ലാ സെക്രട്ടറി പ്രിയകുമാർ, ഷെയ്ഖ് മസ്ജിദ് ഇമാം യഹിയ, എസ്.ശോഭനൻ, സജീവ്, മാനേജിങ് ഡയറക്ടർ രവീന്ദ്രൻ രശ്മി, ദീപ്തി രവീന്ദ്രൻ, ആനന്ദ് തുടങ്ങിയവർ സമീപം. ഗ്രാൻഡ് രശ്മി ഷോപ്പിങ് ഫെസ്റ്റിവലിന്റെ കൂപ്പൺ വിതരണ ഉദ്ഘാടനം നഗരസഭാധ്യക്ഷൻ കോട്ടയിൽ രാജു നിർവഹിച്ചു.

കരുനാഗപ്പള്ളി റോട്ടറി ക്ലബ്ബിന്റെ നേതൃത്വത്തിൽ, 13 മുതൽ 17 വയസ്സുവരെയുള്ള പെൺകുട്ടികൾക്ക് ഗർഭാശയ മുഖ കാൻസർ തടയാനുള്ള സൗജന്യ വാക്സീൻ വിതരണത്തിന്റെ ഉദ്ഘാടനം റോട്ടറി ക്ലബ് മുൻ ഡിസ്ട്രിക്ട് ഗവർണർ ഡോ.സുമിത്രൻ നിർവഹിക്കുന്നു. റോട്ടറി ക്ലബ് പ്രസിഡന്റ് നിസാർ അഹമ്മദ്, സെക്രട്ടറി ശ്രീജിത്ത് ദേവ്, മുൻ പ്രസിഡന്റ് ജയകുമാർ, പെയിൻ ആൻഡ് പാലിയേറ്റീവ് കെയർ ചെയർമാൻ ഡോ.നാരായണകുറുപ്പ്, ജെറിയാട്രിക് ക്ലിനിക് ചെയർമാൻ ഡോ.പരമേശ്വരൻപിള്ള എന്നിവർ പ്രസംഗിച്ചു.

## അഭയമില്ലാതെ വയോധികൻ

ചവറ ● ബന്ധുക്കൾ കൈവിട്ട വയോധികൻ അന്തിയുറങ്ങുന്നതു കടത്തിണ്ണയിൽ. കയർതൊഴിലാളിയായ ചവറ കുരിശുംമൂട് സ്വദേശി ഭദ്രൻ (73) ആണ് ഏറെ നാളായി സ്വന്തമായി കയറിക്കിടക്കാൻ ഇടമില്ലാതെ അലയുന്നത്. പെൺകുട്ടികളുടെ വിവാഹശേഷം കടം വീട്ടാനായി കുടുംബ സ്വത്തായി ലഭിച്ച വസ്തുവും വിൽക്കേണ്ടിവന്നു. ജോലി ചെയ്യാൻ കഴിയാതെ ആയതോടെ കഴിഞ്ഞ 22 വർഷമായി മലപ്പുറത്തെ പരിചയക്കാരന്റെ കയർ ഫാക്ടറിയിൽ അവരുടെ സംരക്ഷണയിലായിരുന്നു. ഫാക്ടറി പൂട്ടിയതോടെ തിരികെ നാട്ടിലെത്തി. മറ്റുള്ളവരുടെ സഹായത്താലാണു ജീവിതം മുന്നോട്ടു പോകുന്നത്. ബ്ലോക്ക് പഞ്ചായത്തംഗം ആർ.ജിജി ഇടപെട്ട് ഇദ്ദേഹത്തിന്റെ ബന്ധുക്കളെ വരുത്തി ഏറ്റെടുക്കാൻ തയാറാകണമെന്ന് ആവശ്യപ്പെട്ടെങ്കിലും അവർ വിസമ്മതിച്ചു.

# മനോരമ പ്രാദേശികം

## വെളിയം റീജനൽ സഹകരണ ബാങ്ക് തിരഞ്ഞെടുപ്പിൽ സംഘർഷം

ഓടനാവട്ടം ● വെളിയം റീജനൽ സഹകരണ ബാങ്ക് തിരഞ്ഞെടുപ്പിൽ എൽഡിഎഫ് – ബിജെപി സംഘർഷം; ഒരാൾക്കു പരുക്ക്. ബിജെപി ഓടനാവട്ടം ഏരിയ പ്രസിഡന്റ് കുടവട്ടൂർ പുള്ളിക്കൽ വീട്ടിൽ സാബു കൃഷ്ണന് (51) ആണു പരുക്കേറ്റത്. ഇന്നലെ 11ന് ആയിരുന്നു സംഘർഷങ്ങളുടെ തുടക്കം. എൽഡിഎഫ് പ്രവർത്തകർ വോട്ടർമാരെ പോളിങ് ബൂത്തിൽ കൂട്ടിക്കൊണ്ടു പോയി വോട്ടു ചെയ്യിപ്പിച്ചു എന്നാരോപിച്ചു ബിജെപി പ്രവർത്തകരും എൽഡിഎഫ് പ്രവർത്തകരും തമ്മിൽ വാക്കേറ്റവും ഉന്തും തള്ളും ഉണ്ടാകുകയായിരുന്നു. പൊലീസ് ഇടപെട്ട് ഇരുവിഭാഗത്തെയും സംഘർഷസ്ഥലത്തു നിന്നു മാറ്റി. സാബു കൃഷ്ണൻ ബിജെപി പാനലിൽ ജനറൽ വിഭാഗത്തിലെ മത്സരാർഥി ആണ്. മുഴുവൻ സീറ്റുകളിലും എൽഡിഎഫ് വിജയിച്ചു.

### കാലാവസ്ഥ

- ഒറ്റപ്പെട്ട സ്ഥലങ്ങളിൽ അതിശക്ത മഴയ്ക്ക് സാധ്യത.
- പാലക്കാട്, മലപ്പുറം ജില്ലകളിൽ ഓറഞ്ച് അലർട്ട് പ്രഖ്യാപിച്ചു. ഇടുക്കി, കോഴിക്കോട്, വയനാട് ജില്ലകളിൽ യെലോ അലർട്ട്.
- തെക്കൻ കേരള-ലക്ഷദ്വീപ് തീരങ്ങളിൽ മത്സ്യബന്ധനത്തിന് വിലക്ക്.

### INFO SHORTS

**ക്വിസ് മത്സരം**

അഞ്ചാലുംമൂട് ● സുരഭി സാംസ്കാരിക വേദി 15ന് 3ന് സ്വാതന്ത്ര്യ സമര ചരിത്ര ക്വിസ് മത്സരം സംഘടിപ്പിക്കുന്നു. ഹൈസ്കൂൾ, ഹയർസെക്കൻഡറി വിഭാഗം വിദ്യാർഥികൾക്ക് പങ്കെടുക്കാം. 2 പേര് അടങ്ങുന്ന ടീമായാണ് മത്സരത്തിൽ പങ്കെടുക്കേണ്ടത്. 8304933996.

### ഇന്നത്തെ പരിപാടി

- പട്ടത്താനം ഭാരതരാജ്ഞി ഇടവക: പരിശുദ്ധ ഭാരതരാജ്ഞി മാതാവിന്റെ പാദുകാവൽ തിരുനാളും ഇടവക നവീകരണ ധ്യാനവും - ജപമാല, ലിറ്റിനി, നൊവേന 7.00, 5.00.
- ഫൈൻ ആർട്സ് സൊസൈറ്റി ഓഡിറ്റോറിയം: ഭിന്നശേഷിക്കാരായ ദമ്പതികളുടെ മ്യൂറൽ ആൻഡ് ഓയിൽ പെയിന്റിങ് പ്രദർശനവും വിൽപനയും 10.00.

## ‘അംശദായം മൂന്നിരട്ടിയായി വർധിപ്പിച്ചത് പിൻവലിക്കണം’

കൊല്ലം ● മത്സ്യത്തൊഴിലാളി ക്ഷേമനിധി അംശദായം മൂന്നിരട്ടിയായി വർധിപ്പിച്ചത് പിൻവലിക്കണമെന്ന് ദേശീയ മത്സ്യത്തൊഴിലാളി കോൺഗ്രസ് ആവശ്യപ്പെട്ടു. ക്ഷേമ നിധി വിഹിതം 100 രൂപയിൽ നിന്നും 300 രൂപയും അനുബന്ധ മത്സ്യ തൊഴിലാളികളുടെ വിഹിതം 20 രൂപയിൽ നിന്നും 50 രൂപയും മത്സ്യ ബന്ധന യാനങ്ങളുടെ ഓരോ വർഷവും പുതുക്കുന്നതിനുള്ള തുക മൂന്നിരട്ടിയും കൂട്ടി.

ഇതു നീതീകരിക്കാനാകില്ലെന്നും ക്ഷേമനിധി വിഹിതം വർധിപ്പിച്ചത് പിൻവലിക്കണമെന്നും ദേശീയ മത്സ്യ തൊഴിലാളി കോൺഗ്രസ് ജില്ലാ ജനറൽ സെക്രട്ടറി റാഫേൽ കുര്യൻ ആവശ്യപ്പെട്ടു.

### ഇന്നത്തെ സിനിമ

കൊല്ലം ധന്യ (A/C DTS) മകുടി (M) 11.00 am
നാൻ താൻ ജാൻസി (T) 02.00 pm, 06.00 pm, 08.00 pm
രമ്യ (www.bookmyshow.com)
മൈറ്റി പ്ലസ് (M) 11.00 am, 02.00 pm
ഓർമ്മചിത്രം (M) 06.00pm, 09.00 pm
പ്രണവം (A/C) (Phone:0474 2742604) (www.bookmyshow.com) സൂപ്പർ സിന്ദഗി (M) 11.30 am, 09.30 pm
രായൻ (T) 02.30 pm, 06.30 pm
ഉഷ (A/C,DTS) (Phone: 0474 2747517) ADIOS AMIGO (E) 11.15 am, 02.30 pm, 06.00 pm, 09.15 pm
ഗ്രീഷ്മ B Cinemas (4K,3D A/C) (Phone:0474 2563265, 8281691515)
ADIOS AMIGO (E) 11.00 am, 02.15 pm, 06.30 pm, 09.30 pm
സൂപ്പർ സിന്ദഗി (M) 11.15 am, 02.30 pm, 06.45 pm, 09.45 pm
ഓയൂർ എൻ.വി.പി. സിനിമ (A/C, 4K) (Phone:0474 2468289, 9633484397) (Online booking: www.bookmyshow.com) സൂപ്പർ സിന്ദഗി (M) 2D 11.00 am, 03.00 pm, 06.30 pm, 09.30 pm
ചാത്തന്നൂർ LM CINEMAS A/C 4K 3D (PH: 7560817500)
www.bookmyshow.com AUDI 1 ADIOS AMIGO (M) 12.30 pm, 08.30 pm
CHECKMATE (M) 03.30 pm, 06.00 pm
AUDI 2 ADIOS AMIGO (M) 10.00 am, 03.15 pm, 06.30 pm
CHECKMATE (M) 09.30 pm, 11.45 pm

**തെക്കുംഭാഗം–കാപ്പിൽ തീരം**

**അടിസ്ഥാന സൗകര്യങ്ങളില്ലെന്ന് പരാതി**

# അതിർത്തിയിൽ തട്ടി; വികസനം വഴിമുട്ടി

പരവൂർ ● തെരുവുവിളക്കുകൾ പ്രകാശിക്കാത്തതിനാൽ വൈകുന്നേരമാകുന്നതോടെ ഇരുട്ടു വീഴുന്ന തീരം, തകർന്ന റോഡുകൾ, അടിസ്ഥാന സൗകര്യങ്ങളുടെ അപര്യാപ്തത, ആസൂത്രണമില്ലായ്മയുടെ ഉദാഹരണമായി തദ്ദേശ സ്ഥാപനങ്ങളും ടൂറിസം വകുപ്പും..

ആയിരക്കണക്കിനു സഞ്ചാരികളെത്തുന്ന തെക്കുംഭാഗം-കാപ്പിൽ തീരങ്ങളുടെ അവസ്ഥയാണിത്. തീരത്തിന്റെ പരിപാലന ചുമതല സംബന്ധിച്ച ആശയക്കുഴപ്പമാണ് വികസനത്തിനു തടസമായിരിക്കുന്നത്.

വൈകുന്നേരം പരവൂർ തെക്കുംഭാഗം കടൽതീരം വാഹനങ്ങളുടെ ഹെഡ്‌ലൈറ്റ് വെളിച്ചത്തിൽ. പ്രകാശിക്കാത്ത തെരുവുവിളക്കുകളും കാണാം.

### അതിർത്തിയിൽ തർക്കം

ജില്ലാ അതിർത്തി നിർണയിക്കുന്നതിൽ തിരുവനന്തപുരം ജില്ലയിലെ ഇടവ പഞ്ചായത്തും പരവൂർ നഗരസഭയും തമ്മിൽ നിലനിൽക്കുന്ന അവ്യക്തത തെക്കുംഭാഗം തീരത്തിന്റെ സമ്പൂർണ വികസനത്തിനു തടസ്സമാകുന്നു. പരവൂർ മുതൽ കാപ്പിൽ പാലം വരെയുള്ള പ്രദേശം പരവൂർ നഗരസഭ പരിധിയിലാണെന്നിരിക്കെ ഇടവ പഞ്ചായത്ത് നഗരസഭ പ്രദേശത്ത് അനധികൃത നിർമാണം നടത്തിയതിൽ പ്രതിഷേധം ഉയർന്നിരുന്നു. കാപ്പിൽ പാലം ആരംഭിക്കുന്നതു വരെയുള്ള പ്രദേശത്ത് കായൽ തീരത്തെ വസ്തുവകകളുടെ കരവും കടലോരത്തെ വ്യാപാര സ്ഥാപനങ്ങളുടെ നികുതിയും അടയ്ക്കുന്നത് നഗരസഭയിലെ കോട്ടപ്പുറം വില്ലേജിലാണ്.

എന്നാൽ ഇടവയിൽ നിന്ന് വരുമ്പോൾ കാപ്പിൽ പാലവും കഴിഞ്ഞു ലേക്ക് സാഗർ റിസോർട്ടിന്റെ മുൻവശം വരെയുള്ള റോഡ് വരെയാണ് തിരുവനന്തപുരം പൊതുമരാമത്ത് ഡിവിഷന്റെ അതിർത്തി. ഇതു മുതലെടുത്താണ് തെക്കുംഭാഗം തീരത്ത് ഇടവ പഞ്ചായത്ത് നിർമാണ പ്രവർത്തനങ്ങൾ നടത്തിയതെന്ന് ആക്ഷേപമുണ്ട്.

കാപ്പിൽ പാലം ആരംഭിക്കുന്നിടത്ത് അതിർത്തി നിർണയിച്ചു നഗരസഭ സ്ഥാപിച്ച സ്തൂപങ്ങൾ സാമൂഹിക വിരുദ്ധർ തകർത്തിരുന്നു.

### വെളിച്ചവുമില്ല റോഡുമില്ല

തിരുവനന്തപുരം, കൊല്ലം ജില്ലകളുടെ അതിർത്തിയായതിനാൽ ഇരുജില്ലകളിൽ നിന്നും ആയിരത്തിലേറെ സഞ്ചാരികളെത്തുന്ന തീരം വൈകുന്നേരമാകുന്നതോടെ പൂർണമായും ഇരുട്ടിലാണ്. പൊഴി മുറിയുന്ന ഭാഗത്ത് നേർക്കാഴ്ച പോലും സാധ്യമാകാത്ത തരത്തിലുള്ള ഇരുട്ടാണ്. ഹൈമാസ്റ്റ് ലൈറ്റുകളടക്കം പ്രകാശിക്കാതായിട്ട് മാസങ്ങളായി. പരവൂർ ഭാഗത്ത് നിന്ന് സഞ്ചാരികൾ തെക്കുംഭാഗം തീരത്തേക്ക് എത്തുന്ന 2.8 കിലോമീറ്റർ നീളമുള്ള പരവൂർ-തെക്കുംഭാഗം റോഡ് പകുതിയിലേറെ തകർന്നിട്ട് ഒരു വർഷമായിട്ടും പൊതുമരാമത്ത് വകുപ്പിനു അനക്കമില്ല. ഈ വർഷം ഇതു വരെ 4 പേരുടെ ജീവൻ നഷ്ടപ്പെട്ട തീരത്ത് ഡിടിപിസി സുരക്ഷ നൽകുന്നത് ഒരു ലൈഫ് ഗാർഡിന്റെ സേവനം ഉപയോഗിച്ചാണ്.

ടൂറിസത്തിന് അനന്ത സാധ്യതകളുള്ള തീരത്ത് അടിസ്ഥാന സൗകര്യ വികസനമടക്കമുള്ള കാര്യങ്ങൾ പതിറ്റാണ്ടുകളായി ടൂറിസം പ്രമോട്ടേഴ്സും നാട്ടുകാരും ആവശ്യപ്പെടുന്നതാണ്. എന്നാൽ ഇരുജില്ലകളുടെയും അതിർത്തിയിൽ അനാഥ പ്രദേശമായി കഴിയാനാണ് തെക്കുംഭാഗം-കാപ്പിൽ തീരങ്ങളുടെ വിധി.

## ഡിവൈഎഫ്ഐ ഭാരവാഹികളുടെ തമ്മിലടി: വിവാദം പുകയുന്നു

അഞ്ചാലുംമൂട് ● ഡിവൈഎഫ്ഐ കാഞ്ഞാവെളി മേഖലാ കമ്മിറ്റിയിൽ തമ്മിലടി വിവാദം പുകയുന്നു. ഒരു മാസം മുൻപ് ചേർന്ന മേഖലാ കമ്മിറ്റിയിൽ പ്രസിഡന്റും സെക്രട്ടറിയും തമ്മിലടിച്ചത് ഒത്തു തീർപ്പാക്കാതെ നിലനിൽക്കുകയാണെന്നാണ് ആക്ഷേപം.

മേഖലാ കമ്മിറ്റി പ്രസിഡന്റിനോട് സെക്രട്ടറി മോശം പദപ്രയോഗം നടത്തിയത് പ്രസിഡന്റ് ചോദ്യം ചെയ്യുകയും തുടർന്ന് ഇരുവരും ഇടയിൽ അടിപൊട്ടുകയുമായിരുന്നു. തമ്മിലടിയിൽ സിപിഎം കാഞ്ഞാവെളി ലോക്കൽ കമ്മിറ്റി അംഗം കൂടിയായ മേഖലാ സെക്രട്ടറിക്ക് നിസ്സാര പരുക്കേൽക്കുകയും ആശുപത്രി ചികിത്സ തേടുകയും ചെയ്തിരുന്നു.

സംഭവം പുറത്തായതോടെ സിപിഎം പ്രാദേശിക നേതൃത്വം ഇടപെട്ടെങ്കിലും ഒത്തു തീർപ്പാക്കാൻ കഴിഞ്ഞില്ല. നേതൃത്വം വിളിച്ച ഒത്തു തീർപ്പ് ചർച്ചയിലും ഇരുവരും തമ്മിൽ വാക്കുതർക്കം ഉണ്ടായി.

ഇതോടെ പാർട്ടി നേതൃത്വം ഇരുവർക്കും താക്കീത് നൽകിയെങ്കിലും വിഷയം ഒത്തു തീർപ്പിലെത്താതെ ഡിവൈഎഫ്ഐ നേതൃത്വത്തിലും അണികൾക്കിടയിലും ചർച്ചകൾക്ക് വഴിവയ്ക്കുകയാണ്.

## ക്ലാസ് ഇന്ന്

പാരിപ്പള്ളി ● ജവാഹർ ജംക്‌ഷൻ ക്ഷീരോൽപാദക സഹകരണ സംഘം ഹാളിൽ ഇന്ന് 2ന് കോട്ടയം ഗുരുനാരായണ സേവാനികേതനിലെ ഷൈലജ ഷാജി ശ്രീനാരായണ ധർമം എന്ന വിഷയത്തിൽ ക്ലാസെടുക്കും.

## കണ്ണങ്കാട്ടു കടവ് പാലം: അടിയന്തര യോഗം നാളെ

മൺറോത്തുരുത്ത് ● പടിഞ്ഞാറേകല്ലട, മൺറോത്തുരുത്ത് പഞ്ചായത്തുകളെ ബന്ധിപ്പിക്കുന്ന കണ്ണങ്കാട്ടു കടവ് പാലത്തിന്റെ സ്ഥലം ഏറ്റെടുപ്പുമായി ബന്ധപ്പെട്ടുള്ള അടിയന്തര യോഗം നാളെ നടക്കും.

രാവിലെ 10.30നു ചിറ്റുമല ബ്ലോക്ക് പഞ്ചായത്ത് കോൺഫറൻസ് ഹാളിൽ ചേരുന്ന യോഗത്തിൽ പാലം, അനുബന്ധ റോഡുകൾ എന്നിവയ്ക്കു സ്ഥലം വിട്ടുനൽകുന്നവർ, ബന്ധപ്പെട്ട ഉദ്യോഗസ്ഥർ, ജനപ്രതിനിധികൾ തുടങ്ങിയവർ പങ്കെടുക്കും. കോവൂർ കുഞ്ഞുമോൻ എംഎൽഎ അധ്യക്ഷത വഹിക്കും.

## സുവിശേഷക സംഘം പ്രവർത്തനോദ്ഘാടനം

കുണ്ടറ ● കൊട്ടാരക്കര, പുനലൂർ ഭദ്രാസനം മാർത്തോമ്മാ സന്നദ്ധ സുവിശേഷക സംഘത്തിന്റെ പ്രവർത്തനോദ്ഘാടനം 14ന് രാവിലെ 10ന് കുണ്ടറ ശാലേം മാർത്തോമ്മാ ചർച്ചിൽ നടക്കും.

ഭദ്രാസനാധിപൻ ഡോ. തോമസ് മാർ തീത്തോസ് എപ്പിസ്കോപ്പ ഉദ്ഘാടനം ചെയ്യും.

ഭദ്രാസനം വൈസ് പ്രസിഡന്റ് റവ. വൈ. ജോർജ് അധ്യക്ഷത വഹിക്കും.

## ജീവകാരുണ്യ പ്രവർത്തകനെ അനുമോദിച്ചു

ഇളമ്പള്ളൂർ ● കുണ്ടറ പൗരസമിതിയുടെ നേതൃത്വത്തിൽ ജീവകാരുണ്യ പ്രവർത്തകൻ ബുലാൽ ബന്നിയെ പി. സി. വിഷ്ണുനാഥ് എംഎൽഎ അനുമോദിച്ചു.

പ്രസിഡന്റ് മാത്യു പണിക്കർ അധ്യക്ഷത വഹിച്ചു.

എസ്എൻഎസ്എം എച്ച്എസ്എസ് പ്രിൻസിപ്പൽ ബി. അനിൽ കുമാർ, പൗരസമിതി സെക്രട്ടറി ശിവൻ വേളിക്കാട്, പി. എ. എ. റഹ്മാൻ, ജി. ഗോപിനാഥ് എന്നിവർ പ്രസംഗിച്ചു. എക്സൈസ് പ്രിവന്റീവ് ഓഫിസർ ഹരിഹരൻ ഉണ്ണി ലഹരി വിരുദ്ധ ബോധവൽക്കരണ ക്ലാസ് നയിച്ചു.

## പ്രേമചന്ദ്രന്റെ പ്രസ്താവന ബിജെപി വളച്ചൊടിക്കുന്നു: മുസ്‌ലിം ലീഗ്

കൊല്ലം ● ബംഗ്ലദേശ് ജനാധിപത്യ രീതിയുമായി ബന്ധപ്പെട്ട് എൻ.കെ.പ്രേമചന്ദ്രൻ എംപി നടത്തിയ പ്രസ്താവന ബിജെപി വളച്ചൊടിച്ചു വർഗീയത പരത്താൻ ഉപയോഗിക്കുകയാണെന്നു മുസ്‌ലിം ലീഗ് ജില്ലാ പ്രസിഡന്റ് നൗഷാദ് യൂനുസ്, ജനറൽ സെക്രട്ടറി സുൽഫിക്കർ സലാം എന്നിവർ ആരോപിച്ചു. ഏത് രാജ്യത്തായാലും ഏത് ജനാധിപത്യ സംവിധാനത്തിൽ ആയാലും ന്യൂനപക്ഷങ്ങളെ സംരക്ഷിക്കപ്പെടണം എന്നുള്ളതു മനുഷ്യത്വപരമായ കാഴ്ചപ്പാടാണ്.

അതിൽ ജാതിയോ വർഗീയതയോ കലർത്തേണ്ടതില്ല. പ്രേമചന്ദ്രനെ പോലെ കൃത്യമായി ജനാധിപത്യ മതനിരപേക്ഷ മനുഷ്യത്വ ചേരിക്കു വേണ്ടി ആത്മാർഥമായ നിലപാട് എടുക്കുന്നവരെ സമൂഹത്തിൽ തെറ്റിധരിപ്പിക്കാൻ ബിജെപി നടത്തുന്ന ഇത്തരം ആരോപണങ്ങൾ പ്രാകൃതവും ബാലിശവുമാണ്.

ബംഗ്ലദേശിൽ 17 അംഗ ഇടക്കാല സർക്കാർ സാമ്പത്തിക ശാസ്ത്രജ്ഞൻ മുഹമ്മദ് യൂനുസിന്റെ നേതൃത്വത്തിൽ അധികാരത്തിൽ വന്നപ്പോൾ 8 ശതമാനമുള്ള മതന്യൂനപക്ഷങ്ങളിൽ നിന്നു 2 പ്രതിനിധികളുണ്ട് കാബിനറ്റിൽ.

ഇടക്കാല സർക്കാർ ബംഗ്ലദേശിലെ മതന്യൂനപക്ഷങ്ങളുടെ സുരക്ഷ ഉറപ്പ് വരുത്തണമെന്ന് ഇന്ത്യൻ പ്രധാനമന്ത്രി പറയുമ്പോൾ അതിന്റെ ഇരട്ടിയിലധികം മതന്യൂനപക്ഷങ്ങൾ ഉള്ള ഇന്ത്യയിൽ ഒരാൾ പോലും മന്ത്രി സ്ഥാനത്തില്ലെന്ന് ഉറപ്പു വരുത്തി ഭരിക്കുന്ന പ്രധാനമന്ത്രിയുടെ ന്യൂനപക്ഷ സ്നേഹം കപടമാണെന്ന് ഇവർ പറഞ്ഞു.

## വീൽചെയറുകൾ നൽകി

പാരിപ്പള്ളി ● ഗവ. മെഡിക്കൽ കോളജ് ആശുപത്രിയിൽ കാർഡിയാക് ലാബിലേക്ക് പാരിപ്പള്ളി ലയൺസ് ക്ലബ് വീൽചെയറുകൾ നൽകി.

ക്ലബ് പ്രസിഡന്റ് ഡി.രഞ്ജൻ, സെക്രട്ടറി അനിൽകുമാർ, ട്രഷറർ ഷിജി രാധാകൃഷ്ണൻ, ബി. പ്രേമാനന്ദ്, സഫാ സലിം, രാധാകൃഷ്ണൻ, രാധാകൃഷ്ണപിള്ള, മോഹനൻ, ഷെനി, ജയപ്രകാശ്, ഡോ. പ്രശോഭ് തുടങ്ങിയവർ പ്രസംഗിച്ചു.

## വീട്ടിൽ അതിക്രമിച്ച് കയറി ഗൃഹനാഥനെ കുത്തിയ കേസ്: പ്രതി പിടിയിൽ

അഞ്ചാലുംമൂട് ● വീട്ടിൽ അതിക്രമിച്ച് കയറി ഗൃഹനാഥനെ കുത്തി പരുക്കേൽപിച്ച കേസിലെ പ്രതിയെ അഞ്ചാലുംമൂട് പൊലീസ് അറസ്റ്റ് ചെയ്തു. പനയം, ചെമ്മക്കാട് പ്രകാശ് ഭവനത്തിൽ സന്തോഷ് (മൊട്ട-51) ആണ് അറസ്റ്റിലായത്. ചെമ്മക്കാട് സ്വദേശി മണികണ്ഠനെയാണ് കുത്തി പരുക്കേൽപിച്ചത്.

മണികണ്ഠന്റെ വസ്തുവിലൂടെയുള്ള സന്തോഷിന്റെ സഞ്ചാരം വീട്ടുകാർ വിലക്കിയിരുന്നു. ഇതിന്റെ വിരോധത്തെ തുടർന്ന് രാത്രി വീട്ടിൽ അതിക്രമിച്ച് കയറി മണികണ്ഠനെ ആക്രമിച്ചു. രക്ഷപെടാൻ ശ്രമിക്കുന്നതിനിടെ കുത്തി പരുക്കേൽപ്പിക്കുകയായിരുന്നു.

സന്തോഷ്

ഒട്ടേറെ കേസുകളിൽ പ്രതിയായ സന്തോഷിനെ അഞ്ചാലുംമൂട് എസ്എച്ച്ഒ ധർമജിത്തിന്റെ നേതൃത്വത്തിലുള്ള സംഘമാണ് അറസ്റ്റ് ചെയ്തത്.

## മഹാശക്തി ദീപം ഇന്ന്

ചാത്തന്നൂർ ● കാഞ്ഞിരംവിള ഭഗവതി ക്ഷേത്രത്തിൽ മഹാശക്തി ദീപം ഇന്ന് രാവിലെ 6.30 മുതൽ 10 വരെയും വൈകിട്ട് 5.30 മുതൽ 6 .30 വരെയും നടക്കും. നവഗ്രഹ പൂജ, നവഗ്രഹ ഹോമം തുടങ്ങിയവ നടത്തുവാനുള്ള സൗകര്യവും ഉണ്ടെന്നു സെക്രട്ടറി എസ്.ലാൽകുമാർ അറിയിച്ചു.





നീരാവിൽ പ്രകാശ് കലാകേന്ദ്രം എക്സൈസ് വിമുക്തി മിഷനുമായി ചേർന്നു സംഘടിപ്പിക്കുന്ന സെവൻസ് ഫുട്ബോൾ ടൂർണമെന്റ് ദേശീയ താരം അജയൻ ബോൾ കിക്ക് ചെയ്തു ഉദ്ഘാടനം ചെയ്യുന്നു.

## ‘ലഹരിക്കെതിരെ കായിക ലഹരി’; ഫുട്ബോൾ ടൂർണമെന്റ് തുടങ്ങി

അഞ്ചാലുംമൂട് ● ‘ലഹരിക്കെതിരെ കായിക ലഹരി’ എന്ന സന്ദേശവുമായി നീരാവിൽ പ്രകാശ് കലാകേന്ദ്രം എക്സൈസ് വിമുക്തി മിഷനുമായി ചേർന്നു സംഘടിപ്പിക്കുന്ന സെവൻസ് ഫുട്ബോൾ ടൂർണമെന്റ് ആരംഭിച്ചു.

പ്രകാശ് കലാകേന്ദ്രം 56ാം വാർഷികാഘോഷങ്ങളുടെ ഭാഗമായാണു ടൂർണമെന്റ് സംഘടിപ്പിക്കുന്നത്. ആണിക്കുളത്ത് ചിറ കോർപറേഷൻ മിനി സ്റ്റേഡിയത്തിൽ ഫ്ലഡ് ലൈറ്റിൽ നടക്കുന്ന മത്സരത്തിൽ 16 ടീമുകൾ മത്സരിക്കും. 15നാണ് ഫൈനൽ .

ഫുട്ബോൾ ദേശീയ താരം അജയൻ ഉദ്ഘാടനം ചെയ്തു. കലാകേന്ദ്രം പ്രസിഡന്റ് ആർ.ബി.ഷജിത്ത് അധ്യക്ഷത വഹിച്ചു. ഡപ്യൂട്ടി എക്സൈസ് കമ്മിഷണർ വി.സുഭാഷ്, ഡിവിഷൻ കൗൺസിലർ സിന്ധുറാണി, ആർ.ശരത്, ശ്രീദേവി, സ്മിതാറാണി എന്നിവർ പ്രസംഗിച്ചു.

വയനാട്ടിലെ ദുരിത ബാധിതരെ സഹായിക്കാനായി 24നു പബ്ലിക് ലൈബ്രറി സോപാനം ഹാളിൽ സംഘടിപ്പിക്കുന്ന ‘വയനാടിനായി വരക്കാം’ എന്ന പരിപാടിയിൽ ചിത്രകാരന്മാർ രചനകൾ നടത്തും.

എം.മുകേഷ് എംഎൽഎ ഉദ്ഘാടനം ചെയ്യും. പെയിന്റിങ് വിറ്റു കിട്ടുന്ന തുക മുഖ്യമന്ത്രിയുടെ ദുരിതാശ്വാസ നിധിയിലേക്കു നൽകും.

അസോസിയേഷൻ ഓഫ് കൊമേഴ്സ് ടീച്ചേഴ്സ് ജില്ലാ കമ്മിറ്റി പ്രഫഷനൽ ചാപ്റ്റർ കോളജിന്റെ സഹകരണത്തോടെ സംഘടിപ്പിച്ച അനുമോദന സമ്മേളനം എൻ.കെ.പ്രേമചന്ദ്രൻ എംപി ഉദ്ഘാടനം ചെയ്യുന്നു.

## അനുമോദിച്ചു

കൊല്ലം ● പ്ലസ് വൺ പരീക്ഷയിൽ കൊമേഴ്സ് വിഭാഗത്തിൽ 89 ശതമാനത്തിനു മുകളിൽ മാർക്ക് നേടിയ കൊല്ലം റവന്യു ജില്ലയിലെ 560 കുട്ടികളെ അസോസിയേഷൻ ഓഫ് കൊമേഴ്സ് ടീച്ചേഴ്സ് (ആക്ട്) ജില്ലാ കമ്മിറ്റി പ്രഫഷനൽ ചാപ്റ്റർ കോളജിന്റെ സഹകരണത്തോടെ അനുമോദിച്ചു.

എൻ.കെ.പ്രേമചന്ദ്രൻ എംപി ഉദ്ഘാടനം ചെയ്തു.

അസോസിയേഷൻ ജില്ലാ പ്രസിഡന്റ് എസ്.സതീഷ് അധ്യക്ഷത വഹിച്ചു. കേരള യൂണിവേഴ്സിറ്റി കാര്യവട്ടം ക്യാംപസ് കൊമേഴ്സ് വിഭാഗം മേധാവി ഡോ. ബിജു ടെറൻസ്, ചാപ്റ്റർ കോളജ് ഡയറക്ടർ ടി.മോഹനൻ, പ്രിൻസിപ്പൽ ഡോ.എം.എസ്.ഗായത്രി, ആക്ട് സെക്രട്ടറി എം.ഷബീർ, എം.ആസിഫ്, ഷാനവാസ് ഖാൻ, അനിത ജമാൽ, എൽ.ഗ്ലാഡിസൺ, കെ.ആർ.രതീഷ്, വി. ശ്രീജ, എൽ.ഷാഹിദ എന്നിവർ പ്രസംഗിച്ചു.

### SHORTS

**ദുരിതാശ്വാസ നിധിയിലേക്ക് തുക കൈമാറി**

അഞ്ചാലുംമൂട് ● വയനാടിന് കൈത്താങ്ങായി സംസ്ഥാന പഞ്ചായത്ത് ഹെൽത്ത് ഹെൽത്ത് ഇൻസ്പെക്ടേഴ്സ് യൂണിയൻ. മുഖ്യമന്ത്രിയുടെ ദുരിതാശ്വാസ നിധിയിലേക്ക് അംഗങ്ങളിൽ നിന്നു സമാഹരിച്ച 181800 രൂപ മന്ത്രി എം.ബി.രാജേഷിന് കൈമാറി. യൂണിയൻ സംസ്ഥാന പ്രസിഡന്റ് എം.എസ്. ജയകൃഷ്ണൻ, സംസ്ഥാന സെക്രട്ടറി എം.ജി.പ്രിയ, ട്രഷറർ മേരി ജിഷ, റെജി ബിനോയ്, അയ്യപ്പദാസ്, ആരോമൽ, അഖില എന്നിവർ പങ്കെടുത്തു.

**ക്വിറ്റ് ഇന്ത്യ ദിനാചരണം**

കേരളപുരം ● എസ്ആർസി ലൈബ്രറിയിൽ ക്വിറ്റ് ഇന്ത്യ ദിനാചരണ പരിപാടികൾ നടന്നു.

പ്രഫ. ആർ. രാജേന്ദ്രൻ ഉദ്ഘാടനം ചെയ്തു.

ലൈബ്രറി പ്രസിഡന്റ് ടി.സി. വിജയൻ അധ്യക്ഷത വഹിച്ചു.

ലൈബ്രറി സെക്രട്ടറി ബി.പത്മകുമാർ, എസ്. ശ്രീനിവാസൻ, പി.പി. ജോസഫ് ഫറൂഖ് നിസാർ, എം. ഷംസുദീൻ, എം. ജയശീലൻ, ബി. ഇന്ദിര, കെ. ഗീത, പി.എസ് ഹബീബ് മുഹമ്മദ് തുടങ്ങിയവർ പ്രസംഗിച്ചു.

**സ്വാതന്ത്ര്യ ദിനാചരണം**

കുണ്ടറ ● പൗരവേദിയുടെ സ്വാതന്ത്ര്യ ദിനാചരണം 15 ന് രാവിലെ 8 ന് നാന്തിരിക്കൽ വേലുത്തമ്പി സ്മാരക മ്യൂസിയം അങ്കണത്തിൽ നടക്കും.

യുവമോർച്ച ജില്ലാ കമ്മിറ്റി എൻ.കെ.പ്രേമചന്ദ്രൻ എംപിയുടെ വസതിയിലേക്കു നടത്തിയ പ്രതിഷേധ മാർച്ച് ബിജെപി ജില്ലാ പ്രസിഡന്റ് ബി.ബി.ഗോപകുമാർ ഉദ്ഘാടനം ചെയ്യുന്നു.

## എംപിയുടെ വസതിയിലേക്ക് യുവമോർച്ച മാർച്ച് നടത്തി

കൊല്ലം ● എൻ.കെ.പ്രേമചന്ദ്രൻ എംപി തീവ്രവാദത്തിനു പിന്തുണ നൽകുകയാണെന്നു ബിജെപി ജില്ലാ പ്രസിഡന്റ് ബി.ബി.ഗോപകുമാർ.

പ്രധാനമന്ത്രി നരേന്ദ്ര മോദിക്കെതിരായ വിമർശനത്തിൽ പ്രതിഷേധിച്ച് എൻ.കെ.പ്രേമചന്ദ്രൻ എംപിയുടെ വസതിയിലേക്കു യുവമോർച്ച ജില്ലാ കമ്മിറ്റി സംഘടിപ്പിച്ച മാർച്ച് ഉദ്ഘാടനം ചെയ്യുകയായിരുന്നു. ബംഗ്ലദേശിലെ മതന്യൂനപക്ഷങ്ങൾക്കെതിരെ നടക്കുന്ന വേട്ടയാടലിന് എതിരെ രാജ്യാന്തര തലത്തിൽ പ്രതിഷേധം ഉയർന്ന പശ്ചാത്തലത്തിലാണു പ്രധാനമന്ത്രി മോദി ഹൈന്ദവരെ സംരക്ഷിക്കണമെന്നു പറഞ്ഞത്. ഇതിനെതിരെയുള്ള പ്രേമചന്ദ്രന്റെ പ്രസ്താവന മതനിരപേക്ഷ മനസ്സിനു ചേരുന്നതല്ലെന്നും ഗോപകുമാർ പറഞ്ഞു.

യുവമോർച്ച ജില്ല പ്രസിഡന്റ് പ്രണവ് താമരക്കുളം അധ്യക്ഷത വഹിച്ചു. പ്രവർത്തകർ എൻ.കെ. പ്രേമചന്ദ്രൻ എംപിയുടെ കോലം കത്തിച്ചു.

ജില്ലാ ജനറൽ സെക്രട്ടറിമാരായ യു.ഗോപകുമാർ, അഭിഷേക് മുണ്ടയ്ക്കൽ, ജില്ലാ കമ്മിറ്റിയംഗം അജീഷ്, സുദിൻ, ബിനു, ബിനോയ്, ശബരിനാഥ്, എം.എസ്. ആദിത്യൻ, പ്രിയങ്ക അഭിരാമി, മനു പ്രദീപ്, ഗണേഷ് എന്നിവർ നേതൃത്വം നൽകി.

# മനോരമ പ്രാദേശികം

## കൗമാര വിദ്യാഭ്യാസ പദ്ധതി

കുന്നിക്കോട് ● ആവണീശ്വരം എപിപിഎം ഹയർസെക്കൻഡറി സ്കൂളിൽ ടീൻസ് ക്ലബിന്റെ നേതൃത്വത്തിൽ കൗമാര വിദ്യാഭ്യാസ പദ്ധതി തുടങ്ങി. സ്കൂൾ മാനേജർ ആർ.പത്മഗിരീഷ് ഉദ്ഘാടനം ചെയ്തു. പഠനവൈകല്യങ്ങൾ, ആരോഗ്യക്കുറവ്, മൊബൈൽ ദുരുപയോഗം, ലഹരി ഉപയോഗം എന്നിവ സംബന്ധിച്ചാണു ബോധവൽക്കരണം നടത്തിയത്. ബി.ശ്രീകല, രാജു, സുമ, ശാന്തി എന്നിവർ പ്രസംഗിച്ചു.

## അപകടം: ഓട്ടോറിക്ഷ ഡ്രൈവർക്ക് പരുക്ക്

അഞ്ചൽ ● ഏരൂർ കരിമ്പിൻകോണത്ത് ഓട്ടോറിക്ഷ സ്വകാര്യ ബസിന്റെ പിന്നിൽ ഇടിച്ച് ഓട്ടോറിക്ഷ ഡ്രൈവർ മണലിൽ സ്വദേശി സതീശനു പരുക്കേറ്റു. ഓട്ടോറിക്ഷയുടെ മുൻഭാഗം തകർന്നു. സതീശനെ അഞ്ചലിലെ സ്വകാര്യ ആശുപത്രിയിൽ പ്രവേശിപ്പിച്ചു. ഇന്നലെ വൈകിട്ട് ആറോടെയായിരുന്നു അപകടം.

### കാലാവസ്ഥ

- ഒറ്റപ്പെട്ട സ്ഥലങ്ങളിൽ അതിശക്തമായ മഴയ്ക്കു സാധ്യത.
- പാലക്കാട്, മലപ്പുറം ജില്ലകളിൽ ഓറഞ്ച് അലർട്ട് പ്രഖ്യാപിച്ചു. ഇടുക്കി, കോഴിക്കോട്, വയനാട് ജില്ലകളിൽ യെലോ അലർട്ട്.
- തെക്കൻ കേരള - ലക്ഷദ്വീപ് തീരങ്ങളിൽ മത്സ്യബന്ധനത്തിന് വിലക്ക്.

## പത്മകുമാർ കേസ് ക്രൈംബ്രാഞ്ച് ഏറ്റെടുത്തു

വാക്കനാട് ● കരിപ്ര വില്ലേജിൽ നെടുമൺകാവ് പറപ്പാറവിള വീട്ടിൽ പത്മകുമാർ മൂന്നാറിലെ റിസോർട്ടിൽ ചീഫ് സെക്യൂരിറ്റി ഓഫിസറായി ജോലി ചെയ്തു വരുന്നതിനിടെ 2024 മാർച്ച് 18നു വിഷം ഉള്ളിൽ ചെന്നു മരണപ്പെട്ട സംഭവം ക്രൈംബ്രാഞ്ചിനെക്കൊണ്ട് അന്വേഷിപ്പിക്കാൻ ഉത്തരവായി. ആക്ഷൻ കൗൺസിൽ നേതാക്കൾ മുഖ്യമന്ത്രിയെ നേരിൽ കണ്ടു നിവേദനം നൽകിയതിന്റെ അടിസ്ഥാനത്തിലാണ് ഇടുക്കി ക്രൈംബ്രാഞ്ചിന് അന്വേഷണം കൈമാറിയത്. അന്വേഷണം പൂർത്തിയാക്കി കുറ്റക്കാർക്കെതിരെ നിയമനടപടി എടുക്കുന്നതുവരെ പ്രവർത്തനവുമായി മുന്നോട്ടുപോകുമെന്ന് ബന്ധുക്കളും നാട്ടുകാരും രാഷ്ട്രീയ നേതാക്കളും പൊതുപ്രവർത്തകരും അടങ്ങിയ ആക്ഷൻ കൗൺസിൽ തീരുമാനിച്ചു.

## യജ്ഞനഗരിയായി താഴത്തുകുളക്കട

പുത്തൂർ ● താഴത്തുകുളക്കട പുതിയിടത്ത് മഹാദേവർ ക്ഷേത്രത്തിലെ ശിവപുരാണ ഏകാദശ ജ്ഞാന യജ്ഞത്തിനു തിരി തെളിഞ്ഞു. സമാരംഭസഭ എൻഎസ്എസ് കൊട്ടാരക്കര താലൂക്ക് യൂണിയൻ പ്രസിഡന്റ് ജി.തങ്കപ്പൻ പിള്ള ഉദ്ഘാടനം ചെയ്തു. കരയോഗം പ്രസിഡന്റ് അനന്തൻ തമ്പി അധ്യക്ഷനായി. സംഗീതജ്ഞ ബി.അരുന്ധതി ദേവി മുഖ്യാതിഥിയായി. തന്ത്രി വടശേരി മഠത്തിൽ നാരായണര് പ്രദീപ് പ്രകാശനവും എൻഎസ്എസ് താലൂക്ക് യൂണിയൻ സെക്രട്ടറി സി.അനിൽകുമാർ ഗ്രന്ഥസമർപ്പണവും നിർവഹിച്ചു. യജ്ഞാചാര്യൻ പള്ളിപ്പാട് ശിവദാസ സ്വാമി, പി.എസ്.ആർ.ആർ, വിഷ്ണു ടി.നായർ, തളവീടൻ പിള്ള, സന്തോഷ്കുമാർ, ഉദയകുമാരി, ആർ.സുധാകരൻ നായർ, ജി. ബിജുകുമാർ എന്നിവർ പ്രസംഗിച്ചു.
20നു സമാപിക്കും.
ദിവസവും രാവിലെ രാവിലെ 6നു ശിവസഹസ്രനാമം, 7.30നു ശിവപുരാണ പാരായണം, 11.30നു പ്രഭാഷണം, ഉച്ചയ്ക്ക് 1ന് അന്നദാനം, വൈകിട്ട് 5നു പ്രഭാഷണം എന്നിവ നടക്കും.

### ആര്യങ്കാവ് മേഖലയിൽ പൊലീസ് സ്റ്റേഷൻ സ്ഥാപിക്കാൻ നടപടിയില്ല

# സുരക്ഷ സംബന്ധിച്ച് ആശങ്ക പ്രകടിപ്പിച്ച് നാട്ടുകാർ

ആര്യങ്കാവ് ● പഞ്ചായത്തിന്റെ 2 വാർഡുകൾ മാത്രം ഉൾപ്പെട്ട വന നടുവിലെ അച്ചൻകോവിലിൽ പൊലീസ് സ്റ്റേഷൻ സ്ഥാപിച്ചിട്ടും ശേഷിക്കുന്ന 11 വാർഡുകൾ ഉൾപ്പെട്ട അതിർത്തിയായ ആര്യങ്കാവ് മേഖലയിൽ പൊലീസ് സ്റ്റേഷൻ സ്ഥാപിക്കാൻ നടപടിയില്ല. തമിഴ്നാട് അതിർത്തിയായ പുളിയറയിൽ പൊലീസ് സ്റ്റേഷൻ വന്നിട്ടും വിവിധ ചെക്പോസ്റ്റുകളുള്ള ആര്യങ്കാവിൽ സ്റ്റേഷൻ സ്ഥാപിക്കാൻ വൈകുന്നത് അതിർത്തിയിലൂടെയുള്ള അനധികൃത പ്രവർത്തനങ്ങൾ വർധിക്കാൻ കാരണമാകുന്നതായി പരാതി.

ഗതാഗത, ക്രമസമാധാന പ്രശ്നങ്ങളും അതിർത്തി സുരക്ഷയിലെ പാളിച്ചകളും വർധിച്ചിട്ടും പൊലീസ് സ്റ്റേഷൻ സ്ഥാപിക്കണമെന്ന ആവശ്യത്തെ വകുപ്പു കരുതാത്തതു വിചിത്രമായി തോന്നുന്നതായി നാട്ടുകാർ പറയുന്നു. തെന്മല പൊലീസ് സ്റ്റേഷൻ പരിധിയിലെ ആര്യങ്കാവിൽ ശ്രീധർമശാസ്താ ക്ഷേത്രം കവലയിൽ പൊലീസ് സഹായ കേന്ദ്രം മാത്രം ആണുള്ളത്.

ജില്ലയിലെ വിവിധ പൊലീസ് സ്റ്റേഷനുകളിൽ നിന്നും ഡ്യൂട്ടി ലഭിക്കുന്ന 3 പൊലീസുകാർ വീതമാണു കേന്ദ്രത്തിൽ ഉണ്ടാകുക. ശബരിമല സീസണിലെ തിരക്കു കണക്കിലെടുത്താണു കേന്ദ്രം സ്ഥാപിച്ചതെങ്കിലും പിന്നീട് സ്ഥിരമാക്കുകയായിരുന്നു. തെന്മല വാലി തോട്ടം മേഖലയും നിബിഡവനം വിസ്താരവുമായ തെന്മല, ആര്യങ്കാവ്, പത്തനാപുരം വനമേഖലകളും ഉൾപ്പെട്ട പൊലീസ് സ്റ്റേഷൻ പരിധിയിൽ സുരക്ഷ ഒരുക്കാൻ മതിയായ പൊലീസുദ്യോഗസ്ഥർ ഈ സ്റ്റേഷനിലില്ല. ഇരട്ടിയോളം വേണമെന്നിരിക്കെ 29 തസ്തികകൾ മാത്രം ആണ് ഉള്ളത്. സ്ഥലം മാറിപ്പോയ ഇൻസ്പെക്ടർക്കു പകരക്കാരനും ഇല്ല. ഒഴിവായി കിടന്ന എസ്ഐ തസ്തികയിൽ അടുത്തിടെയാണു നിയമനം നടന്നത്.

തിരുമംഗലം ദേശീയപാതയുടെ കോട്ടവാസൽ മുതൽ അതിർത്തിയായ വെള്ളിമല ക്ഷേത്രം വരെ 36 കിലോമീറ്ററാണു തെന്മല പൊലീസ് സ്റ്റേഷന്റെ പരിധി.

കോട്ടവാസൽ മുതൽ തെന്മല വരെ 13 കിലോമീറ്ററും. സ്വന്തം കെട്ടിടമില്ലാതെ പരപ്പാർ അണക്കെട്ട് കവലയിലെ കെഐപി കെട്ടിടത്തിലാണു പൊലീസ് സ്റ്റേഷൻ പ്രവർത്തിക്കുന്നത്. ഫോണിൽ വിളിച്ചാൽ കിട്ടാത്ത കെഐപി പരിസരത്തു മൊബൈൽ കവറേജും പരിമിതം ആണ്. സ്റ്റേഷനു തെന്മല മാർക്കറ്റിൽ 25 സെന്റ് നൽകാൻ തീരുമാനം എടുത്തെങ്കിലും തർക്കം കാരണം ഇത് ഉപേക്ഷിക്കപ്പെട്ടു.

ആര്യങ്കാവിൽ നിന്നു 12 കിലോമീറ്റർ അകലെ വനത്തിനുള്ളിലെ റോസ്മല വാർഡ് കുളത്തൂപ്പുഴ പൊലീസ് സ്റ്റേഷൻ പരിധിയിലാണ്. റോസ്മലയിൽ പൊലീസ് എത്തണമെങ്കിൽ 37 കിലോമീറ്റർ സഞ്ചരിക്കണം. അച്ചൻകോവിലിൽ തെന്മല പൊലീസ് എത്താൻ 70 കിലോമീറ്റർ തമിഴ്നാട് ചുറ്റി സഞ്ചരിക്കേണ്ട പശ്ചാത്തലത്തിലാണു പരിഹാരമായി അവിടെ പൊലീസ് സ്റ്റേഷൻ സ്ഥാപിച്ചത്.

ആര്യങ്കാവ് ശ്രീധർമശാസ്താ ക്ഷേത്രം കവലയിലെ പൊലീസ് സഹായ കേന്ദ്രം.

# ശ്രീനാരായണ ഗുരുദേവ ജയന്തി ആഘോഷം വിജയിപ്പിക്കാൻ തീരുമാനം

എസ്എൻഡിപി യോഗം പുനലൂർ യൂണിയനിലെ മുഴുവൻ ശാഖായോഗം - വനിതാ സംഘം ഭാരവാഹികളുടെ സംയുക്ത പൊതുയോഗം യൂണിയൻ പ്രസിഡന്റ് ടി.കെ.സുന്ദരേശൻ ഉദ്ഘാടനം ചെയ്യുന്നു.

പുനലൂർ ● എസ്എൻഡിപി യോഗം പുനലൂർ യൂണിയനു കീഴിലെ 70 ശാഖാ യോഗങ്ങളിലും 20നു നടക്കുന്ന ശ്രീനാരായണ ഗുരുദേവ ജയന്തി ആഘോഷം വിജയിപ്പിക്കാൻ ശാഖായോഗം - വനിതാ സംഘം ഭാരവാഹികളുടെ സംയുക്ത പൊതുയോഗം തീരുമാനിച്ചു.

ശാഖയിലെ കുടുംബാംഗങ്ങൾ തമ്മിലുള്ള ബന്ധം ശക്തിപ്പെടുത്തുന്നതിനും വനിതാ സംഘം അടക്കമുള്ള പോഷക സംഘടനകൾക്കു ശാഖകളിൽ സുഗമമായി പ്രവർത്തിക്കുന്നതിനും ഉള്ള നടപടികൾ സ്വീകരിക്കണമെന്നും തീരുമാനിച്ചു.

250ൽ കൂടുതൽ വീടുകളുള്ള ശാഖകൾ വിഭജിച്ച് പുതിയ ശാഖായോഗങ്ങൾ രൂപീകരിച്ചു പ്രവർത്തനം സുഗമം ആക്കണമെന്ന നിർദേശവും ഉണ്ടായി.

യൂണിയൻ പ്രസിഡന്റ് ടി.കെ. സുന്ദരേശൻ പൊതുയോഗം ഉദ്ഘാടനം ചെയ്തു. യോഗം അസിസ്റ്റന്റ് സെക്രട്ടറി വനജാ വിദ്യാധരൻ, യൂണിയൻ വൈസ് പ്രസിഡന്റ് എ.ജെ.പ്രദീപ്, യൂണിയൻ സെക്രട്ടറി ആർ.ഹരിദാസ്, ബോർഡ് ഓഫ് ഡയറക്ടേഴ്സ് അംഗം എൻ.സതീഷ് കുമാർ, കൗൺസിലർമാരായ കെ.വി.സുഭാഷ് ബാബു, സന്തോഷ് ജി.നാഥ്, എസ്.എബി, എൻ.സുന്ദരേശൻ, ബിനിൽ കുമാർ, വനിതാ സംഘം പ്രസിഡന്റ് ഷീലാ മധുസൂദനൻ, സെക്രട്ടറി ഓമന പുഷ്പാംഗദൻ, ഉദയകുമാരി, പ്രീത സജീവ്, ലതികാ സുദർശനൻ, യൂത്ത് മൂവ്മെന്റ് സെക്രട്ടറി അനീഷ്കുമാർ എന്നിവർ പ്രസംഗിച്ചു.

## ‘കോളജിൽ സമാധാന അന്തരീക്ഷം ഉണ്ടാകണം’

പുനലൂർ എസ്എൻ കോളജിൽ ക്ലാസുകൾ സുഗമമായി നടത്തുന്നതിനു വിദ്യാർഥി സംഘടനകൾ തടസ്സം നിൽക്കുന്നുവെന്നും ഇതിനെതിരെ ശക്തമായ പ്രതിരോധ പ്രവർത്തനങ്ങൾ കൂടിയാലോചിച്ചു തീരുമാനിക്കണമെന്നും പൊതുയോഗത്തിൽ അഭിപ്രായം ഉയർന്നു. വിദ്യാർഥി സംഘടനാ ഭാരവാഹികൾ വിദ്യാർഥികളെയും അധ്യാപകരെയും വിരട്ടുന്ന നിലയിലേക്കു വരെ കാര്യങ്ങൾ എത്തിയെന്നും ഇതിന് ഇട നൽകരുതെന്നും ഭാരവാഹികൾ പറഞ്ഞു.

അച്ചൻകോവിൽ അലിമുക്ക് വനപാതയിലെ കോന്നി വനം ഡിവിഷന്റെ ഭാഗത്തു വഴി കാണാൻ പറ്റാത്ത നിലയിൽ നിൽക്കുന്ന കാട്.

# വനപാതയിൽ കാടുകയറി; അപകടഭീഷണി

അച്ചൻകോവിൽ ● പുനലൂരിലേക്കുള്ള അലിമുക്ക് വനപാതയിൽ കോന്നി വനം ഡിവിഷന്റെ 25 കിലോമീറ്ററിൽ ഭൂരിഭാഗവും കാടുകയറിയതോടെ അപകടഭീഷണി. വളവുകളിൽ എതിരെ വരുന്ന വാഹനങ്ങൾ പരസ്പരം കാണാനാകാതെ നേർക്കുനേർ വന്നടുക്കുമ്പോൾ അപകടം വഴിമാറുന്നതു തലനാരിഴയ്ക്കാണ്. വളർന്നിറങ്ങിയ കാടുകളിൽ വന്യമൃഗങ്ങളും താവളമാക്കുന്നതോടെ പാതയിലെ യാത്രയിൽ ആപത്ഭീതി ഒഴിയുന്നില്ല.

2 ദിവസം മുൻപ് ഓട്ടോറിക്ഷ കാട്ടാനയുടെ മുൻപിൽ അകപ്പെട്ടിരുന്നു. ബൈക്ക് യാത്രക്കാരാണ് അപകടത്തിൽപ്പെടുന്നതിൽ ഭൂരിഭാഗവും. അച്ചൻകോവിൽ ആറിനോടു ചേർന്ന പാതയായതിനാൽ ഇരുകരകളിലേക്കും പോകുന്ന വന്യമൃഗങ്ങളുടെ സാന്നിധ്യം വർധിക്കുന്നതും യാത്രക്കാരെ ഭീതിയിലാക്കുന്നു. കാടു തെളിച്ച് അപകടഭീഷണി മാറ്റാൻ വനംവകുപ്പ് നടപടി സ്വീകരിക്കണം എന്നാണ് ആവശ്യം.

# കുഴഞ്ഞുമറിഞ്ഞ് ശമ്പള വിതരണം

ആയൂർ ● മൃഗസംരക്ഷണ വകുപ്പിലെ സ്ഥലം മാറി എത്തിയ സീനിയർ വെറ്ററിനറി സർജൻമാർക്കു സ്പാർക്ക് വഴി ചാർജ് എടുക്കാൻ സാധിക്കാത്തത് ഈ ഓഫിസുകളിലെ മറ്റു ജീവനക്കാരുടെ ശമ്പള വിതരണത്തെ ബാധിക്കുന്നതായി പരാതി. ഈ പ്രശ്നം നേരിടുന്ന ഓഫിസുകളിലെ ജീവനക്കാർക്കു ജൂലൈ മാസത്തെ ശമ്പളം ഇതുവരെ ലഭിച്ചില്ലെന്നും പറയുന്നു.

ഇടമുളയ്ക്കൽ, അഞ്ചൽ, ചണ്ണപ്പേട്ട, കൊട്ടിയം തുടങ്ങി സ്ഥലങ്ങളിലെ ഉദ്യോഗസ്ഥരാണു ശമ്പളം ലഭിക്കാതെ ബുദ്ധിമുട്ടുന്നത്. സ്പാർക്ക് വഴി ചാർജ് എടുക്കുന്ന സീനിയർ വെറ്ററിനറി സർജൻമാർക്ക് അപ്രൂവൽ നൽകേണ്ടത് മൃഗസംരക്ഷണ വകുപ്പ് ഡയറക്ടറാണ്. സ്ഥലം മാറ്റം സംബന്ധിച്ചു കോടതി ഉത്തരവു നിലവിലുള്ളതിനാൽ നിയമനങ്ങൾക്കു ഡയറക്ടർ അംഗീകാരം നൽകുന്നില്ലെന്നാണ് അറിയുന്നത്. സീനിയർ വെറ്ററിനറി സർജൻമാരുടെ സ്പാർക്ക് വഴിയുള്ള നിയമനത്തിന് അംഗീകാരം ലഭിച്ചാൽ മാത്രമേ ഈ ഓഫിസുകളിലെ മറ്റു ജീവനക്കാർക്കു ശമ്പളം ലഭിക്കൂ. നിലവിലെ അവസ്ഥയ്ക്കു പരിഹാരം കാണണമെന്നും ജീവനക്കാർക്ക് അടിയന്തരമായി ശമ്പളം നൽകണമെന്നും ആവശ്യപ്പെട്ടു കേരള ലൈവ് സ്റ്റോക്ക് ഇൻസ്പെക്ടേഴ്സ് അസോസിയേഷൻ ജില്ലാ കമ്മിറ്റി ആയൂർ മൃഗാശുപത്രിക്കു മുന്നിൽ ധർണ നടത്തി.

കെഎൽഐ ബുള്ളറ്റിൻ ചീഫ് എഡിറ്റർ നവീൻ മഞ്ഞിപ്പുഴ ഉദ്ഘാടനം ചെയ്തു. ജില്ലാ പ്രസിഡന്റ് ഹരികുമാർ അധ്യക്ഷനായി. ജനറൽ സെക്രട്ടറി സജികുമാർ, സംസ്ഥാന ട്രഷറർ കെ. രമേഷ്, എച്ച്.നിസാം, നജീബ്, ജയ്സൺ, അനിൽകുമാർ, നൗഫൽ ഖാൻ, രഘുനാഥ പിള്ള, വിനോദ്, അനിൽകുമാർ, ജില്ലാ സെക്രട്ടറി സാബു എന്നിവർ പ്രസംഗിച്ചു. 15നു മുൻപു ശമ്പളം നൽകിയില്ലെങ്കിൽ ശക്തമായ സമരവുമായി മുന്നോട്ടു പോകുമെന്നും നേതാക്കൾ പറഞ്ഞു.

### SHORTS

## ചികിത്സാ സഹായധന വിതരണം

അച്ചൻകോവിൽ ● ചികിത്സയ്ക്കുള്ള സഹായധനം ആദ്യമായി അച്ചൻകോവിൽ ചാരിറ്റബിൾ സൊസൈറ്റി പ്രസിഡന്റ് ബിജുലാൽ പാലസ് വിതരണം ചെയ്തു. കെ.സത്യശീലൻ പിള്ള, റിനു ബെഞ്ചമിൻ എന്നിവർ പ്രസംഗിച്ചു.

## ക്വിറ്റ് ഇന്ത്യ ദിനാചരണം

കുന്നിക്കോട് ● എപിപിഎം ഹയർസെക്കൻഡറി സ്കൂളിൽ നല്ലപാഠം യൂണിറ്റ് ക്വിറ്റ് ഇന്ത്യ ദിനാചരണവും ഹിരോഷിമ - നാഗസാക്കി ദിനാചരണവും അതിന്റെ ഭാഗമായി സമാധാന സന്ദേശ റാലിയും നടത്തി. സ്കൂൾ മാനേജർ ആർ.പത്മഗിരീഷ് ഉദ്ഘാടനം ചെയ്തു.

ആർ.പാർവതി, അഞ്ജു, ലക്ഷ്മി, നാസില, എന്നിവർ നേതൃത്വം നൽകി.

## നിറപുത്തരി ഉത്സവം

ചേകം ● മഹാദേവ ക്ഷേത്രത്തിൽ നിറപുത്തരി ഉത്സവം നാളെ രാവിലെ 6നു നടക്കും.

പിടവൂർ ● പ്ലാക്കാട് വിഷ്ണു ക്ഷേത്രത്തിൽ നിറപുത്തരി സമർപ്പണം 6.30നു നടക്കും.

എഴുകോൺ ● കോയിക്കൽ തിരു ആര്യങ്കാവ് ധർമശാസ്താ ക്ഷേത്രത്തിൽ നാളെ നടക്കുന്ന നിറപുത്തരി ചടങ്ങുകൾക്ക് ഒരുക്കങ്ങൾ പൂർത്തിയായി.

മേൽശാന്തി പാലക്കാട് പഞ്ചമാം ദിലീപിന്റെ മുഖ്യകാർമികത്വത്തിൽ രാവിലെ 5.45 മുതൽ 6.30 വരെയാണു ചടങ്ങുകൾ നടക്കുക.

ക്ഷേത്രത്തിൽ പൂജിച്ച നെൽക്കതിർ ആവശ്യമുള്ളവർ 15 രൂപയുടെ രസീത് എഴുതിയാൽ മതിയാകുമെന്നു പ്രസിഡന്റ് അരുൺ ചന്ദ്രൻ, സെക്രട്ടറി ബി.ഓമനക്കുട്ടൻ, വൈസ് പ്രസിഡന്റ് ചിറയിൽ സന്തോഷ് എന്നിവർ അറിയിച്ചു.

മലയോര ഹൈവേയിലെ പുനലൂർ തൊളിക്കോട് ഭാഗത്തു നിന്നു മുളന്തടം വഴി കുതിരച്ചിറയിലേക്കു പോകുന്ന റോഡ് സമ്പൂർണമായി തകർന്ന നിലയിൽ.

# തൊളിക്കോട് നിന്ന് മുളന്തടം വഴി കുതിരച്ചിറയിലേക്ക് പോകുന്ന റോഡ് തകർന്നു

പുനലൂർ ● മലയോര ഹൈവേയിൽ തൊളിക്കോട് ഭാഗത്തു നിന്നു മുളന്തടം വഴി കുതിരച്ചിറയിലേക്കു പോകുന്ന റോഡ് സമ്പൂർണമായി തകർന്നു. കഴിഞ്ഞ 2 വർഷമായി ഇതാണു സ്ഥിതി. ആറ്റകുറ്റപ്പണി നടത്തുന്നതിനോ കുഴികൾ നികത്തുന്നതിനോ ഇതുവരെ നടപടി ഉണ്ടായിട്ടില്ല. നഗരസഭയിലെ വിവിധ വാർഡുകളിൽ ഉള്ളവർക്കു വേഗത്തിൽ മലയോര ഹൈവേയിലേക്കും പുനലൂർ പട്ടണത്തിലേക്കും എത്താൻ സഹായിക്കുന്ന റോഡാണിത്. അടിയന്തരമായി നഗരസഭാ അധികൃതർ ഇടപെട്ടു റോഡ് സഞ്ചാരയോഗ്യമാക്കണമെന്നു നാട്ടുകാർ ആവശ്യപ്പെട്ടു.

## പുനർനിർമിക്കാൻ നടപടി ഇല്ല

പുനലൂർ ● ദേശീയപാത ചെമ്മന്തൂരിൽ നിന്നു പുനലൂർ റെയിൽവേ സ്റ്റേഷനിൽ എത്താവുന്ന ഇടറോഡിന്റെ വശത്തെ ഭിത്തി തകർന്ന് വർഷങ്ങളായിട്ടും പുനർനിർമിക്കാൻ നടപടി ഇല്ല. ഒട്ടേറെ വാഹനങ്ങൾ കടന്നുപോകുന്ന ഈ ഭാഗത്ത് ഒരു വശത്തേക്കു മറിയാനുള്ള സാധ്യത കൂടുതലാണെന്നു പറയപ്പെടുന്നു. 15 അടിയോളം താഴ്ചയാണ് ഇവിടെ ഉള്ളത്.
ടാറിങ്ങിനോടു ചേർന്ന ഭാഗത്ത് നിന്നാണു മൺതിട്ട നേരത്തെ തകർന്നുപോയത്. അടിയന്തരമായി ഇവിടെ സംരക്ഷണഭിത്തി നിർമിക്കണമെന്നു സ്ഥലവാസികൾ ആവശ്യപ്പെട്ടു.

### SHORTS

## ആംബുലൻസ് കാറിൽ ഇടിച്ച് 3 പേർക്ക് പരുക്ക്

ആയൂർ ● എംസി റോഡിൽ ആംബുലൻസ് കാറിൽ ഇടിച്ചു 11കാരി ഉൾപ്പെടെ 3 പേർക്കു പരുക്കേറ്റു. ആംബുലൻസിൽ രോഗികൾ ഉണ്ടായിരുന്നില്ല. കാർ യാത്രികരായ വയയ്ക്കൽ തേക്കുവിളയിൽ റെജി ജോൺ (53), മകൾ ഐറിൻ (11), ആംബുലൻസ് ഡ്രൈവർ പനവേലി രഞ്ജിത്ത് ഭവനിൽ രഞ്ജിത്ത് (40) എന്നിവർക്കാണു പരുക്കേറ്റത്. ഇന്നലെ വൈകിട്ട് 4.20നു കമ്പംകോട് മാർത്തോമ്മാ പള്ളിയിലേക്കു കയറുന്ന വഴിക്കു സമീപമാണ് അപകടം നടന്നത്. കമ്പംകോട് ഭാഗത്തേക്കു പോയ കാറും വാളകം ഭാഗത്തേക്കു വന്ന ആംബുലൻസും ആണ് അപകടത്തിൽപ്പെട്ടത്.
മറ്റൊരു വാഹനത്തെ മറികടന്നു വന്ന ആംബുലൻസ് എതിരെ വന്ന കാറിൽ ഇടിക്കുകയായിരുന്നെന്നു പൊലീസ് പറഞ്ഞു. പരുക്കേറ്റ കാർ യാത്രികരെ അഞ്ചലിലെ സ്വകാര്യ ആശുപത്രിയിലും ആംബുലൻസ് ഡ്രൈവറെ വാളകത്തെ സ്വകാര്യ ആശുപത്രിയിലും പ്രവേശിപ്പിച്ചു.
പള്ളിയിലെ ക്വയർ സംഘത്തിലെ അംഗമാണ് ഐറിൻ. ഇന്നു നടക്കാനിരിക്കുന്ന പരിപാടിയുടെ പരിശീലനത്തിനായി മകളെ പള്ളിയിലേക്കു കൊണ്ടുപോകുന്ന വഴിയാണു കാറിൽ ആംബുലൻസ് ഇടിച്ചത്. കൊട്ടാരക്കര പൊലീസ് കേസെടുത്തു.

## സമാപിച്ചു

കരിക്കം ● യുണൈറ്റഡ് റിലിജിയൻസ് ഇനിഷ്യേറ്റീവ് സൗത്ത് ഇന്ത്യ റീജൻ വിവിധ സംഘടനകളുമായി ചേർന്നു നടത്തിവന്ന സമാധാന വാരാചരണം കരിക്കം ഇന്റർനാഷനൽ പബ്ലിക് സ്കൂളിൽ നടന്ന റാലിയോടെ സമാപിച്ചു.

കുളത്തൂപ്പുഴ വലിയേല പാറവിളക്കോണം ബൈപ്പാസ് റോഡ് പി.എസ്.സുപാൽ എംഎൽഎ ഉദ്ഘാടനം ചെയ്യുന്നു. സിപിഐ സംസ്ഥാന കൗൺസിൽ അംഗം കെ.രാജു സമീപം.

## റോഡ് ഉദ്ഘാടനം ചെയ്തു

കുളത്തൂപ്പുഴ ● വിവാദങ്ങളും പ്രതിസന്ധികളും മറികടന്നു പൂർത്തിയാക്കിയ വലിയേല പാറവിളക്കോണം ബൈപ്പാസ് റോഡ് പി.എസ്.സുപാൽ എംഎൽഎ ഉദ്ഘാടനം ചെയ്തു. പഞ്ചായത്ത് പ്രസിഡന്റ് പി.ലൈലാബീവി അധ്യക്ഷത വഹിച്ചു. സിപിഐ സംസ്ഥാന കൗൺസിൽ അംഗം കെ.രാജു എംഎൽഎ ആയിരുന്ന കാലത്ത് ഫണ്ടിൽ നിന്ന് അനുവദിച്ച 25 ലക്ഷം രൂപ മുടക്കിയാണു ഭൂമി വാങ്ങി റോഡ് പണിതത്. കരിങ്ങോട്ട് ബ്രിട്ടാനിയ കുടുംബമാണു ഭൂമി നൽകിയത്. പഞ്ചായത്തംഗങ്ങളായ സിസിലി ജോബ്, സാബു എബ്രഹാം, പി.അനിൽ കുമാർ, ഇ.കെ.സുധീർ, പി.ജെ.രാജു, കെ.കെ.കുര്യൻ, ജോർജ് വർഗീസ് പുളിന്തിട്ട, കോശി ജോൺ, എം.സലിം എന്നിവർ പ്രസംഗിച്ചു.



## ഇന്നത്തെ സിനിമ

**കൊട്ടാരക്കര മിനർവ എമ്പയർ സിനിമാസ്** (2K DOLBY ATMOS)
DEADPOOL (3D) (E) 12.00 pm, 06.30 pm
**മിനർവ സിനിമാസ്** (4K 3D) (Phone:0474 2452356) (Online ticket book:www.minervacinemaz.com)
AUDIOS AMIOS (M) 11.00am, 02.30 pm, 06.30pm, 09.30 pm
**പത്തനാപുരം സീമ സിനിപ്ലസ്** (A/C) (3D)7.1DOLBY) (Mob: 9995603056)
AUDI 1 രായൻ (T) 11.00 am, 02.00 pm, 06.30 pm, 09.30 pm
AUDI 2 സീക്രട്ട് (M) 11.00 am, 02.30 pm, 06.30 pm, 09.30 pm
AUDI 3 പഞ്ചായത്ത് ജെട്ടി (M) 11.00 am, 02.30 pm, 06.30 pm, 09.30 pm
**ഓയൂർ എൻ.വി.പി. സിനിമ** (A/C, 4K) (Phone:0474 2468289, 9633484397) (Online booking: www.bookmyshow.com) സൂക്ഷ്മദർശിനി (M) 2D 11.00 am, 03.00 pm, 06.30 pm, 09.30 pm
**പുനലൂർ അലങ്കാർ തായ്‌ലക്ഷ്മി സിനിമ** ( 4K 3D DOLBY ATMOS ) (Phone:9895989666,0475 2222232)
ദേവദൂതൻ (M) 2D 11.00 am, 06.30 pm, 09.30 pm
DEADPOOL & WOLVERINE (E) 3D 02.30 pm
**നല്ലില J B Cinemas** (4K,3D,A/C) (Phone:0474 2563265, 8281691515)
ADIOS AMIGO (E) 11.00 am, 02.15 pm, 06.30 pm, 09.30 pm
സൂക്ഷ്മദർശിനി (M) 11.15 am, 02.30 pm, 06.45 pm, 09.45 pm
**പുത്തൂർ ചെല്ലം** (Phone: 0474 2415545, 2991919) (www.justickets.in/puthoor) രായൻ (T) 11.00 am, 02.30 pm, 06.30 pm, 09.30 pm



സെന്റ് സ്റ്റീഫൻസ് സ്കൂൾ നല്ലപാഠം യൂണിറ്റ് നടപ്പാക്കുന്ന നല്ലവിളവ് പദ്ധതി സ്കൂൾ ഹെഡ്മിസ്ട്രസ് സ്ലീബാ കെ.എബ്രഹാം ഉദ്ഘാടനം ചെയ്യുന്നു.

## ‘നല്ല പാടം ഒരുക്കാൻ’ നല്ലപാഠം യൂണിറ്റ്

പത്തനാപുരം ● ‘നല്ല പാടം ഒരുക്കാൻ’ സെന്റ് സ്റ്റീഫൻസ് ഹൈസ്കൂളിലെ നല്ലപാഠം യൂണിറ്റ്. അധ്യാപകരും വിദ്യാർഥികളും ചേർന്ന് ഉഴുതുമറിച്ച കൃഷി ഭൂമിയിൽ വിത്തു നടീലിന് ഹെഡ്മാസ്റ്റർ സ്ലീബാ കെ.എബ്രഹാം തുടക്കമിട്ടു.
നല്ല വിളവ് പദ്ധതിയെന്ന പേരിൽ നടപ്പാക്കുന്ന കൃഷിയിൽ നിന്നു ലഭിക്കുന്ന വിളകൾ സ്കൂളിലെ ഉച്ചഭക്ഷണ പരിപാടിക്കായും, അധികം വരുന്നവ വിൽക്കുകയും ചെയ്യും.
വെണ്ട, തക്കാളി, വഴുതന, പയർ എന്നിവയാണ് ആദ്യ ഘട്ടത്തിൽ നട്ടത്. നല്ലപാഠം യൂണിറ്റിലെ വിദ്യാർഥികളെ സംഘങ്ങളായി തിരിച്ചു പരിപാലന ചുമതലയേൽപിച്ചു.
ഫാ. എ.എസ്.ബിജു, ജോൺ കെ.ശാമുവേൽ, സാൻഡേഴ്സ് ബേബി, സുനോജ് എസ്.നായർ, സിസ്റ്റർ ഷൈനി, വിപിൻ ബാബു, വിഷ്ണു, ആദിത്യൻ എന്നിവർ നേതൃത്വം നൽകി.

# റോസ്മലയിൽ ആരോഗ്യമേള നടത്തി

റോസ്മല ● കുളത്തൂപ്പുഴ പഞ്ചായത്തും സാമൂഹിക ആരോഗ്യ കേന്ദ്രവും റോസ്മലയിൽ സംഘടിപ്പിച്ച ആരോഗ്യമേള പഞ്ചായത്തംഗം സക്കറിയ ഉദ്ഘാടനം ചെയ്തു.
കുഞ്ഞുങ്ങൾക്കും ഗർഭിണികൾക്കുമുള്ള രോഗപ്രതിരോധ കുത്തിവയ്പ്പ്, ജീവിതശൈലി രോഗ നിർണയം, സൗജന്യ മരുന്ന് വിതരണം, പകർച്ചവ്യാധി പ്രതിരോധ പ്രവർത്തനം, പാലിയേറ്റീവ് ഗൃഹ സന്ദർശനം, ബോധവൽക്കരണ ക്ലാസ് എന്നിവ നടത്തി.
ഇഎൻടി സ്പെഷലിസ്റ്റ് ഡോ. നിസ ബഷീർ, ഹെൽത്ത് ഇൻസ്പെക്ടർമാരായ എസ്.ഷൈജു, സോന, പിഎച്ച്എൻ ആലീസ് ബേബി, ഫാർമസിസ്റ്റ് സുജ, നഴ്സുമാരായ അഞ്ജു, ആതിര, പാലിയേറ്റീവ് നഴ്സ് സൂര്യ, ആശാവർക്കർ നാനാ എന്നിവർ നേതൃത്വം നൽകി.

## നേട്ടം

ഫിസിക്സിൽ പിഎച്ച്ഡി (എം ജി സർവകലാശാല) നേടിയ സി.എസ്.കീർത്തന. ആയൂർ ദേവികയിൽ റിട്ട. അധ്യാപകൻ സുന്ദരേശ്വരൻപിള്ളയുടെയും റിട്ട. ആരോഗ്യവകുപ്പ് ഉദ്യോഗസ്ഥ ആർ.ചന്ദ്രികയുടെയും മകളാണ്.

ഫാർമസിയിൽ പിഎച്ച്ഡി (സേലം വിനായക മിഷൻ റിസർച് ഫൗണ്ടേഷൻ ) നേടിയ ജോബിൻ കുഞ്ഞുമോൻ. പുയപ്പള്ളി വിളപ്പുറത്ത് ജോബിൻ വില്ലയിൽ കുഞ്ഞുമോന്റെയും ലീലാമ്മയുടെയും മകനാണ്. ഭാര്യ: ചാത്തന്നൂർ കാരംകോട് ജെജെ.വില്ലയിൽ ജെ.എസ്.ജെയ്ജ.

ഇലക്ട്രിക്കൽ എൻജിനീയറിങ്ങിൽ പിഎച്ച്ഡി നേടിയ (എൻഐടി, തിരുച്ചിറപ്പള്ളി) കൊല്ലം ടികെഎം കോളജ് ഓഫ് എൻജിനീയറിങ് അസി.പ്രഫസർ എസ്. സോഫിയ. റിട്ട.ഡപ്യൂട്ടി ഇലക്ട്രിക്കൽ ഇൻസ്പെക്ടർ കൊല്ലം കോട്ടമുക്ക് സോഫിയ മൻസിലിൽ പരേതനായ സൈനുലാബ്ദീന്റെയും റസിയയുടെയും മകളാണ്. ഭർത്താവ്: മങ്ങാട് തോട്ടുമുഖം വീട്ടിൽ സോഹിൽ.

## 'വയനാട് ഉരുൾ പൊട്ടൽ ദേശീയ ദുരന്തമായി പ്രഖ്യാപിക്കണം'

കൊല്ലം● വയനാട് ഉരുൾ പൊട്ടൽ ദേശീയ ദുരന്തമായി പ്രഖ്യാപിക്കണമെന്ന് കേരള റിട്ടയേഡ് ടീച്ചേഴ്സ് കോൺഗ്രസ്(കെആർടിസി) ജില്ലാ കൺവൻഷൻ ആവശ്യപ്പെട്ടു. ദുരിതാശ്വാസ നിധിയിലേക്ക് ഒരു ലക്ഷം രൂപ സംഭാവന നൽകാൻ ജില്ലാ കമ്മിറ്റി തീരുമാനിച്ചു. സംസ്ഥാന ട്രഷറർ കെ.സുധാകരൻ കൺവൻഷൻ ഉദ്ഘാടനം ചെയ്തു. ജില്ലാ പ്രസിഡന്റ് ബി.ശശിധരൻ അധ്യക്ഷനായി. സജി ജോൺ, ആർ. സുരേഷ്കുമാർ, കെ.ജി തോമസ്, ആർ.മുരളീധരൻ പിള്ള, സൈമൺ ബേബി, സി.കെ ജേക്കബ്, എ.ഷെരീഫ് ഹുസൈൻ, എ.ശ്രീകുമാർ എന്നിവർ പ്രസംഗിച്ചു.

## ഡിഗ്രി പ്രവേശനം: അഡ്മിഷൻ നാളെ

കൊട്ടാരക്കര●ഐഎച്ച്ആർഡിയുടെ കീഴിൽ പ്രവർത്തിക്കുന്ന കോളജ് ഓഫ് എൻജിനീയറിങ്ങിൽ ബാച്‌ലർ ഓഫ് ബിസിനസ് അഡ്മിനിസ്ട്രേഷൻ / ബാച്‌ലർ ഓഫ് കംപ്യൂട്ടർ ആപ്ലിക്കേഷൻ എന്നീ നാല് വർഷ ഡിഗ്രി കോഴ്സുകളിലേക്ക് നാളെ സ്പോട്ട് അഡ്മിഷൻ നടത്തുന്നു. ഫോൺ: 8547005039,9400327538.

തമിഴ്നാട്ടിലെ രാജപാളയത്തു നിന്നു നാഗരാജ സ്വാമിയുടെ സംഘം നിറപുത്തരി പൂജകൾക്കായി ശബരിമലയിലേക്കു കൊണ്ടുപോകുന്ന നെൽക്കറ്റകൾ ആര്യങ്കാവ് ശ്രീധർമശാസ്താ ക്ഷേത്രത്തിൽ എത്തിച്ചപ്പോൾ. അച്ചൻകോവിൽ, കുളത്തൂപ്പുഴ, പുനലൂർ, പന്തളം, ആറന്മുള ക്ഷേത്രങ്ങളിലൂടെ സംഘം ഇന്ന് ശബരിമലയിലെത്തും.

# നിറപുത്തരി നാളെ

▶▶ ചോതി നാളിൽ പുലർച്ചെ 5.45നും 6.30നും ഇടയിലാണ് ഇത്തവണത്തെ നിറപുത്തരി ചടങ്ങ്

കുണ്ടറ● കാർഷിക സമൃദ്ധിയുടെയും ഐശ്വര്യത്തിന്റെയും പ്രതീകമായ നിറപുത്തരി മഹോത്സവം നാളെ. നെല്ല് കൊയ്ത് അറയിലും പത്തായത്തിലും നിറയ്ക്കുന്ന ചടങ്ങാണ് നിറപുത്തരി . പാടത്തെ കൊയ്ത്ത് കഴിഞ്ഞു നെല്ല് പത്തായത്തിൽ നിറയ്ക്കും മുൻപു വീടും പരിസരവും അറ, പത്തായം എന്നിവ ശുദ്ധമാക്കണം. മൂതേവിയെ പുറത്താക്കി ശ്രീദേവിയെ കുടിയിരുത്തുന്നു എന്നാണ് സങ്കൽപം. കർക്കടകത്തിന്റെ രണ്ടാം പകുതിയിലാണു നിറപുത്തരി മഹോത്സവം എങ്കിലും ചിലയിടങ്ങളിൽ ചിങ്ങത്തിലും നടത്താറുണ്ട്. ആചാര പ്രകാരം തിരുവിതാംകൂർ രാജ കുടുംബമാണ് നിറപുത്തരി ദിനവും മുഹൂർത്തവും നിശ്ചയിക്കുന്നത്. നാളെ ചോതി നാളിൽ പുലർച്ചെ 5.45നും 6.30നും ഇടയിലാണ് ഇത്തവണത്തെ നിറപുത്തരി ചടങ്ങ്.

അടുത്ത തവണത്തെ കൃഷിക്ക് ഈശ്വരാനുഗ്രഹം നേടാനായി ആദ്യ നെൽക്കതിരുകൾ ക്ഷേത്രത്തിലെത്തിച്ച് നിവേദ്യമായി സമർപ്പിക്കുന്നു. തുടർന്ന് അഭിവൃദ്ധിക്കായി പ്രാർഥനാ പൂർവമായ സമർപ്പണത്തിന്റെ പ്രതീകമായി പൂജിച്ച നെൽക്കതിർ വീടുകളുടെ പൂമുഖത്ത് കെട്ടും. ഐശ്വര്യലക്ഷ്മി വീടിന്റെ ഉമ്മറത്തേക്കു കടന്നു വന്നുവെന്നും പ്രസാദം പോലെ ക്ഷേത്രത്തിൽ നിന്നും ലഭിക്കുന്ന നിറകതിർ വീടുകളിൽ സൂക്ഷിച്ച് വയ്ക്കുന്നത് വരും വർഷത്തെ മികച്ച വിളവിന് സഹായകരമാകുമെന്നുമാണ് വിശ്വാസം. ഒന്നാം വിള നെല്ല് വിളഞ്ഞുകിടക്കുന്ന വയലിൽ നിന്ന് അറുത്തെടുക്കുന്ന നിറകതിർ ഇല്ലി, നെല്ലി, പൂവാംകുറുന്തൽ, പ്ലാശ്, ചമത, തകര, കടലാടി, എന്നിവയുടെ ഇലകളുമായി കൂട്ടിക്കെട്ടി പട്ടിൽ പൊതിഞ്ഞാണ് സൂക്ഷിക്കുന്നത്.

കർഷകരുടെ പക്കൽ നിന്ന് വാങ്ങുന്ന നെൽകതിരാണ് നിറപുത്തരിക്കായി ഉപയോഗിക്കുന്നത്. ചുരുക്കം ചില ക്ഷേത്രങ്ങളിൽ നിറപുത്തരിക്കായി നെല്ല് കൃഷി ചെയ്യാറുണ്ട്. ജില്ലയിലെ ഒട്ടുമിക്ക ക്ഷേത്രങ്ങളിലെ നിറപുത്തരി ആഘോഷത്തിനായി നെൽക്കതിരുകൾ കുണ്ടറ പിള്ളവീട്ടിൽ ഏലായിൽ നിന്നാണ് എത്തിക്കുന്നത്. 20 വർഷത്തിലേറെയായി കർഷകനായ സുദർശനൻ പിള്ള നിറപുത്തരിക്കുള്ള കൃഷി ചെയ്യുന്നു. നെൽക്കതിരുകൾ വാങ്ങാൻ പുനലൂർ മേഖലയിലെ ദേവസ്വം ബോർഡ് ക്ഷേത്രങ്ങളിൽ നിന്ന് ഉൾപ്പെടെയുള്ള ക്ഷേത്രം ഭാരവാഹികൾ പിള്ള വീട്ടിൽ ഏലായിലെത്തും. ഏറെ നഷ്ടങ്ങൾ സഹിച്ചാണ് കൃഷി മുന്നോട്ട് കൊണ്ട് പോകുന്നതെന്ന് സുദർശനൻ പിള്ള പറയുന്നു.

ഒന്നാം വിള നെല്ല് വിളഞ്ഞുകിടക്കുന്ന വയലിൽ നിന്ന് അറുത്തെടുക്കുന്ന നിറകതിർ ഇല്ലി, നെല്ലി, പൂവാംകുറുന്തൽ, പ്ലാശ്, ചമത, തകര, കടലാടി എന്നിവയുടെ ഇലകളുമായി കൂട്ടിക്കെട്ടി പട്ടിൽ പൊതിഞ്ഞാണ് സൂക്ഷിക്കുക.

### ക്ഷേത്രങ്ങളിൽ നിറപുത്തരി പൂജ

കുളത്തൂപ്പുഴ● കുളത്തൂപ്പുഴ, ആര്യങ്കാവ്, അച്ചൻകോവിൽ ശ്രീധർമശാസ്താ ക്ഷേത്രങ്ങളിലെ നിറപുത്തരി പൂജ നാളെ പുലർച്ചെ 5.30ന് നടത്തും. നെൽക്കതിരുകൾ മേൽശാന്തിമാർ ഭക്തജനങ്ങൾക്കു വിതരണം ചെയ്യും. അച്ചൻകോവിൽ ക്ഷേത്രത്തിൽ നിന്നുള്ള ശബരിമല നിറപുത്തരി പൂജകൾക്കുള്ള നെൽക്കതിർ കറ്റകൾ ഇന്ന് രാവിലെ ആറിന് ശബരിമലയിലേക്ക് പ്രത്യേകം തയാറാക്കി അലങ്കരിച്ച വാഹനത്തിൽ കൊണ്ടുപോകും. പാലക്കാട്ടെ പാടങ്ങളിൽ വിളയിച്ച നെൽക്കതിരുകൾ കറ്റകളാക്കി തിരുവിതാംകൂർ ദേവസ്വം ബോർഡ് പ്രസിഡന്റ് പി. പ്രശാന്തിന്റെ നേതൃത്വത്തിലുള്ള സംഘം ഇന്ന് പാലക്കാട്ടു നിന്നു ശബരിമലയിലേക്കു തിരിക്കും. ദേവസ്വം ബോർഡ് അംഗം ജി. സുന്ദരേശന്റെ സംഘവും അച്ചൻകോവിലിൽ നിന്നും ആര്യങ്കാവ് ക്ഷേത്രത്തിലൂടെ ശബരിമലയിലേക്കും തിരിക്കും. അച്ചൻകോവിലിലിൽ നിന്നുള്ള ശബരിമല നിറപുത്തരി പൂജകൾക്കുള്ള നെൽക്കതിരുകൾ വിളയിക്കാൻ തിരുവിതാംകൂർ ദേവസ്വം ബോർഡിന്റെ അധീനതയിലുള്ള ചെങ്കോട്ട മേക്കര അണക്കെട്ടിനു സമീപത്തെ 36 ഏക്കർ സജ്ജമാക്കിയിരുന്നു. മതിയായ വെള്ളം ലഭിക്കാത്തതിനാൽ നെൽക്കൃഷി പിന്നീട് തുടരാനായില്ല. ഇതെത്തുടർന്ന് തമിഴ്നാട്ടിലെ അയ്യപ്പഭക്തരുടെ സംഘം ഈ ഉദ്യമം ഏറ്റെടുത്തു വിവിധയിടങ്ങളിൽ പ്രത്യേകം തയാറാക്കിയ പാടങ്ങളിൽ ശബരിമല നിറപുത്തരി പൂജയ്ക്ക് മാത്രം ഉപയോഗിക്കാനായി നെൽക്കൃഷി തുടങ്ങിയിരുന്നു. ഇവിടങ്ങളിൽ വിളയിച്ചു കൊയ്തെടുത്ത നെൽക്കറ്റകൾ അച്ചൻകോവിൽ ക്ഷേത്രത്തിലെത്തിച്ച ശേഷം ഇവിടെ നിന്ന് ആര്യങ്കാവ്, കുളത്തൂപ്പുഴ, പന്തളം, ആറന്മുള, പമ്പ ക്ഷേത്രങ്ങളിലൂടെ ശബരിമലയിൽ എത്തിക്കുകയാണു പതിവ്.

കൊട്ടാരക്കര ഗണപതി ക്ഷേത്രത്തിലെ നിറപുത്തരിക്കുള്ള നെൽക്കറ്റകൾ കൈമാറുന്ന സുദർശനൻ പിള്ള (വലത്ത്).

## മത്സ്യത്തൊഴിലാളി ക്ഷേമനിധി വിഹിത വർധന: മാർച്ച് 17ന്

കൊല്ലം● മത്സ്യത്തൊഴിലാളികളുടെയും അനുബന്ധ തൊഴിലാളികളുടെയും ക്ഷേമനിധി വിഹിതം കൂട്ടിയ സർക്കാർ നടപടിയിൽ പ്രതിഷേധിച്ച് 17നു ജില്ലാ ക്ഷേമനിധി ഓഫിസിലേക്കു മാർച്ച് നടത്താൻ ദേശീയ മത്സ്യത്തൊഴിലാളി കോൺഗ്രസ് ജില്ലാ നേതൃയോഗം തീരുമാനിച്ചു. ജില്ലാ പ്രസിഡന്റ് യേശുദാസൻ ഫെർണാണ്ടസ് അധ്യക്ഷത വഹിച്ചു. നേതാക്കളായ രാജപ്രിയൻ, എ.സി ജോസ്, എൻ.മരിയാൻ, ജി.യേശുദാസൻ, എഫ്.അലക്സാണ്ടർ, റീന നന്ദിനി വല്യത്ത്, കൃഷ്ണദാസ്, കെ.സുഭഗൻ, അഗസ്റ്റിൻ ലോറൻസ്, പി.ലിസ്റ്റൺ, റാഫേൽ കുര്യൻ എന്നിവർ പ്രസംഗിച്ചു.

## സ്പോട് അഡ്മിഷൻ

കൊല്ലം● കെൽട്രോണിൽ ഡിപ്ലോമ ഇൻ മോണ്ടിസോറി ടീച്ചർ ട്രെയിനിങ്, പ്രഫഷനൽ ഡിപ്ലോമ ഇൻ പ്രീ സ്കൂൾ ടീച്ചർ ട്രെയിനിങ് എന്നീ കോഴ്സുകളിലേക്ക് സ്പോട് അഡ്മിഷൻ ആരംഭിച്ചു. സർട്ടിഫിക്കറ്റുകളുമായി അടുത്തുള്ള കെൽട്രോൺ നോളജ് സെന്ററിൽ എത്തണം. 9072592412.

സ്കൂൾ പാചകത്തൊഴിലാളി കോൺഗ്രസ് നടത്തിയ അവകാശ പ്രഖ്യാപന സംഗമം സംസ്ഥാന ജനറൽ സെക്രട്ടറി എ.ഹബീബ് സേട്ട് ഉദ്ഘാടനം ചെയ്യുന്നു.

# സ്കൂൾ പാചകത്തൊഴിലാളി കോൺഗ്രസ് അവകാശ പ്രഖ്യാപന സംഗമം നടത്തി

കൊല്ലം● 5 വർഷം തുടർച്ചയായി പാചകത്തൊഴിലിൽ ഏർപ്പെട്ടിരിക്കുന്ന തൊഴിലാളികൾക്കു സർക്കാർ ജീവനക്കാരുടെ കുറഞ്ഞ വേതനം നൽകുക, ദിവസ വേതനം 900 രൂപയായി ഉയർത്തുക തുടങ്ങിയ വിവിധ ആവശ്യങ്ങൾ ഉന്നയിച്ചു സ്കൂൾ പാചകത്തൊഴിലാളി കോൺഗ്രസ് സംഘടിപ്പിച്ച അവകാശ പ്രഖ്യാപന സംഗമം സംസ്ഥാന ജനറൽ സെക്രട്ടറി എ.ഹബീബ് സേട്ട് ഉദ്ഘാടനം ചെയ്തു. ചവറ ബ്ലോക്ക് പഞ്ചായത്ത് സ്ഥിരസമിതി അധ്യക്ഷൻ ജോസ് വിമൽരാജ് അധ്യക്ഷത വഹിച്ചു. ഡിസിസി വൈ.പ്രസിഡന്റ് എസ്.വിപിനചന്ദ്രൻ, ഐഎൻടിയുസി സംസ്ഥാന വൈ.പ്രസിഡന്റ് വടക്കേവിള ശശി, കെ.ജി.തുളസീധരൻ, ടി.എം.ഇക്ബാൽ, സിന്ധു, പെട്രീഷ്യ സേവ്യർ, ദേവകി, സുവർണമ്മ, പൊന്നമ്മ, ഷീബ, ഭാസ്കരപിള്ള, സുധീർ, സുധർമ, തങ്കമണി, ജി.മീന, ഉഷ സുജ, രാധാമണി, ഷെർളി, ഷാജില, ഗ്ലാഡിസ് എന്നിവർ പ്രസംഗിച്ചു.

# കടന്നുകളഞ്ഞ പോക്സോ പ്രതിയെ പിടികൂടാനായില്ല

പരവൂർ● കോടതിയിൽ നിന്ന് കടന്നുകളഞ്ഞ പോക്സോ കേസ് പ്രതിയെ കണ്ടെത്താനായില്ല. കഴിഞ്ഞ ദിവസമാണ് കൊല്ലത്തെ കോടതി നടപടികൾക്കിടയിൽ പരവൂർ കൂനയിൽ തോട്ടുംകരതൊടിയിൽ അഭിജിത്ത് (21) കടന്നുകളഞ്ഞത്. കഴിഞ്ഞ ദിവസം രാത്രി ഒല്ലാൽ ക്ഷേത്രത്തിനു സമീപവും റെയിൽവേ ട്രാക്കിനടുത്തും ഇയാളെ കണ്ടെന്ന് നാട്ടുകാർ പറഞ്ഞെങ്കിലും പൊലീസിനു പിടികൂടാനായില്ല. ട്രാക്കിലൂടെ ഓടി പരവൂർ റെയിൽവേ സ്റ്റേഷനിലെ ഉപയോഗശൂന്യമായ കാർട്ടേഴ്സിന്റെ സമീപത്തെ കുറ്റിക്കാട്ടിൽ ഒളിച്ചുവെന്നാണ് നാട്ടുകാർ പറഞ്ഞത്. പൊലീസ് ഇവിടെ വിശദ തിരച്ചിൽ നടത്തിയെങ്കിലും കണ്ടെത്താനായില്ല.

# എൻ.കെ.പ്രേമചന്ദ്രൻ ലോക്സഭയിൽ 3 സ്വകാര്യ ബില്ലുകൾ അവതരിപ്പിച്ചു

കൊല്ലം● തൊഴിലുറപ്പ് തൊഴിലാളികൾ, അങ്കണവാടി വർക്കർമാർ, ആശാ വർക്കർമാർ എന്നിവരുടെ ക്ഷേമം മുൻനിർത്തി എൻ.കെ പ്രേമചന്ദ്രൻ എംപി 3 സ്വകാര്യ ബില്ലുകൾ ലോക്സഭയിൽ അവതരിപ്പിച്ചു.

തൊഴിലുറപ്പ് തൊഴിലാളികളുടെ തൊഴിൽ ദിനങ്ങൾ 200 ആയി വർധിപ്പിക്കണമെന്നും പ്രതിദിന വേതനം 800 രൂപയായി ഉയർത്തണമെന്നും ഇഎസ്ഐ ആനുകൂല്യം നൽകണമെന്നും എം.പി ആവശ്യപ്പെട്ടു. മഹാത്മാ ഗാന്ധി ദേശീയ ഗ്രാമീണ തൊഴിലുറപ്പ് പദ്ധതിയുടെ (ഭേദഗതി) സ്വകാര്യ ബില്ലായി അവതരിപ്പിച്ചു കൊണ്ടാണ് ആവശ്യം ഉന്നയിച്ചത്. തൊഴിലുറപ്പ് പദ്ധതി ഗ്രാമീണ ജനതയ്ക്ക് ആശ്വാസകരമാണെങ്കിലും വർധിച്ച ജീവിത ചെലവും കുറഞ്ഞ തൊഴിൽ ദിനങ്ങളും ചികിത്സയ്ക്കുള്ള ആനുകൂല്യം ഇല്ലാത്തതും മൂലം തൊഴിലാളികൾ പ്രതിസന്ധിയിലാണ്.

സ്ത്രീകളുടെയും കുട്ടികളുടെയും ക്ഷേമത്തിനായി കഠിനാധ്വാനം ചെയ്യുന്ന അങ്കണവാടി വർക്കർമാരുടെ സേവന -വേതന വ്യവസ്ഥകൾ പുതുക്കണമെന്നും കേന്ദ്ര സർക്കാർ ജീവനക്കാരായി പരിഗണിച്ച് സർവീസിൽ സ്ഥിരപ്പെടുത്തണമെന്നും ആവശ്യപ്പെട്ട് അങ്കണവാടി വർക്കേഴ്സ് റഗുലറൈസേഷൻ ഓഫ് സർവീസ് ആൻഡ് വെൽഫെയർ എന്ന സ്വകാര്യ ബില്ലും അവതരിപ്പിച്ചു. കേന്ദ്ര സർക്കാരിലെ ജീവനക്കാരായി കണക്കാക്കി തത്തുല്യമായ സേവന- വേതന വ്യവസ്ഥകൾ നൽകണമെന്നുമാണ് ബില്ലിലെ ആവശ്യം. ആശാ വർക്കർമാരുടെ സർവീസ് സ്ഥിരപ്പെടുത്തി കേന്ദ്ര സർക്കാർ ഗ്രൂപ്പ് സി ജീവനക്കാരുടെ സേവന -വേതന വ്യവസ്ഥകൾ അനുവദിക്കുന്നതിന് ആശാ വർക്കേഴ്സ് (റഗുലറൈസേഷൻ ഓഫ് സർവീസും മറ്റ് ആനുകൂല്യങ്ങളും) എന്ന ബില്ലും എം പി അവതരിപ്പിച്ചു.

## അപ്രിയ സത്യങ്ങൾ

**എംകെവി**

ഹനുമാൻ സാധിച്ചുവന്നതിനെപ്പറ്റി പറഞ്ഞുമതിയാകുന്നില്ല ശ്രീരാമചന്ദ്രന്. ഇനിയും സമുദ്രലംഘനം സാധ്യമാകുമോ എന്നു സന്ദേഹിക്കുകയും ചെയ്യുന്നു അദ്ദേഹം. സന്ധ്യയോടെ സമുദ്രതീരമണഞ്ഞ വാനരപ്പടയ്ക്കും ആശങ്ക; ഈ കടൽ ആർക്കെങ്ങനെ താണ്ടാനാകും?

ഇതേസമയം, രാവണസഭയിൽ രാജാവ് ലജ്ജയാൽ തല കുനിഞ്ഞ അവസ്ഥയിലാണ്. ദേവന്മാർക്കോ അസുരന്മാർക്കോ സാധിക്കാൻ പ്രയാസമായത് കേവലം ഒരു വാനരൻ വന്നു സാധിച്ചുമടങ്ങിയിരിക്കുന്നു. ഇനിയെന്താണു വേണ്ടത്? യുദ്ധസംബന്ധമായ ചർച്ചകൾ

രാമായണസുധ

കേട്ടുകൊണ്ടാണ് രാവണസോദരൻ കുംഭകർണൻ സഭയിലേക്കെത്തുന്നത്.ജ്യേഷ്ഠൻ കാട്ടിയതെല്ലാം അപനയം ആണെന്നു തുറന്നുപറയാൻ ആ സഹോദരൻ മടിക്കുന്നില്ല.ഈ ത്രിലോകത്തിൽ രാമനോടു യുദ്ധം ചെയ്യാൻ ആരാണുള്ളതെന്ന അപ്രിയസത്യമാണ് മറ്റൊരു സോദരൻ വിഭീഷണനു പറയാനുള്ളത്. ജാനകീദേവിയെ മുക്തയാക്കി ഭക്തിയോടെ ഭഗവാന്റെ പാദസേവ ചെയ്ത് രക്ഷ നേടാനാണ് ആ സഹോദരന് ഉപദേശിക്കാനുള്ളത്.

SCAN & LISTEN
കേൾക്കൂ മനോരമ ഓൺലൈൻ പോഡ്കാസ്റ്റ്
manoramaonline.com/podcast

## എഐഎസ്എഫ് പഠന ക്യാംപ് ഇന്ന്

കൊല്ലം● എഐഎസ്എഫ് ജില്ലാ പഠന ക്യാംപ് ഇന്നു കടപ്പാക്കട സ്പോർട്സ് ക്ലബ്ബിൽ നടക്കും. സംസ്ഥാന സെക്രട്ടറി പി.കബീർ ഉദ്ഘാടനം ചെയ്യും. 175 പ്രതിനിധികൾ ക്യാംപിൽ പങ്കെടുക്കുമെന്നു ജില്ലാ പ്രസിഡന്റ് ശ്രീജിത്ത് സുദർശൻ, സെക്രട്ടറി ജോബിൻ ജേക്കബ് എന്നിവർ അറിയിച്ചു.



ജൂനിയർ ആൺകുട്ടികളുടെ സംസ്ഥാന ഹോക്കി ചാംപ്യൻഷിപ്പിൽ പാലക്കാടും കൊല്ലവും തമ്മിൽ നടന്ന സെമി ഫൈനൽ മത്സരത്തിൽ നിന്ന്. കൊല്ലത്തെ തോൽപിച്ച് പാലക്കാട് ടീം ഫൈനലിൽ പ്രവേശിച്ചു. *ചിത്രം: മനോരമ*

# ജൂനിയർ ഹോക്കി: എറണാകുളവും പാലക്കാടും ഫൈനലിൽ

കൊല്ലം ● കേരള ഹോക്കി ജൂനിയർ ആൺകുട്ടികളുടെ സംസ്ഥാന ചാംപ്യൻഷിപ്പിൽ എറണാകുളവും പാലക്കാടും ഫൈനലിൽ. മൂന്നാം സ്ഥാനത്തിനു വേണ്ടി തിരുവനന്തപുരവും കൊല്ലവും തമ്മിലാണ് മത്സരം. ഫൈനൽ ഇന്ന് രാവിലെ 8.30 ന്.

ആദ്യ സെമിയിൽ തിരുവനന്തപുരത്തെ 3 ഗോളുകൾക്ക് തോൽപിച്ചാണ് എറണാകുളം ഫൈനലിൽ കടന്നത്. എറണാകുളത്തിനു വേണ്ടി രോഹിത് ഇരട്ട ഗോൾ നേടി. അമൽ കൃഷ്ണ ഒരു ഗോളും. കൊല്ലവും പാലക്കാടും ഓരോ ഗോളുകൾ നേടി സമനില പാലിച്ചപ്പോൾ പെനൽറ്റി ഷൂട്ടൗട്ടിൽ 3-2 ന് പാലക്കാട് വിജയിച്ചു.

## അധ്യാപക ഒഴിവ്

കൊല്ലം ● ഫാത്തിമ മാതാ നാഷനൽ കോളജ് ബോട്ടണി വിഭാഗത്തിൽ ഗെസ്റ്റ് അധ്യാപക ഒഴിവിലേക്കു 13നു രാവിലെ 9.30ന് അഭിമുഖം നടക്കും.

## എൻറോൾ ചെയ്യണം

കൊല്ലം ● മോട്ടർ വാഹന വകുപ്പിൽ റജിസ്റ്റർ ചെയ്തിട്ടുള്ള ഉത്ഖനന പ്രവർത്തനങ്ങളിൽ ഏർപ്പെട്ടിരിക്കുന്ന വാഹനങ്ങൾ Call Before U Dig മൊബൈൽ ആപ്ലിക്കേഷനിൽ എൻറോൾ ചെയ്യണമെന്ന് ആർടിഒ അറിയിച്ചു.

അഖില കേരള മത്സ്യത്തൊഴിലാളി ഫെഡറേഷൻ (യുടിയുസി) സംസ്ഥാന സമ്മേളനം യുടിയുസി ദേശീയ പ്രസിഡന്റ് എ.എ.അസീസ് ഉദ്ഘാടനം ചെയ്യുന്നു.

## സംരംഭക ബിസിനസ് മീറ്റ് നടത്തി

കൊല്ലം ● കേരള ബാങ്കും ജില്ലാ വ്യാവസായിക സെന്ററും സംയുക്തമായി സംരംഭക ബിസിനസ് മീറ്റ് സംഘടിപ്പിച്ചു. ബാങ്കിന്റെ എക്സിക്യൂട്ടീവ് ഡയറക്ടർ ജി. ലാലു ഉദ്ഘാടനം ചെയ്തു കേരള ബാങ്കിന്റെ തിരുവനന്തപുരം റീജനൽ മാനേജർ അനിൽകുമാർ അധ്യക്ഷനായി. ജില്ലാ വ്യാവസായിക സെന്റർ ജനറൽ മാനേജർ കെ.എസ് ശിവകുമാർ ക്ലാസ് നയിച്ചു. ബാങ്കിന്റെ നോൺ ക്രെഡിറ്റ് വിഭാഗം ഡയറക്ടർ ശിവശങ്കരപ്പിള്ള, തോമസ് ജോൺ, ഏരിയ മാനേജർ ബിജു, സുരേഷ് കുമാർ, കിരൺ, ആർ.എസ് ബിന്ദു എന്നിവർ പ്രസംഗിച്ചു.

## ‘ചെമ്മീൻ കയറ്റുമതി: കേന്ദ്രം ഇടപെടണം’

കൊല്ലം ● ചെമ്മീൻ കയറ്റുമതിക്കു നിയന്ത്രണം ഏർപ്പെടുത്തിയ വിദേശ കമ്പനികളുടെ നടപടി പിൻവലിക്കാൻ കേന്ദ്രസർക്കാർ ഇടപെടണമെന്നു യുടിയുസി ദേശീയ പ്രസിഡന്റ് എ.എ.അസീസ്. അഖില കേരള മത്സ്യത്തൊഴിലാളി ഫെഡറേഷൻ (യുടിയുസി) സംസ്ഥാന സമ്മേളനം ഉദ്ഘാടനം ചെയ്യുകയായിരുന്നു.

ആഴക്കടൽ മത്സ്യബന്ധന വിഷയത്തിൽ കേന്ദ്ര - സംസ്ഥാന സർക്കാരുകൾ ഇടപെടണമെന്നും മത്സ്യത്തൊഴിലാളി ക്ഷേമ സംഘം ഏർപ്പെടുത്തിയ ഫീസ് വർധന പിൻവലിക്കണമെന്നും വിരമിക്കുന്ന മത്സ്യത്തൊഴിലാളികൾക്ക് അംശദായം തിരികെ നൽകണമെന്നും അദ്ദേഹം ആവശ്യപ്പെട്ടു. ഫെഡറേഷൻ സംസ്ഥാന പ്രസിഡന്റ് അനിൽ ബി.കളത്തിൽ അധ്യക്ഷത വഹിച്ചു. ആദ്യകാല ട്രേഡ് യൂണിയൻ നേതാക്കളെ ആദരിച്ചു.

കെ.എസ്.വേണുഗോപാൽ, കെ.സിസിലി, ടി.കെ.സുൽഫി, ആർ.മോഹനൻ, ഉദയഭാനു, രാജു, എം.എസ്.ഷൗക്കത്ത്, ശാന്തകുമാർ, ശ്രീകുമാർ, ഇടവനശേരി സുരേന്ദ്രൻ എന്നിവർ പ്രസംഗിച്ചു. ഭാരവാഹികൾ: അനിൽ ബി. കളത്തിൽ (പ്രസി), സുഭാഷ് കുമാർ (ജന.സെക്ര).

# 5 പ്രതികൾ 4 പൊലീസ് സ്റ്റേഷനിൽ

▸▸ ലക്ഷങ്ങളുടെ സമ്പാദ്യം തട്ടിയെടുക്കാൻ വയോധികനെ കൊലപ്പെടുത്തിയ കേസിലെ പ്രതികളെ ചോദ്യം ചെയ്യാൻ തുടങ്ങി

കൊല്ലം ● ലക്ഷങ്ങളുടെ നിക്ഷേപം തട്ടിയെടുക്കുന്നതിന് ബിഎസ്എൻഎൽ റിട്ട. അസിസ്റ്റന്റ് ജനറൽ മാനേജരായ വയോധികനെ കാർ ഇടിച്ചു കൊലപ്പെടുത്തിയ കേസിൽ പ്രതികളെ ചോദ്യം ചെയ്തു തുടങ്ങി. അഞ്ചു പ്രതികളെയും പ്രത്യേകമായാണ് ചോദ്യം ചെയ്യുന്നത്. പ്രതികൾ ആശയവിനിമയം നടത്താതിരിക്കാൻ 4 പൊലീസ് സ്റ്റേഷനുകളിലായി പാർപ്പിച്ചാണ് ചോദ്യം ചെയ്യൽ.

പാപ്പച്ചനെ ഇടിച്ചിട്ട കാർ ഓടിച്ചിരുന്ന ഒന്നാം പ്രതി അനിമോൻ(44) വെസ്റ്റ് പൊലീസ് സ്റ്റേഷൻ ലോക്കപ്പിലാണ്. രണ്ടാം പ്രതി ഓട്ടോറിക്ഷ ഡ്രൈവർ ആയ മാഹിനെ ശക്തികുളങ്ങര പൊലീസ് സ്റ്റേഷനിലാണ് പാർപ്പിച്ചിട്ടുള്ളത്. മൂന്നാം പ്രതിയും കൊലപാതകത്തിന്റെ മുഖ്യ ആസൂത്രകയുമായ ധനകാര്യ സ്ഥാപനത്തിന്റെ മുൻ മാനേജർ സരിത കൊല്ലം വനിതാ സെല്ലിലും നാലാം പ്രതിയും ധനകാര്യ സ്ഥാപനത്തിന്റെ ബ്രാഞ്ച് എക്സിക്യൂട്ടീവുമായ കെ.പി.അനൂപ്, കൊലയ്ക്ക് ഉപയോഗിച്ച കാർ നൽകിയ അഞ്ചാം പ്രതി ഹാഷിഫ് എന്നിവർ ഈസ്റ്റ് പൊലീസ് സ്റ്റേഷനിലുമാണ്. ആദ്യ നാലു പ്രതികളായ അനിമോൻ, മാഹിൻ, സരിത, അനൂപ് എന്നിവരെ 8 ദിവസത്തേക്കും അഞ്ചാം പ്രതി ഹാഷിഫിനെ 5 ദിവസത്തേക്കുമാണ് കോടതി, പൊലീസ് കസ്റ്റഡിയിൽ വിട്ടത്.

ഒന്നാം പ്രതി അനിമോന്റെ മൊഴിയാണ് ഇന്നലെ രേഖപ്പെടുത്തിയത്. പൊലീസ് നേരത്തെ ശേഖരിച്ച തെളിവുകൾ വച്ചാണ് ചോദ്യം ചെയ്യുന്നത്. തെളിവുകളും പ്രതികൾ നൽകുന്ന മൊഴിയും പരിശോധിച്ച ശേഷം ഒരുമിച്ചിരുത്തിയും ചോദ്യം ചെയ്യുന്നതിനു ആലോചിക്കുന്നുണ്ട്. മൊഴിയെടുപ്പു പൂർത്തിയായ ശേഷമേ തെളിവെടുപ്പിന് കൊണ്ടുപോകൂവെന്നു പൊലീസ് വ്യക്തമാക്കി. അന്വേഷണവുമായി ബന്ധപ്പെട്ടു മൊഴിയെടുക്കേണ്ടവരുടെ പ്രാഥമിക പട്ടിക തയാറാക്കി. ഇന്നലെ വൈകിട്ടു സിറ്റി പൊലീസ് കമ്മിഷണറുടെ നേതൃത്വത്തിൽ നടന്ന അവലോകന യോഗം 3 മണിക്കൂറിലേറെ നീണ്ടു. സിറ്റി പൊലീസ് കമ്മിഷണർ വിവേക് കുമാറിന്റെ സാന്നിധ്യത്തിൽ അന്വേഷണ പുരോഗതി വിലയിരുത്തി. ശങ്കേഴ്സ് ജംക്‌ഷനു സമീപം കൈരളി നഗർ കുളിർമയിൽ സി.പാപ്പച്ചനെ മേയ് 23ന് ആണ് കാർ ഇടിച്ചു കൊലപ്പെടുത്തിയത്. ആദ്യം അപകട മരണമെന്നായിരുന്നു കരുതിയത്. അനൂപ് ആണ് പാപ്പച്ചനെ വീട്ടിൽ നിന്ന് ആശ്രാമത്തേക്ക് വിളിച്ചു വരുത്തിയത്. പന്തളം കുടശ്ശനാട് സ്വദേശിയായ പാപ്പച്ചൻ 1964 ൽ ബിഎസ്എൻഎൽ കൊല്ലം ഓഫിസിൽ ജോലി കിട്ടിയതോടെയാണ് കൊല്ലത്തെത്തിയത്. ടെലിഗ്രാഫിസ്റ്റായിരുന്ന അദ്ദേഹം കടപ്പാക്കട സ്വദേശിയും ഗവ. ബോയ്സ് ഹൈസ്കൂൾ അധ്യാപികയുമായ മെറ്റിൽഡ ഡാനിയേലിനെ വിവാഹം ചെയ്തതോടെ ശങ്കേഴ്സ് ആശുപത്രിക്കു സമീപം വീടു വച്ചു താമസം തുടങ്ങി. മകൾ റെയ്ച്ചലിനായി രണ്ടാം കുറ്റിയിൽ വാങ്ങിയ വീട് അടച്ചിട്ടിരിക്കുകയാണ്.

● കേസിന്റെ അന്വേഷണ സംഘം വിപുലീകരിക്കാൻ തീരുമാനിച്ചു. സൈബർ സെൽ, ക്രൈം റിക്കോർഡ്‌സ് ബ്യൂറോ ഉദ്യോഗസ്ഥരെയും ഉൾപ്പെടുത്തിയാണു വിപുലീകരിക്കുന്നത്.

### സരിതയുടെ ജന്മനാട് കൊല്ലം ?

കൊലപാതകത്തിന്റെ മുഖ്യ ആസൂത്രക എന്നു പൊലീസ് പറയുന്ന മൂന്നാം പ്രതി സരിത ജനിച്ചതും സ്കൂൾ വിദ്യാഭ്യാസം നടത്തിയതും തിരുവനന്തപുരത്താണെങ്കിലും കൊല്ലത്താണ് കുടുംബ വേരുകൾ. സരിതയെ ചോദ്യം ചെയ്യുമ്പോൾ മാത്രമേ ഇതു സംബന്ധിച്ച് വ്യക്തത വരൂ. തിരുവനന്തപുരം പേരൂർക്കടയിൽ ദീർഘകാലം താമസിച്ചിട്ടുണ്ട്.

സരിത 1999-2002 കാലഘട്ടത്തിലാണ് തിരുവനന്തപുരം ലോ അക്കാദമിയിൽ എൽഎൽബിക്ക് പഠിച്ചത്. അന്ന് ലോ അക്കാദമിയിൽ കൊല്ലത്തു നിന്നു പത്തിലേറെ വിദ്യാർഥികൾ ഉണ്ടായിരുന്നു. പഠനത്തിനു ശേഷം വിദേശത്ത് ഭർത്താവിന്റെ ജോലി സ്ഥലത്തേക്ക് പോയ സരിത തിരികെയെത്തി ഒപ്പം പഠിച്ച അഭിഭാഷകന്റെ ജൂനിയർ ആയി 2012ൽ പ്രാക്ടിസ് തുടങ്ങി. രണ്ടു വർഷത്തോളം അവിടെ അവിടെ പ്രാക്ടിസ് ചെയ്തു. ആദ്യ വിവാഹ ബന്ധം പിന്നീട് തെറ്റിപ്പിരിയുകയായിരുന്നുവെന്നു പൊലീസ് പറഞ്ഞു. തട്ടിപ്പു നടത്തിയ ധനകാര്യ സ്ഥാപനത്തിൽ ജോലിക്ക് എത്തിയത് 5 വർഷം മുൻപാണ്. അതിനു മുൻപ് വാഹന വായ്പ നൽകുന്ന ധനകാര്യ സ്ഥാപനത്തിൽ ജോലി ചെയ്തിരുന്നു. ഒന്നാംപ്രതി അനിമോനും അവിടെ ജോലി ചെയ്തിരുന്നു. ഇരുവരും തമ്മിൽ അന്നു മുതൽ പരിചയമുണ്ട്. ഈസ്റ്റ് പൊലീസ് സ്റ്റേഷനിൽ റൗഡി പട്ടികയിൽ ഉൾപ്പെട്ട ആളാണ് അനിമോൻ.

## പാപ്പച്ചൻ: തെരുവുനായ്ക്കളുടെ അന്നദാതാവ്

കൊല്ലം ● പാപ്പച്ചൻ ഇല്ലാതായത് ആ തെരുവു നായ്ക്കൾ അറിഞ്ഞില്ല. സൈക്കിളിൽ പതിവായി ഭക്ഷണവുമായി വരുന്ന ‘അന്നദാതാവിനെ’ അവ കാത്തിരിക്കുമായിരുന്നു. ക്വട്ടേഷൻ സംഘം കാർ ഇടിച്ചു കൊലപ്പെടുത്തിയ പാപ്പച്ചൻ ആയിരുന്നു ആ തെരുവു നായ്ക്കളുടെയും പൂച്ചകളുടെയും അന്നദാതാവ്.

ആശ്രാമം മൈതാനത്തും ശങ്കേഴ്സ് ജംക്‌ഷൻ മുതൽ രണ്ടാംകുറ്റി വരെയും ദിവസവും തെരുവുനായ്ക്കൾക്കും പൂച്ചകൾക്കും ഭക്ഷണം നൽകുമായിരുന്നു. കേതേത്ത് ക്ഷേത്രത്തിനു സമീപമുള്ള വീട്ടിൽ നേരത്തെ പൂച്ചകളെയും വളർത്തിയിരുന്നു. കടകളിൽ നിന്നു ഇറച്ചിക്കറിയും പൊറോട്ടയും ബിസ്കറ്റും വാങ്ങിയാണ് നൽകിയിരുന്നത്. സന്ധ്യ മുതൽ രാത്രി വൈകുന്നതു വരെ ഭക്ഷണവുമായി തെരുവിൽ ഉണ്ടാകും. നായ്ക്കളെ സംരക്ഷിക്കുന്നവർക്കും പണം അയച്ചു കൊടുക്കുമായിരുന്നു. അവശരായി കിടക്കുന്ന നായ്ക്കളെ സംരക്ഷിക്കുന്നതിന് നഗരത്തിലെ മറ്റു ജന്തു സ്നേഹികളുടെ സഹായവും തേടുമായിരുന്നു.

രണ്ടു വർഷം മുൻപ് വലിയൊരു അപകടത്തിൽ നിന്നു തലനാരിഴയ്ക്കാണ് പാപ്പച്ചൻ രക്ഷപ്പെട്ടത്. പ്രതിഭ ജംക്‌ഷനിൽ തെരുവു നായയ്ക്ക് ഭക്ഷണം നൽകുന്നതിനിടെ നിയന്ത്രണം വിട്ട ലോറിക്കടിയിൽപ്പെടാതെ ഓടി രക്ഷപ്പെടുകയായിരുന്നു. പാപ്പച്ചന്റെ സൈക്കിൾ പൂർണമായി തകർന്നു. അതിനുശേഷം വാങ്ങിയ സൈക്കിളിൽ പോകുമ്പോഴാണ് കാർ ഇടിച്ചു കൊലപ്പെടുത്തിയത്. നഗരത്തിൽ സൈക്കിളിൽ മാത്രമാണ് സഞ്ചരിച്ചിരുന്നത്.

കേരള ബാങ്കും ജില്ലാ വ്യവസായ കേന്ദ്രവും സംയുക്തമായി സംഘടിപ്പിച്ച സംരംഭകത്വ വികസന സെമിനാർ ബാങ്ക് ഡയറക്ടർ ജി.ലാലു ഉദ്ഘാടനം ചെയ്യുന്നു

## വഖഫ് ഭേദഗതി ബിൽ ഭരണഘടനാ വിരുദ്ധം: പിഡിപി

കൊല്ലം ● വഖഫ് നിയമത്തിൽ നാൽപതോളം ഭേദഗതികൾ വരുത്തി കേന്ദ്ര സർക്കാർ കൊണ്ടുവന്ന വഖഫ് ഭേദഗതി ബിൽ ഭരണഘടനാ വിരുദ്ധമാണെന്നു പിഡിപി സംസ്ഥാന ജനറൽ സെക്രട്ടറി മൈലക്കാട് ഷാ ആരോപിച്ചു. ഭേദഗതി ബില്ലിന്റെ കോപ്പികൾ കത്തിച്ചു കൊണ്ടുള്ള സമരം ഉദ്ഘാടനം ചെയ്യുകയായിരുന്നു അദ്ദേഹം.

ബിൽ നിയമമാക്കുന്നതു മത സ്വാതന്ത്ര്യത്തിനു മേലുള്ള കടന്നുകയറ്റമാണ്. സംസ്ഥാന വഖഫ് ബോർഡുകളിൽ മുസ്‌ലിംകൾ അല്ലാത്തവരെ നിർബന്ധമായും ഉൾപ്പെടുത്തണമെന്നതു ദുരുദ്ദേശപരവും വിചിത്രവുമാണ്. വഖഫ് സ്വത്തുക്കളിൽ ആരെങ്കിലും തർക്കം ഉന്നയിച്ചാൽ തീർപ്പുണ്ടാകുന്നതുവരെ വഖഫ് സ്വത്തായി പരിഗണിക്കില്ല എന്ന വ്യവസ്ഥ രാജ്യത്തെ പ്രധാന വഖഫ് സ്വത്തുക്കളിൽ കണ്ണു വച്ചുള്ള സർക്കാരിന്റെ കടന്നു കയറ്റമാണെന്നും ആരോപിച്ചു. ജില്ലാ വൈസ് പ്രസിഡന്റ് ഷഫീഖ് വെളിച്ചിക്കാല, എസ്.കെ തങ്ങൾ, അൽ അമീൻ, യാക്കൂബ്, സിയാദ് എന്നിവർ പ്രസംഗിച്ചു.

വിദേശ സഹകരണം

## കേരളത്തോട് ഭരണപരമായ സഹായം ആവശ്യപ്പെട്ടില്ലെന്ന് കേന്ദ്രമന്ത്രി

കൊല്ലം ● നയതന്ത്ര ബന്ധങ്ങൾക്കും വിദേശ സഹകരണത്തിനും ഭരണപരമായ സഹായം ആവശ്യപ്പെട്ടു കേരള സർക്കാരിനു കേന്ദ്ര സർക്കാർ നിർദേശം നൽകിയിട്ടില്ലെന്ന് കേന്ദ്ര വിദേശകാര്യ സഹമന്ത്രി പബിത്ര മാർഗിരിത്ത എൻ.കെ.പ്രേമചന്ദ്രൻ എംപിക്ക് ലോക്സഭയിൽ മറുപടി നൽകി. ഭരണഘടനയിലെ ഏഴാം പട്ടികയിലെ ലിസ്റ്റ് ഒന്നിൽ ഇനം 10 ആയി വിദേശകാര്യവും നയതന്ത്ര ബന്ധവും സംബന്ധിച്ച എല്ലാ വിഷയങ്ങളും വിദേശ രാജ്യങ്ങളുമായുള്ള ബന്ധങ്ങളും പൂർണമായും കേന്ദ്ര സർക്കാരിന്റെ അധികാര പരിധിയിൽ വരുന്നതാണ്.

കേരളത്തിൽ ഐഎഎസ് ഉദ്യോഗസ്ഥയെ വിദേശ സഹകരണവുമായി ബന്ധപ്പെട്ടു സെക്രട്ടറിയായി നിയമിച്ചത് കേന്ദ്ര സർക്കാരിന്റെ ശ്രദ്ധയിൽപെട്ടിട്ടുണ്ട്. വിദേശ സഹകരണവുമായി ബന്ധപ്പെട്ട് പുതിയ വകുപ്പ് രൂപീകരിക്കുന്നതിനു കേന്ദ്രം കേരള സർക്കാരിന് യാതൊരു നിർദേശവും നൽകിയിട്ടില്ല.

രാജ്യാന്തര തലത്തിലുള്ള സഹകരണത്തിന് ഇന്റർനാഷനൽ കോഓപ്പറേഷൻ യൂണിറ്റ് (ഐസിയു) രൂപീകരിക്കണമെന്നും യൂണിയൻ ഗവൺമെന്റിന്റെ തീരുമാനത്തിന് അനുസരിച്ച് പ്രവർത്തിക്കാനുമാണു നിർദേശം നൽകിയിട്ടുള്ളത്. കേരളത്തിൽ എക്സ്റ്റേണൽ കോഓപ്പറേഷൻ സെക്രട്ടറിയെ നിയമിക്കേണ്ട ആവശ്യകതയെക്കുറിച്ച് സംസ്ഥാന സർക്കാർ യാതൊരു അറിയിപ്പും നൽകിയിട്ടില്ലെന്നും കേന്ദ്ര മന്ത്രി മറുപടി നൽകി.

## ഗുണ്ടാ ആക്രമണം: വെട്ടേറ്റ കാപ്പ കേസ് പ്രതി മരിച്ചു

▸▸ പിന്നിൽ നാലംഗ സംഘമെന്ന് പൊലീസ്

എം.എസ്. ജോയി

ശ്രീകാര്യം (തിരുവനന്തപുരം) ● രാത്രിയിൽ കാറിൽ പിന്തുടർന്നെത്തിയ ഗുണ്ടാസംഘം റോഡിലിട്ടു വെട്ടിപ്പരുക്കേൽപിച്ച കാപ്പ കേസ് പ്രതി മരിച്ചു. വട്ടപ്പാറ കുറ്റിയാണി ജോളി ഭവനിൽ എം.എസ്.ജോയി (വെട്ടുകത്തി ജോയ്-38)യാണ് മെഡിക്കൽ കോളജ് ആശുപത്രിയിൽ ഇന്നലെ പുലർച്ചെ 2ന് മരിച്ചത്. സംഭവത്തിൽ, മുഖ്യപ്രതികളുമായി ബന്ധമുള്ള കുറ്റിയാണി സ്വദേശികളായ എം.ജി അരുൺ (28), യു.എസ്.അരുൺ(25) എന്നിവരെ ശ്രീകാര്യം പൊലീസ് അറസ്റ്റ് ചെയ്തു. അക്രമികൾക്ക് കാർ വാടകയ്ക്ക് നൽകിയ വെഞ്ഞാറമൂട് മുക്കുന്നൂമൂട് സ്വദേശിയെ കസ്റ്റഡിയിലെടുത്തിട്ടുണ്ട്. ഒട്ടേറെ ക്രിമിനൽ കേസുകളിൽ പ്രതിയായ കുറ്റിയാണി സ്വദേശി അൻവർ, ഷജീർ എന്നിവരുടെ നേതൃത്വത്തിൽ നാലു പേരടങ്ങുന്ന സംഘമാണ് ആക്രമണം നടത്തിയതെന്നു പൊലീസ് പറഞ്ഞു. പ്രതികൾ സഞ്ചരിച്ച നീല നിറത്തിലുള്ള കാറിന്റെ സിസിടിവി ദൃശ്യം പൊലീസ് കണ്ടെത്തി. കഴക്കൂട്ടം സൈബർ സിറ്റി അസിസ്റ്റന്റ് കമ്മിഷണർ എം.കെ.മുരളിക്കാണ് അന്വേഷണ ചുമതല.

ഗുണ്ടാസംഘങ്ങൾ തമ്മിലുള്ള തർക്കമാണ് ആക്രമണത്തിനു പിന്നിലെന്ന് പൊലീസ് പറഞ്ഞു. വെള്ളി രാത്രി 8.25ന് പൗഡിക്കോണം സൊസൈറ്റി ജംക്‌ഷനിൽ ആയിരുന്നു സംഭവം.



സിബിസിഐയും കാരിത്താസ് ഇന്ത്യയും ചേർന്നു സംഘടിപ്പിച്ച മാർച്ച് ഫോർ ലൈഫ് പരിപാടിയോടനുബന്ധിച്ച് തൃശൂരിൽ നടത്തിയ പൊതു സമ്മേളനം സിബിസിഐ പ്രസിഡന്റ് ആർച്ച് ബിഷപ്പ് മാർ. ആൻഡ്രൂസ് താഴത്ത് ഉദ്ഘാടനം ചെയ്യുന്നു. മാർ ഫ്രാങ്കോ മുളയ്ക്കൽ, മാർ മാൽക്കം സെക്വ്വറ, മാർ.ജെറാൾഡ് മാത്യൂസ്, ആർച്ച് ബിഷപ് മാർ. ഫ്രാൻസിസ് കാലിസ്റ്റ, ആർച്ച് ബിഷപ് മാർ ഔഗിൻ കുര്യാക്കോസ്, മാർ പോൾ മുല്ലശേരി, യോഹന്നാൻ മാർ തിയോഡോഷ്യസ്, മരിയ റോഡ്രിഗസ് തുടങ്ങിയവർ സമീപം.

## ഭ്രൂണഹത്യ നിയമം റദ്ദാക്കണമെന്ന് ‘ഇന്ത്യാസ് മാർച്ച് ഫോർ ലൈഫ്’ സമ്മേളനം

▸▸ ജനിക്കാനും ജീവിക്കാനുമുള്ള അവകാശം നിഷേധിക്കരുതെന്ന സന്ദേശവുമായി കാരിത്താസ് ഇന്ത്യയുടെ നേതൃത്വത്തിലായിരുന്നു സമ്മേളനം

തൃശൂർ ● കാത്തലിക് ബിഷപ്സ് കോൺഫറൻസ് ഓഫ് ഇന്ത്യയുടെ (സിബിസിഐ) സാമൂഹിക സേവന വിഭാഗമായ കാരിത്താസ് ഇന്ത്യയുടെ നേതൃത്വത്തിൽ ‘ഇന്ത്യാസ് മാർച്ച് ഫോർ ലൈഫ്’ സമ്മേളനവും ബഹുജന റാലിയും നടത്തി. ജനിക്കാനും ജീവിക്കാനുമുള്ള അവകാശം നിഷേധിക്കരുതെന്ന സന്ദേശം ഉയർത്തിയും ഭ്രൂണഹത്യ നിയമം (മെഡിക്കൽ ടെർമിനേഷൻ ഓഫ് പ്രഗ്നൻസി ആക്ട് -1971) റദ്ദാക്കണമെന്ന് ആവശ്യപ്പെട്ടുമായിരുന്നു സമ്മേളനം. ജീവനും ജീവിതവും സംരക്ഷിക്കണമെന്നും പുതിയ ജീവന്റെ സംസ്കാരം രൂപപ്പെടുത്തണമെന്നും സമ്മേളനം ആഹ്വാനം ചെയ്തു. സിബിസിഐ പ്രസിഡന്റ് ആർച്ച് ബിഷപ് മാർ ആൻഡ്രൂസ് താഴത്ത് ഉദ്ഘാടനം ചെയ്തു. കാത്തലിക് കരിസ്മാറ്റിക് റിന്യൂവൽ ഇന്ത്യയുടെ എപ്പിസ്കോപ്പൽ അഡ്‌വൈസർ ആർച്ച് ബിഷപ് ഡോ. ഫ്രാൻസിസ് കലിസ്റ്റ് അധ്യക്ഷത വഹിച്ചു.

കെസിബിസി വൈസ് പ്രസിഡന്റും ഇരിങ്ങാലക്കുട രൂപതാധ്യക്ഷനുമായ മാർ പോളി കണ്ണൂക്കാടൻ, ഫാമിലി കമ്മിഷൻ ചെയർമാൻ ഡോ. പോൾ ആന്റണി മുല്ലശേരി, വൈസ് പ്രസിഡന്റ് ഡോ. യൂഹാനോൻ മാർ തിയോഡോഷ്യസ്, നാഷനൽ എക്യുമെനിക്കൽ പ്രസിഡന്റ് ഡോ.ഗീവർഗീസ് മാർ യൂലിയോസ്, കൽദായ സഭാധ്യക്ഷൻ ആർച്ച് ബിഷപ് മാർ ഔഗിൻ കുര്യാക്കോസ്, പാലക്കാട് രൂപതാധ്യക്ഷൻ മാർ പീറ്റർ കൊച്ചുപുരയ്ക്കൽ, മാർ ടോണി നീലങ്കാവിൽ, ഡോ. ഫ്രാങ്കോ മുളയ്ക്കൽ, പ്രോ ലൈഫ് ആക്ടിവിസ്റ്റുകളായ റേച്ചൽ ഫ്രോഡർ, മെയ്റ റോഡ്രിഗ്യൂസ് (യുഎസ്), സിറിൾ ജോൺ, ഫാ. പോൾ കുണ്ടുപറമ്പിൽ, സിൽവൻ മിറൻഡ, ചെയർമാൻ ഡോ. ഡെന്നി താണിക്കൽ, ജനറൽ കൺവീനർ ജയിംസ് ആഴ്ചങ്ങാടൻ, പ്രോ ലൈഫ് എക്സിക്യൂട്ടീവ് സെക്രട്ടറി സാബു ജോസ്, പാസ്റ്ററൽ കൗൺസിൽ സെക്രട്ടറി ജോഷി വടക്കൻ എന്നിവർ പ്രസംഗിച്ചു. രാവിലെ ദേശീയ-സംസ്ഥാന പ്രതിനിധികൾക്കായി പ്രത്യേക സെമിനാറുകൾ നടന്നു. തുടർന്നു സിറോ മലബാർ റീത്തിലെ ഇംഗ്ലിഷ് കുർബാനയ്ക്കു മാർ ആൻഡ്രൂസ് താഴത്ത് മുഖ്യകാർമികത്വം വഹിച്ചു. അമരാവതി രൂപത ബിഷപ് ഡോ.മാൽക്കം പോളികാർപ്പ് സന്ദേശം നൽകി.

തുടർന്നു ജീവന്റെ മൂല്യം പ്രമേയമാക്കി തൃശൂർ കലാസദന്റെ നാടകാവതരണവും ഉണ്ടായി. കത്തോലിക്കാ സഭയുടെ കേരളത്തിലെയും മറ്റു സംസ്ഥാനങ്ങളിലെയും രൂപതകളിൽ നിന്നുള്ള പ്രതിനിധികൾ സമ്മേളനത്തിലും റാലിയിലും പങ്കെടുത്തു. അടുത്ത വർഷം മാർച്ച് ബെംഗളൂരുവിൽ നടക്കും.

### ആഗോള തലത്തിൽ

‘മാർച്ച് ഫോർ ലൈഫ്’ എന്ന ബഹുജന റാലി മനുഷ്യ ജീവന്റെ മൂല്യം ഉയർത്തിക്കാണിക്കാനാണു നടത്തിവരുന്നത്. ആഗോള തലത്തിൽ യുഎസിലും യൂറോപ്യൻ രാജ്യങ്ങളിലും എല്ലാ വർഷവും നടത്തിവരുന്ന റാലി, ഇന്ത്യയിൽ 2022-ൽ ഡൽഹിയിലും 2023-ൽ പുണെയിലും നടത്തിയിരുന്നു. 1971 ഓഗസ്റ്റ് 10നാണ് ഇന്ത്യയിൽ എംടിപി ആക്ടിലൂടെ ഭ്രൂണഹത്യ നിയമവിധേയമാക്കിയത്. ഇതിന്റെ വാർഷിക ദിനത്തിലാണു റാലി നടത്താറുള്ളത്.

## ‘ഖാദർ കമ്മിറ്റി റിപ്പോർട്ട്: ചർച്ച നടത്തണം’

കൊല്ലം ● ഖാദർ കമ്മിറ്റി റിപ്പോർട്ടിലെ പല നിർദേശങ്ങളും പ്രായോഗികമല്ലെന്ന് വിദ്യാഭ്യാസ മന്ത്രി തന്നെ സമ്മതിച്ച സ്ഥിതിക്ക് അധ്യാപക സംഘടനകളുമായി തുറന്ന ചർച്ചയ്ക്ക് അവസരം ഒരുക്കണമെന്ന് കേരള അറബിക് ടീച്ചേഴ്സ് ഫെഡറേഷൻ(കെഎടിഎഫ്) ജില്ലാ സ്പെഷൽ കൺവൻഷൻ ആവശ്യപ്പെട്ടു.

കെഎടിഎഫ് സംസ്ഥാന ട്രഷറർ മാഹിൻ ബാഖവി കൺവൻഷൻ ഉദ്ഘാടനം ചെയ്തു. ഘടനാ മാറ്റവും സമയമാറ്റവും പരീക്ഷയുടെ പ്രാധാന്യം കുറയുന്നതും ഈ മേഖലയെ തകർക്കാൻ മാത്രമേ സഹായിക്കുകയുള്ളൂ. ജില്ലാ പ്രസിഡന്റ് എസ്.അഹമ്മദ് ഉഖൈൽ അധ്യക്ഷനായി. സംസ്ഥാന പ്രവർത്തക സമിതി അംഗം മുഹമ്മദ് ഫൈസൽ, ഷെഫീഖ് റഹ്മാൻ, സിറാജുദ്ദീൻ റഷാദി, അബ്ദുൽ ലത്തീഫ് ,മുഹമ്മദ് അൻവർ, പി.സുഹറ, അബ്ദുൽ സലാം, പി.സൈഫുദ്ദീൻ, നൗഫൽ സാദിഖ്, ഫൈസൽ, എ. സുധീർ, എ.ഷമീർ, എസ്.സാദിഖ്, മുഹമ്മദ് ഷഫീഖ്, ഷംസുദ്ദീൻ, ജില്ലാ ജനറൽ സെക്രട്ടറി നിസാമുദ്ദീൻ, ജില്ലാ ട്രഷറർ മുഹമ്മദ് അൻവർ എന്നിവർ പ്രസംഗിച്ചു.



കേരള അറബിക് ടീച്ചേഴ്സ് ഫെഡറേഷൻ ജില്ലാ കൺവൻഷൻ സംസ്ഥാന ട്രഷറർ മാഹിൻ ബാഖവി ഉദ്ഘാടനം ചെയ്യുന്നു.

## വ്യാപാര നിലവാരം

| | |
|---|---|
| **കൊച്ചി** | |
| വെളിച്ചെണ്ണ തയ്യാർ | 16000 |
| വെളിച്ചെണ്ണ മില്ലിങ് | 16500 |
| കൊപ്ര എടുത്തപടി | 10200 |
| എഫ്എക്യു | 10400 |
| പിണ്ണാക്ക് | |
| എക്സ്പെല്ലർ | 2600 |
| റോട്ടറി | 3100 |
| കുരുമുളക് | |
| അൺഗാർബിൾഡ് | 65600 |
| 500 ജിഎൽ | 64600 |
| ഗാർബിൾഡ് | 67600 |
| ചുക്ക്: ബെസ്റ്റ് | 38000 |
| മഞ്ഞൾ: സേലം | 17500 |
| അഗ്മാർക്ക് | |
| ഈറോഡ് | 17000 |
| അടയ്ക്ക ക്വി. | 30000-33000 |
| കാഞ്ഞിരക്കുരു | 1850 |
| കയർ നേരിയത് | 3800 |
| ജാതിക്ക | |
| തൊണ്ടൻ | 220-240 |
| തൊണ്ടില്ലാതെ | 420-450 |
| ജാതിപത്രി | |
| ചുവപ്പ് | 400 |
| ചുവപ്പ് സെക്കൻഡ് | 300 |
| മഞ്ഞ | 900 |
| ഫ്ലവർ ചുവപ്പ് | 1000-1450 |
| ഫ്ലവർ മഞ്ഞ | 1200- 1650 |
| ഹൈറേഞ്ച് റെഡ് | 1500 |
| ഹൈറേഞ്ച് | |
| ഫുൾ റെഡ് | 1820 |
| ഗ്രാമ്പൂ | 900 |
| നാടൻ | 990 |
| പച്ചരി-1 | 4700 |
| പച്ചരി-2 | 4500 |
| പുഴുക്കൽ | |
| സുരേഖ | 4900 |
| ജയ | 4200-5000 |
| പഞ്ചസാര | 4160 |
| സ്വർണം | 51560 |
| വാഴക്കുളം പൈനാപ്പിൾ | |
| പച്ച സ്പെഷൽ ഗ്രേഡ് | 49 |
| പച്ച | 47 |
| പഴം | 58 |
| **ആലപ്പുഴ** | |
| വെളിച്ചെണ്ണ തയ്യാർ | 16100 |
| വെളിച്ചെണ്ണ മില്ലിങ് | 16700 |
| പിണ്ണാക്ക് | 3200 |
| കൊപ്ര | 10350 |
| മിൽക്വാളിറ്റി (ഓടെ) | 10300 |
| തെക്കൻ (രാശി) | 10250 |
| അരി: ജയ | 4000-4300 |
| സുരേഖ | 4500-4800 |
| റോസ് | 5000-5300 |
| വറ്റൽമുളക് | 18500-45000 |
| മല്ലി | 9800-10500 |
| ഉഴുന്ന് | 13800-14000 |
| തുവരപരിപ്പ് | 16000-16500 |
| പീസ്പരിപ്പ് | 8800-9000 |
| ചെറുപയർ | 13500-15000 |
| വൻപയർ | 10000 |
| കടല | 8000-10500 |
| പഞ്ചസാര | 4200 |
| **കോട്ടയം** | |
| വെളിച്ചെണ്ണ | 17200 |
| കൊപ്ര | 11500 |
| മറയൂർ ശർക്കര | 95 |
| പാണ്ടി ശർക്കര | 60 |
| തവിടെണ്ണ | 115 |
| **കൽപറ്റ** | |
| കാപ്പി പരിപ്പ് (ക്വി) | 38000 |
| ഉണ്ട ചാക്ക് | |
| (54 കി) | 11700 |
| കുരുമുളക് വയ. | 65000 |
| ചേട്ടൻ | 64000 |
| ഇഞ്ചി ചാക്ക് | |
| (60 കി) | 5400 |
| ഏലം ഉണക്ക | |
| (കിലോ) | 2100-2700 |
| നെല്ല് (ക്വി) | 2300 |
| നേന്ത്രക്കായ ക്വി. | 4400 |
| **റബർ ബോർഡ് വില** | |
| **കോട്ടയം** | |
| ആർഎസ്എസ്-4 | 24700 |
| ആർഎസ്എസ്-5 | 24300 |
| **കൊച്ചി** | |
| ആർഎസ്എസ്-4 | 24700 |
| ആർഎസ്എസ്-5 | 24300 |
| **വ്യാപാരി വില** | |
| **കോട്ടയം** | |
| ആർഎസ്എസ്-4 | 24200 |
| ആർഎസ്എസ്-5 | 23800 |
| ഐഎസ്എസ് | 21050-21100 |
| ഒട്ടുപാൽ | |
| 70% ഡിആർസി | 15200 |

# എൻഎസ് ആശുപത്രിയിൽ റോബട്ടിക് സർജറി വിഭാഗം ഉദ്ഘാടനം നാളെ

കൊല്ലം ● വൈദ്യശാസ്ത്ര രംഗത്തെ അതിനൂതന സാങ്കേതിക സംവിധാനമായ റോബട്ടിക് സർജറി വിഭാഗം എൻഎസ് സഹകരണ ആശുപത്രിയിൽ.

ജില്ലയിൽ ആദ്യവും സഹകരണ മേഖലയിൽ ഇന്ത്യയിൽ ആദ്യവുമാണിത് നാളെ 4.30ന് ആശുപത്രി അങ്കണത്തിൽ നടക്കുന്ന ചടങ്ങിൽ മന്ത്രി കെ.എൻ.ബാലഗോപാൽ ഉദ്ഘാടനം നിർവഹിക്കും.

ഓർത്തോപീഡിക്സ് വിഭാഗത്തോട് അനുബന്ധിച്ചു റോബട്ടിക് ജോയിന്റ് റീപ്ലേസ്മെന്റ് സംവിധാനമാണു സജ്ജീകരിച്ചത്. 2006ൽ പ്രവർത്തനമാരംഭിച്ച ആശുപത്രിയിൽ 4000ലധികം മുട്ട് മാറ്റിവയ്ക്കൽ ശസ്ത്രക്രിയകൾ വിജയകരമായി പൂർത്തിയാക്കിയിട്ടുണ്ട്. ഡോ.ജി.അഭിലാഷ്, ഡോ.ബിമൽ എ.കുമാർ, ഡോ.സി.പ്രശോഭ്, ഡോ.ഷാഹിദ് ലത്തീഫ് എന്നിവരുടെ നേതൃത്വത്തിലുള്ള സംഘമാണു റോബട്ടിക് ശസ്ത്രക്രിയ നിർവഹിക്കുന്നത്. 12 തിയറ്ററുകളും അനുബന്ധ സൗകര്യങ്ങളുമുള്ള ഓപ്പറേഷൻ തിയറ്റർ കോംപ്ലക്സ് ആണ് ആശുപത്രിയിലുള്ളത്. അൻപതോളം സർജൻമാരും അനസ്തീസിയോളജിസ്റ്റുമാരും അടക്കം 150ലധികം ജീവനക്കാരുള്ള പ്രത്യേക ഓപ്പറേഷൻ തിയറ്റർ ടീമിന്റെ നേതൃത്വത്തിൽ പ്രതിവർഷം പതിനായിരത്തിലധികം ശസ്ത്രക്രിയകൾ നടത്തുന്നു.

സാധാരണക്കാർക്കു കുറഞ്ഞ ചെലവിൽ അതിവിദഗ്ധ ചികിത്സ ലഭ്യമാക്കുന്നതിന്റെ ഭാഗമായാണു റോബട്ടിക് സംവിധാനം സജ്ജീകരിച്ചതെന്ന് ആശുപത്രി പ്രസിഡന്റ് പി.രാജേന്ദ്രൻ, വൈസ് പ്രസിഡന്റ് എ.മാധവൻ പിള്ള, സെക്രട്ടറി പി.ഷിബു എന്നിവർ അറിയിച്ചു.

# സാന്റാ മോണിക്ക 'ഫ്രീഡം' ഫെസ്റ്റിവൽ 14 ന്

**▸▸ വിദേശത്തെ മികച്ച കോളജുകളിലും സർവകലാശാലകളിലും കോഴ്സുകൾ തിരഞ്ഞെടുക്കാം**

● ലോകോത്തരമായ വിദ്യാഭ്യാസ അവസരങ്ങളിൽനിന്ന് അനുയോജ്യമായതു തിരഞ്ഞെടുക്കാനുള്ള സ്വാതന്ത്ര്യം വിദ്യാർഥികൾക്കു ലഭ്യമാക്കുന്ന സാന്റാ മോണിക്കയുടെ 'ഫ്രീഡം' ഫെസ്റ്റിവൽ ഓഗസ്റ്റ് 14 ന് നടക്കും. പ്ലസ് ടു, ഡിഗ്രി പഠനം കഴിഞ്ഞവർക്കു വിദേശത്തെ മികച്ച കോളജുകളിലും സർവകലാശാലകളിലും മികച്ച കോഴ്സുകൾ അഭിരുചിക്കനുസരിച്ചു തിരഞ്ഞെടുക്കാനും സമ്മാനങ്ങൾ നേടാനുമുള്ള അവസരമാണ് ഫ്രീഡം ഫെസ്റ്റിവലിൽ ഒരുക്കിയിട്ടുള്ളതെന്ന് സാന്റാ മോണിക്ക മാനേജിങ് ഡയറക്ടർ ഡെന്നി തോമസ് വട്ടക്കുന്നേൽ പറഞ്ഞു. സ്കോളർഷിപ്പോടു കൂടിയ പഠനത്തിനൊപ്പം സ്റ്റൈപൻഡ് ഉള്ള ഇന്റേൺഷിപ് നൽകുന്ന കോഴ്സുകൾ തിരഞ്ഞെടുക്കാനും കഴിയുന്ന ഫ്രീഡം ഫെസ്റ്റിവലിനു മുന്നോടിയായി 13ന് രാത്രി 8ന് നടക്കുന്ന വെബിനാറിലും വിദ്യാർഥികൾക്കും മാതാപിതാക്കൾക്കും പങ്കെടുക്കാം. സാന്റാ മോണിക്കയുടെ എല്ലാ ഓഫിസുകളിലുമായി രാവിലെ 10 മുതൽ 5 വരെ നടക്കുന്ന ഫ്രീഡം ഫെസ്റ്റിവലിൽ പങ്കെടുക്കുന്ന എല്ലാവർക്കും 50,000 രൂപയുടെ ഡിസ്കൗണ്ട് കൂപ്പണുകൾ കൂടാതെ, സൗജന്യമായി അപേക്ഷ ഫോം നൽകാനും സ്പോട്ട് പ്രൊഫൈൽ അസസ്മെന്റ് നടത്താനും ഫാസ്റ്റ് ട്രാക്ക് അപേക്ഷ സമർപ്പിക്കാനും കഴിയും. പ്രവേശനം സൗജന്യമാണ്. www.santamonicaedu.in, എന്ന വെബ്സൈറ്റിൽ മുൻകൂട്ടി റജിസ്റ്റർ ചെയ്യാം. സ്പോട്ട് റജിസ്ട്രേഷനുമുണ്ട്. ഫോൺ: 0484 4150999, 9645222999.





## MANORAMA CLASSIFIEDS

പരസ്യം നൽകാൻ വിളിക്കൂ **+91 73566 06921/22/23/24** തിങ്കൾ മുതൽ ശനി വരെ 9 മുതൽ 5 വരെ

TO POST CLASSIFIEDS & PERSONAL ADS LOGIN **www.manoramaclassifieds.com**

6–ാം പേജിൽ നിന്ന് തുടർച്ച

## MARRIAGE BUREAU

### MARRIAGE BUREAU HINDU WANTED GROOM

**ഈഴവ യുവതി 36/152** ജാതി, ജില്ല പ്രശ്നമല്ല, ദത്ത് താൽപര്യം. 9074358799, 7012290180 ലക്ഷ്മി തിരൂർ

**ഈഴവ വിധവ 44/156** സാമ്പത്തികമുണ്ട് ജാതിയേതുമാകാം കുട്ടികളുള്ളവരുമാകാം 8157970980 9747178215 Malabar malappuram

നായർ യുവതി 29/ 160 B.Tech ഇടത്തരം കുടുംബം. വിവാഹവേദി. തിരുവല്ല. 85898 09780

ഹിന്ദു യുവതി 29/160, BSc Nurse വെളുത്തനിറം ജാതിയേതും റോയൽ,തൃശൂർ. 8157821500

**പുലയ യുവതി 29/158** ഇടത്തരം കുടുംബം ജില്ല പ്രശ്നമല്ല 8129112989, 8078006184 Manavatty Kondotty

**ഈഴവ യുവതി 50'158** സാമ്പത്തികമുണ്ട് ജാതിയേതുമാകാം ജില്ല തൊഴിലേതുമാകാം 8281243163 Malabar Nilambur

**ഹിന്ദു യുവതി 30/162** Teacher ഹിന്ദുവിലേതുമാകാം sslc മുതൽ സ്വീകാര്യം. Ocean Kondotty. 9778501298, 7994288790

**ഹിന്ദു യുവതി +2, 32/158** സാധാരണകുടുംബം ജില്ല തൊഴിൽ ജാതി പ്രശ്നമല്ല 8593837000 Keralamarry Malappuram

നായർ യുവതി 25/ 160 കോപ്പറേറ്റീവ് ബാങ്കിൽ ഡിമാന്റില്ല. Jeevan Anantheswaram. 89430 26234

ഈഴവ യുവതി 26/ 156 ITI ഇടത്തരം കുടുംബം. വിവാഹവേദി, കൊല്ലം . 8714858333

**വിശ്വകർമ യുവതി SSLC 35/152** ജാതി, ജില്ല പ്രശ്നമല്ല, പുനർവിവാഹവുമാവാം. 7012803833, 7012290180. ലക്ഷ്മി തിരൂർ

ഈഴവ യുവതി 32/ 155 B.Sc ഇടത്തരം കുടുംബം. വിവാഹവേദി, ആലപ്പുഴ . 96565 51086

**നായർ യുവതി ഡിഗ്രി 30/158** സാധാരണകുടുംബം ജില്ല തൊഴിൽ പ്രശ്നമില്ല. 9037146005, 9995346475 manavatty Tirur

**SC സുന്ദരി ഡിഗ്രി 28/157** ഇടത്തരം ഹിന്ദുവിലേതുമാകാം തൊഴിലേതുമാകാം. 8157810000 8281997925. Manavatty Malappuram

ഈഴവ യുവതി 25 /160 Sbi. ഉദ്യോഗസ്ഥ ഡിമാന്റില്ല. Jeevan Anantheswaram. 96456 58565

**ഹിന്ദു വിധവ Rtd 58/ 158** സാമ്പത്തികമുണ്ട് .ജാതിയേതുമാകാം ജില്ല തൊഴിൽ പ്രശ്നമല്ല. 9048180501 Malabar Nilambur

**ഈഴവ യുവതി BCOM** 21/158 ഉത്രം കൂലിപ്പണിയും ആവാം രക്ഷിതാക്കൾ ബന്ധപ്പെടുക റിയൽ എടപ്പാൾ 9847228810

നായർ യുവതി 24, Ttc, ഗവൺമെന്റ് ടീച്ചർ, ഡിമാന്റില്ല. സ്റ്റാർ, ആനാട്. 8111850675

ഹിന്ദു വിധവ 32/158, ഡിഗ്രി, ജില്ലപ്രശ്നമില്ല ഐശ്വര്യ ചേർത്തല 8848290822

ഈഴവ യുവതി 24,160,Bsc നേഴ്സ് ഖത്തർ ഡിമാന്റില്ല സ്വയംവര വർക്കല 8138045623

### MUSLIM WANTED BRIDE

Muslim boy 27/173 fair software engineer UK, father ISRO engineer, affluent family, Trivandrum 9447201563

### MARRIAGE BUREAU MUSLIM WANTED BRIDE

മുസ്ലിം യുവാവ്, 28/170, Pharm. D, ക്ലിനിക്കൽ ഫാർമസിസ്റ്റ്, UK. ഇന്റിമേറ്റ് മാട്രിമോണി, പെരിന്തൽമണ്ണ. 9400661530

### MUSLIM WANTED GROOM

മുസ്ലിം യുവതി 24/160, B.Tech, UST Global ഉയർന്ന സാമ്പത്തികം. 9605637279

Proposal invited from parents of UK settled professionals for Muslim Girl Doctor 26/ 168, Family settled in UK. 99478 18130

മുസ്ലീം യുവതി (30/152cm), സോഫ്റ്റ്വെയർ എഞ്ചിനീയർ തിരുവനന്തപുരം. 70344 15036

### MARRIAGE BUREAU MUSLIM WANTED GROOM

മുസ്ലിം യുവതി, 25/158, MA, B.Ed, NET, അസിസ്റ്റന്റ് പ്രൊഫസർ, ജില്ലയേതുമാകാം. ഇന്റിമേറ്റ് മാട്രിമോണി, ആലുവ. 9188428530

മുസ്ലീം യുവതി 35/160 പുനർവിഹവുംദത്തുമാവാം sreevinayaka changaramkulam. 8714062864, 9946779351

മുസ്ലിം യുവതി 24, Btech, കാനറാബാങ്കിൽ, ഡിമാന്റില്ല സ്റ്റാർ, ആനാട്. 75111 08823.

## AGENTS / DISTRIBUTORS

### DEALERS / DISTRIBUTORS

**FRANCHISE DISTRIBUTION** മൾട്ടി നാഷണൽ ബ്രാന്റിന്റെ കേരള ഫ്രാഞ്ചൈസി മിനറൽ വാട്ടറും ക്ലബ് സോഡയും ജില്ലാടിസ്ഥാനത്തിൽ നിർമ്മാണത്തിനും വിതരണത്തിനും മുൻപരിചയമുള്ള വ്യക്തികളെയോ, സ്ഥാപനങ്ങളെയോ തേടുന്നു. 97470 61115

## ASTROLOGY

ജ്യോതിഷം ഫോണിലൂടെയും, ജാതകം, വിവാഹപരിഹാരം, വസ്തു വിൽപന, സ്നേഹബന്ധസുകൾ, ബിസിനസ്സ് പരാജയം 99473 98378

വ്യത്യസ്ഥ അനുഭവം, ജ്യോതിഷത്തിലൂടെ യഥാർത്ഥ പ്രശ്നകാരണം കണ്ടെത്തി പരിഹാരം. ജയലക്ഷ്മി രാധാകൃഷ്ണൻ - 75919 55444.

## AUTOMOTIVE SALE

### CAR's / SEDAN's / SUV's / MUV's

### MARUTI SUZUKI

Swift dizire 2014 vxi modal petrol 75000 km, Second owner, Price 385000, Mob 6238466839

## ANNOUNCEMENTS

**റബ്ബർ പുകപ്പുരകൾ** ISO - 9000 - 2015 certified. 9846023019, 8891073019

**സൂര്യകാന്തിപാടം കാണാം**
കേരള അതിർത്തിക്ക് സമീപം തെങ്കാശി ജില്ലയിൽ പൂത്തുലഞ്ഞ് നിൽക്കുന്ന സൂര്യകാന്തി പാടം കാണാൻ അവസരം.
**വിളിക്കുക: 6381120721 9487760936**

**ചിതൽ ശല്യമുണ്ടോ ?** എല്ലാത്തരം വീടുകൾക്കും കുറഞ്ഞ ചിലവിൽ ദീർഘകാല വാറന്റിയോടെ ഉത്തരവാദിത്തത്തോടെ സർവ്വീസ് നൽകുന്നു 83300 43732

## BOOKS & PERIODICALS

**ഖുർആനും ശാസ്ത്രവും** ഈ പുസ്തകത്തിന്റെ കോപ്പിക്കു താങ്കളുടെ വിലാസം 8157060770 ലേക്കു SMS/ WhatsApp ചെയ്യുകയോ CALL OF HOPE, PB NO 45, KAYAMKULAM 690502 ലേക്കു കത്തിടുകയോ ചെയ്യുക. FREE യായി അയച്ചുതരാം

## BUSINESS

ബാംഗ്ലൂരിനടുത്ത് നല്ല നിലയിൽ പ്രവർത്തിക്കുന്ന വലിയ ബാർ വിൽപനയ്ക്കോ വാടകയ്ക്കോ കൊടുക്കാനുണ്ട്. 7204201952

Well established fibre boat manufacturing company having sufficient orders for immediate sale including mould and accessories with good will 9847055907

ഡിസ്ട്രിബ്യൂട്ടറെ ആവശ്യമുണ്ട്. ഉപ്പ്, വിനാഗിരി, സോസ്, പായസം മിക്സ്, ജാമുകൾ,അച്ചാറുകൾ. 91423 33991. (Wanted sales officer)

Dairy /non dairy milk processing plant offers outright/partial sale 9745740507

### BUSINESS OFFER

ലോട്ടറി കടയിലിരുന്ന് ലാഭ വിഹിതത്തിന് ബിസിനസ്സിൽ കഴിവുള്ള പാർട്ണറെ, ചങ്ങനാശ്ശേരി 8714952292

## CHANGE OF NAME

**CHANGE OF NAME**
I, Asmi Safeer holder of Passport Number J8417713 do hereby change my name to Asmi M. as per my Aadhar number 2408 2614 9388 for all purposes.

## CONSTRUCTION

ട്രസ്സ് വർക്കുകൾ, ഗോഡൗണുകൾ, സ്റ്റീൽ ബിൽഡിങ്ങുകൾ എന്നിവ കുറഞ്ഞ നിരക്കിൽ. Spacemaker. 70129 58719.

## EDUCATIONAL

**PSC മുഖേന വേഗം ജോലിഹെൽത്ത് സർവീസിൽ ലഭിക്കാൻ** ഹെൽത്ത് ഇൻസ്പെക്ടർ /ഡിപ്ലോമ ഇൻ ഫാർമസി, 2 വർഷ കോഴ്സുകൾ പഠിക്കുക. പ്ലസ് സയൻസ് ഗ്രൂപ്പ് പാസായവർ മാത്രം ബന്ധപ്പെടുക. AES College of Pharmacy, Karoor, Ambalappuzha. ഫോൺ: 0477 2968878/ 9447366123/ 9847115557.

**ലാബ്, എക്സ് - റേ B.Sc. MLT കോഴ്സുകൾ** +2 പാസ്സായവർക്കുള്ള യൂണിവേഴ്സിറ്റിയുടെ B.Sc MLT. 10th, +2 കഴിഞ്ഞവർക്ക് രണ്ട് വർഷ Lab, Xray, ECG കോഴ്സുകൾ. ഹോസ്റ്റൽ സൗകര്യം, ഡൊണേഷനില്ല. Hilarious, Institute, Kozhikode. Ph: 04952722229, 7034220094

**STUDY MBBS ABROAD** ട്യൂഷൻ ഫീസ് പ്രതിവർഷം @ Rs.2,42,000.00 Sheen Stein Edutech Opposite IOP Mulakuzha. Mob. 94003 10036

**GERMAN LANGUAGE CLASSES** A1 to B2 in 5 Months @ Rs.59999.00 Wings Training Academy Chengannur. Mob. 94003 10036

**പഠിച്ചിറങ്ങിയ ഉടൻ തൊഴിൽ** — പ്ലസ്ടു/ഡിഗ്രി കഴിഞ്ഞവർക്കായി ഏറ്റവും കൂടുതൽ ജോലി സാദ്ധ്യതയുള്ള കോഴ്സുകൾ
*Admission Started Regular Class only*
**Diploma in Multi Skilled Computer Professional** Duration 6 Months
**Diploma in Office Management** Duration 1 Year
*Affiliated to C-DAC Govt of India*
**AIIT** Opp. MYG, Pallimukku Kollam-10
**Ph: 85471 72351, 85477 00351**

B.Tech, Degree മുടങ്ങിയവർക്ക് CREDIT TRANSFER, PLACEMENT. GREENTECH, KOLLAM - 7994700233

## ENTERTAINMENT

ഗാനമേള കൊച്ചിൻ കൈരളി, 9447466256, 9544400256

## FARM PRODUCTS

### POULTRY

20 % Subsidy - NABARD സംരംഭമായ Venad FPO 20 % സബ്സിഡിയോടെ Hi-tech കൂടുകളും, BV380 കോഴികളെയും വിതരണം ചെയ്യുന്നു, 81118 84441, 81118 84442.

## FINANCIAL

പണയ സ്വർണ്ണം പത്രവിലയ്ക്ക് എല്ലാ ജില്ലകളിലും എക്സിക്യൂട്ടീവ്സ്. ഐശ്വര്യ ഗോൾഡ്. 98956 20017, 93491 49828

**പണയസ്വർണം പത്രവിലയ്ക്ക്** വിൽക്കുവാൻ സഹായിക്കുന്നു പുതിയതും, പഴയതും മാർവെൽ ജ്വല്ലേഴ്സ്, 92077 04455, 98954 38557

**പഴയ സ്വർണം പത്ര വിലക്ക്** പഴയ സ്വർണം, പണയ സ്വർണം ഉയർന്ന വിലക്ക് വിൽക്കാൻ - ലാനാ ഗോൾഡ്. 90480 52234.

## FOR SALE / EXCHANGE

### FOR SALE

**കോട്ടയം ടൗണിൽ പെട്രോൾ പമ്പ് കൈമാറ്റത്തിന്** നല്ല ബിസിനസ്സ് ഉള്ള ടൗണിലെ പെട്രോൾ പമ്പ് ഉടൻ കൈമാറ്റത്തിന്. ബന്ധപ്പെടുക: 96562 32226

**PHILIPS BRILLIANCE 64 CT SCANNER** 2007 model, and 2016 upgraded CT with high-resolution imaging and latest software for sale. Key specs include 64 slices, 700 mm gantry aperture, 204 kg max patient weight, and 0.6 mm min slice thickness. Excellent working condition with minor wear and tear. Regularly serviced. Contact: 9447208916.

ആലുവ മൂന്നാർ ഹൈവേയിൽ നല്ലരീതിയിൽ പ്രവർത്തിക്കുന്ന മെഡിക്കൽ ഷോപ്പ് കൈമാറ്റത്തിന്. 62821 00266

## HEALTHCARE

### ANNOUNCEMENT

**ലൈംഗികശേഷി** ദിവസത്തിനുള്ളിൽ അതിശക്തമായി വർദ്ധിപ്പിക്കാൻ പാർശ്വഫലമില്ലാത്ത, നാഡീ ഞരമ്പുകൾക്ക് ബലം കിട്ടുന്ന, ആയുർവ്വേദമരുന്ന്. (പോസ്റ്റലുമുണ്ട്) 92074 70882

### AYURVEDA

**പുരുഷന്മാർക്ക്** ഏതു പ്രായത്തിലും ലൈംഗിക ശക്തിക്ക് ബ്ലും ക്യാപ്സ്യൂൾ. മെഡിക്കൽസിലും തപാലിലും. 8129922122

## MACHINERY

Sale New Non Woven Carry Bag Machine, Compressor & Stebilizer. 88918 40119

## JOBS

### SITUATIONS VACANT

**സെക്യൂരിറ്റി ഗാർഡുകളെ** എറണാകുളത്തേക്ക് (മാസം ഷിഫ്റ്റിന് Salary : 18,000/ -), SSLC (50 വയസ്സിനു താഴെ), താമസം, Esi, Pf. 95444 00505, 95444 00908.

**✓ പെട്രോൾ പമ്പിലേക്ക്** 19 നും 50 നും മധ്യേ പ്രായമുള്ള ഉദ്യോഗാർഥികൾ താമസസൗകര്യവും ഭക്ഷണവും സൗജന്യം ഫില്ലിംഗ് ബോയ്സ് ഇൻസെന്റീവുൾപ്പെടെ 15000 വരെ കാഷ്യർ 20000 വരെ 9074987593, 9447017337, 9495440959

**വീട്ടുജോലിയ്ക്ക്** വെജിറ്റേറിയനും, നോൺ വെജിറ്റേറിയനും നന്നായി പാചകം ചെയ്യാൻ അറിയുന്ന ഹിന്ദു മതത്തിൽപ്പെട്ട നാൽപതിനും അൻപതിനും ഇടയിൽ പ്രായമുള്ള സ്ത്രീയെ ജോലിയ്ക്ക് (ഫുൾടൈം) ആവശ്യമുണ്ട് (കൊല്ലം ജില്ല) അനിൽ, ഹരിശ്രീ, ആനയറ. 89211 75654

**ഹെവി മെക്കാനിക്ക് (All Round)** എറണാകുളം ജില്ലയിലെ വർക്ക് ഷോപ്പിലേക്ക് എക്സ്പീരിയൻസുള്ളവരെ. Food & Accommodation. 98952 56993, 94955 19313.

**സെക്യൂരിറ്റി ഗാർഡ്സ്** എറണാകുളം, തൃശ്ശൂർ, തിരുവനന്തപുരം എന്നിവിടങ്ങളിലേക്ക് ഹിന്ദി അറിയാവുന്നവരെ ആവശ്യമുണ്ട്. പ്രായപരിധി- 55, Sslc, 15150 + Accommodation. 81368 27315, 86069 17623

**ഹോം നേഴ്സ്** കോട്ടയം. റിട്ട. അദ്ധ്യാപകന് ഹോം നേഴ്സ് സേവനം വേണം. മാത്യു, ഈരംപ്ലാക്കൽ, വെൺകുറിഞ്ഞി, മുക്കൂട്ടുതറ. 97441 40766

**വീട്ടിലിരുന്നും വരുമാനം** മൊബൈൽ /കമ്പ്യൂട്ടർ വർക്കുകൾ. മുൻപരിചയം ഇല്ലാത്തവർക്കും അപേക്ഷിക്കാം. 97453 60738

ചെങ്ങന്നൂരിന് അടുത്ത് 700 റബ്ബർ മരം ടാപ്പ് ചെയ്യുവാൻ ജോലിയിൽ പരിചയമുള്ളവരെ ആവശ്യമുണ്ട്. 81138 49428

പന്തളത്തുള്ള യൂണിസെക്സ് സലൂണിലേക്ക് കംപ്യൂട്ടർ പരിജ്ഞാനവും ഇംഗ്ലീഷ്, ഹിന്ദി ഭാഷാ പ്രാവിണ്യവുമുള്ള റിസപ്ഷനിസ്റ്റിനെ ആവശ്യമുണ്ട്. Mob: 95625 85548.

**WANTED**
**Jr. ARCHITECT (B.Arch)** *Min. 1yr Experience*
**SITE ENGINEER (B.Tech / Diploma / ITI)** *Min. 1yr Experience*
Contact: **greenconceptaec@gmail.com / 9745666244**

**RUBBER FACTORY, PERUMBAVOOR** Required Project Engineer (Dip/ B.Tech Mechanical, AutoCAD ), Asst. Accountant ( B.Com, Tally, MS office), Sales Coordinator (Degree, MS office, English fluency) 9496001904 fm@technoflex.co.in

കോട്ടയത്തുള്ള ആശ്രമത്തിന്റെ വൃദ്ധസദനത്തിലേക്ക് പാചകത്തിനും, രോഗിപരിചരണത്തിനും താമസിച്ച് ജോലിക്ക് സ്ത്രീകൾ. വിശ്രാന്തി. 94963 21817.

കൊടുങ്ങല്ലൂരിലെ പ്രിയദർശിനി ഡ്രൈവിംഗ് സ്കൂളിലേക്ക് വനിത അധ്യാപികയെ ആവശ്യമുണ്ട്. താമസ സൗകര്യം ഉണ്ടായിരിക്കുന്നതാണ് 9447050420

**ജ്യൂസ് & ബർഗർ** മാസ്റ്റർമാരെയും,ഹെൽപ്പർമാരേയും ചെന്നൈയിലുള്ള ഷോപ്പിലേക്ക് ആവശ്യമുണ്ട്. 30 വയസ്സിനുള്ളിലുള്ളവർക്ക് മുൻഗണന. താമസം ഭക്ഷണം ഫ്രീ. 9841235193

തുണിത്തരങ്ങളുടെ Door Delivery- ക്ക് ആളെ ആവശ്യമുണ്ട് .സ്ഥലം: തിരുവനന്തപുരം. 62827 53690, 99470 27951

**ടാപ്പിംങ് കാരനെ** പത്തനംതിട്ടയിൽ - ടാപ്പിംങ് കാരനെ ആവശ്യമുണ്ട്, താമസ സൗകര്യം ലഭ്യമാണ്. Phone: 95395 84173.

**ഹോസ്റ്റൽ കുക്ക്** താമസിച്ച് പാചകം ചെയ്യുന്നതിന് സ്ത്രീകൾ (30-50). Nalandh Ladies Hostel, Opp Thycaud Post Office, Trivandrum. 73566 09605.

കൊട്ടാരക്കരയിലെ Ice plant ലേക്ക് Plant Operator ആവശ്യമുണ്ട്. പ്രായം 50 ൽ താഴെ 7306785594

Sivarajan Pillai lottery agency Pathanamthitta wanted gents & ladies staff, Prior experience is required. Ph: 98471 24379.

Grasshopper Paints Alappuzha Seeking Experienced Sales Executives in Paints. 9895302962

## LOST

**നഷ്ടപ്പെട്ടു**
KL 02 N 4151 നമ്പർ Honda City കാറിന്റെ RC ബുക്ക് നഷ്ടപ്പെട്ടു. ഡ്യൂപ്ലിക്കേറ്റ് എടുക്കുന്നതിൽ പരാതി ഉള്ളവർ 7 ദിവസത്തിനകം കൊല്ലം RT ഓഫീസിൽ അറിയിക്കണം.
Nishad S., മണ്ണാൻവിള ഹൗസ്, തട്ടാമല പി.ഒ., കൊല്ലം

## PETS

### KENNEL

Certified Jack Ressel pupies. Parents here.Free delivery Eranakulam 9846015098

Beagle Male puppy for sale. Ph: +91 - 9447277318.

## REAL ESTATE

### REAL ESTATE SALE

### KOLLAM

25 cents gated residential land sale 3.75 L cent, WhatsApp: 00971506632469.

**വസ്തു വിൽപനക്ക്**
കുണ്ടറ തൃപ്പിലഴികം കിഴക്കേവിള പള്ളിക്ക് മുൻവശം ചുറ്റുമതിലോടുകൂടിയ 30 സെന്റ് വസ്തു വിൽപ്പനക്ക്.
**9656399526,9605182118**

### KOCHI

പെരുമ്പാവൂർ - പുല്ലാനി (Ekm. Dist) റോഡ് സൈഡിൽ 6 സെന്റ് സ്ഥലം വിൽപ്പനയ്ക്ക് Ph 9388185357

Premium 2 Bhk semi furnished flat for sale in cochin chittoor road. WhatsApp 9895103000.

വസ്തു വില്പനയ്ക്ക്: പുരയിടം / പ്രോജക്ടിന് ഉചിതം. 40 Cent. Sankara College, Kalady / Airport സമീപം. 88483 46844. Email: dennyjoseph@hotmail.com

### THRISSUR

**ഗുരുവായൂരിൽ** വരുമാനമുള്ള ഫർണ്ണിഷ്ഡ് 3 ബെഡ്റൂം വീട് 39 ലക്ഷത്തിന് ലോൺ സൗകര്യത്തോടെ 9846181065.

**ഗുരുവായൂരിൽ** 18 ലക്ഷത്തിന് ക്ഷേത്രത്തിനടുത്ത് താമസയോഗ്യമായ ഫർണ്ണിഷ്ഡ് 1 bhk ഫ്ളാറ്റ് 9778419782



## SERVICE COLUMN

### CONSULTANCY

**ദയ ഹോംനഴ്സിംഗ്** രോഗീപരിചരണം, ആശുപത്രി കൂട്ടിരുപ്പ്, വീട്ടുജോലി, പ്രസവശുശ്രൂഷയ്ക്ക് സമീപിക്കുക കോട്ടയം 99611 07462, 85474 39446

കടുത്തുരുത്തി മോഡേൺ ഹോംനഴ്സ്, വീട്ടുജോലി, ആശുപത്രി കൂട്ടിരിപ്പ്. 8547 872812, 9446 112225. ആംബുലൻസുകൾ

ഹോംനേഴ്സ്/വീട്ടുജോലി തിരുവനന്തപുരം, കൊട്ടാരക്കര, ചെങ്ങന്നൂർ, തിരുവല്ല, കോട്ടയം അടൂർ, മാക്സ്. 9656088863

വീട്ടുജോലി, ഹോംനഴ്സിംഗ്, ബേബികെയർ കേരളത്തിനകത്തും പുറത്തും, ഏയ്ഞ്ചൽ മുണ്ടക്കയം. 99461 10386, 89215 32140

### SEPTIC TANK CLEANING

**സെപ്റ്റിക് ടാങ്ക് ക്ലീനിംഗ് കൊല്ലം. 7736051993,9567205169** ചിന്നക്കട. മിതമായ നിരക്കിൽ പൂർണ്ണ ഉത്തരവാദിത്തത്തോടെ ജില്ലയിൽ എവിടെയും രാത്രിയും പകലും. 9995 229993

**സെപ്റ്റിക് ടാങ്ക് ക്ലീനിങ്** കരുനാഗപ്പള്ളി, പുതിയകാവ്, അഴീക്കൽ, വവ്വാക്കാവ്, ഭരണിക്കാവ്, പുത്തൂർ, കൊട്ടാരക്കര, ചവറ, തേവലക്കര - 8547339365

**സെപ്റ്റിക് ടാങ്ക് ക്ലീനിംഗ് 90615 04825 (4000/-)** (ചിന്നക്കട) ജില്ലയിലെവിടെയും കുറഞ്ഞ ചിലവിൽ രാത്രിയും പകലും മാലിന്യം പ്ലാന്റിലേക്ക്. 9633055320

**സെപ്റ്റിക് ടാങ്ക് ക്ലീനിങ്** ഓച്ചിറ, കരുനാഗപ്പള്ളി, ചവറ, കാവനാട്, ഭരണിക്കാവ്, പുത്തൂർ, പാവുമ്പ. 9072 125268, 9747 225268

**സെപ്റ്റിക് ടാങ്ക് ക്ലീനിംഗ് ചിന്നക്കട (3500) : 7907 507923** ( കോർപറേഷൻ പരിധിയിൽ ) ജില്ലയിലെവിടെയും. മാലിന്യം പ്ലാന്റിലേക്ക് ഉത്തരവാദിത്വത്തോടെ ശബ്ദവും മണവും ഇല്ലാതെ രാത്രിയും, പകലും.

**സെപ്റ്റിക് ടാങ്ക് ക്ളീനിംഗ്** ചിന്നക്കട, പളിമുക്, കൊട്ടിയം, പാരിപ്പള്ളി, കല്ലുംതാഴം, പുഴപ്പള്ളി, കുണ്ടറ, ചിറ്റുമല, പുത്തൂർ. 9995024343.

## TRAVELS & TOURS

**പ്രിൻസി ട്രാവൽസ്** വിയറ്റ്നാം സെപ്റ്റംബർ 21 ന് എല്ലാ ചിലവുകളും ഉൾപ്പെടെ. 8089051114, 9895482644.

**തായ്ലൻഡ് @ 44,900 ONWARDS** 04 Star ഹോട്ടൽ, എല്ലാ ബുധനാഴ്ചയും കൊച്ചിയിൽ നിന്നും പുറപ്പെടുന്നു. അൽഹിന്ദ് ഹോളിഡേയ്സ് - 9495028888

**SAMA TRAVEL യൂറോപ്പ് യാത്ര** 7 രാജ്യങ്ങളിലൂടെ 15 ദിവസത്തെ യാത്ര ഒക്ടോബർ 21, നവംബർ 11 പുറപ്പെടുന്നു. 90726 53020.

**കൊറിയ ജപ്പാൻ ചൈന** ഒക്ടോബറിന്റെ പ്രകൃതി ഭംഗിയിൽ ഒരു വമ്പൻ കപ്പൽ യാത്ര Cruise Comrade. 8301921418.

**ആകർഷകമായ ഓഫറുകൾ ! M&G ഹോളിഡേയ്സ്** തായ്ലൻഡ്, 04 Days, 30 Sep. ബാലി, 05 Days, 16 Nov. അസർബൈജാൻ, 05 Days, 26 Oct. ദുബായ്, 05 Days, 14 Jan. Mob: 79944 11999 www.mandgholidays.com

**അൽഹിന്ദ് - ഓണാവധിക്കാല ഗ്രൂപ്പ് ടൂറുകൾ** ഹൈദ്രാബാദ് @ 24,900/ - ആൻഡമാൻ @ 49,900/ - ഡൽഹി - ആഗ്ര - ജയ്പൂർ @ 39,900/ - കാശ്മീർ @ 49,900/ മലേഷ്യ @ 42,900/ തായ്ലൻഡ് @ 44,900/ - onwards, സിംഗപ്പൂർ - മലേഷ്യ @ 96,900/ - ബാലി @ 74,900/ - ഫുക്കറ്റ് - ക്രാബി @ 68,900/ - ദുബായ് @ 84,900/ - അസർബൈജാൻ @ 85,900/ കസാക്കിസ്ഥാൻ @ 95,900/ - അൽഹിന്ദ് ഹോളിഡേയ്സ് - 9495028888

**ഭീമൻ കപ്പലും 3 രാജ്യങ്ങളും** അമേരിക്കൻ കപ്പലും സിങ്കപ്പൂർ എയർലൈൻസും ഒരു അവിസ്മരണീയ യാത്ര Cruise Comrade. 8301921418.

**മലേഷ്യ ടൂർ @ 34,900 ONWARDS** കൊച്ചി, കോഴിക്കോട്, തിരുവനന്തപുരം എയർപോർട്ടുകളിൽ നിന്നും എല്ലാ ബുധനാഴ്ചയും പുറപ്പെടുന്നു. അൽഹിന്ദ് ഹോളിഡേയ്സ്: 9495028888

**ഫോർച്യൂൺ ടൂർസ് കാശ്മീർ ടൂറുകൾ** 5 ദിവസ ഫ്ലൈറ്റ് പാക്കേജ്, മലയാളി ടൂർ മാനേജർ സഹിതം ഓഗസ്റ്റ് 17, സെപ്റ്റംബർ 13, 14, 16, 17, 18 തീയതികളിൽ പുറപ്പെടുന്നു. അനുകരണങ്ങളിൽ വഞ്ചിതരാകാതിരിക്കുക കൊച്ചി: 75107 11888

**ഫോർച്യൂൺ റിട്രീറ്റ്സിന്റെ വിദേശ ഫാമിലി ടൂറുകൾ** അസർബൈജാൻ, സിങ്കപ്പൂർ, മലേഷ്യ, തായ്ലന്റ്, ദുബായ്, വിയറ്റ്നാം, ബാലി, മാലദ്വീപ്. 98462 62999.

## THANKS GIVING

**ഉപകാരസ്മരണ**
വിശുദ്ധ യൂദാശ്ലീഹായുടെ മധ്യസ്ഥ പ്രാർത്ഥനയിൽ ഉദ്ദിഷ്ടകാര്യം സാധിച്ചതിന് ഉപകാരസ്മരണ.
താമസിച്ചതിന് ക്ഷമാപണം.
റീന, എസ്.എൻ. പുരം, പുത്തൂർ

**ഉദ്ദിഷ്ടകാര്യത്തിന് ഉപകാരസ്മരണ**
നിജ ഷാജി, ഇടയ്ക്കാട് തെക്ക്

**PRAYER TO ST. JUDE**
Most Holy Apostle, St. Jude, friend of Jesus, I place myself in your care at this difficult time. Pray for me, help me know that I need not face my troubles alone. Please join me in my need, asking God to send me consolation in my sorrows, courage in my fear, and healing in the midst of my sufferings. Ask our loving God to fill me with the grace to accept whatever may lie ahead for me and my loved ones, and to strengthen my faith in God's healing power. Thank you, St Jude, for the promise of hope you hold to all who believe, and inspire me to give this gift of hope to others as it has been given to me..... Amen.
Prayers: Roshan B. George, Chennai.

## അനന്ത്നാഗിൽ ഏറ്റുമുട്ടൽ: 2 സൈനികർക്ക് വീരമൃത്യു

ശ്രീനഗർ ● ജമ്മു-കശ്മീരിലെ അനന്ത്നാഗിൽ ഭീകരരുമായുണ്ടായ ഏറ്റുമുട്ടലിൽ 2 സൈനികർ വീരമൃത്യു വരിച്ചു. 4 സൈനികർക്കു പരുക്കേറ്റു. ഭീകരർ ഒളിച്ചിരിക്കുന്നതായി രഹസ്യവിവരം ലഭിച്ചതിനെത്തുടർന്നു കൊക്കർനാഗ് മേഖലയിൽ നടത്തിയ തിരച്ചിലിനിടെ ഭീകരർ വെടിയുതിർക്കുകയായിരുന്നു. കഴിഞ്ഞ വർഷം സെപ്റ്റംബറിൽ കൊക്കർനാഗിലുണ്ടായ ഒരാഴ്ച നീണ്ട ഏറ്റുമുട്ടലിലും 4 സൈനികർ കൊല്ലപ്പെട്ടിരുന്നു. ഇതിനിടെ, കഠ്‌വ ജില്ലയിൽ ഒളിവിൽ കഴിയുന്ന 4 ഭീകരരെ പിടികൂടാൻ സഹായിക്കുന്ന വിവരം കൈമാറുന്നവർക്ക് പൊലീസ് 20 ലക്ഷം രൂപ പാരിതോഷികം പ്രഖ്യാപിച്ചു. ഇവരുടെ രേഖാചിത്രവും പുറത്തുവിട്ടിട്ടുണ്ട്. കഴിഞ്ഞ മാസം 8ന് 5 സൈനികർ വീരചരമമടഞ്ഞിരുന്നു. പാക്കിസ്ഥാൻ ആസ്ഥാനമായി പ്രവർത്തിക്കുന്ന ജയ്ഷെ മുഹമ്മദിന്റെ നിഴൽസംഘടനയായ കശ്മീർ ടൈഗേഴ്സിന്റെ പ്രവർത്തകരാണ് ആക്രമണത്തിനു പിന്നിലെന്ന് തിരിച്ചറിഞ്ഞെങ്കിലും ഇവരെ പിടികൂടാനായിട്ടില്ല. വനങ്ങളിലെ മൺവീടുകളിൽ അവസാനമായി കണ്ട ഭീകരരുടെ രേഖാചിത്രങ്ങളാണു സമൂഹമാധ്യമമായ എക്സിലൂടെ പുറത്തുവിട്ടിരിക്കുന്നത്.

ചൈന | പാക്ക് അധിനിവേശ കശ്മീർ | നിയന്ത്രണരേഖ | ശ്രീനഗർ | പാക്കിസ്ഥാൻ | അനന്ത്നാഗ്

---

എൻജിടിയിൽ വനം വകുപ്പ്

## മൂന്ന് വർഷത്തിനിടെ ഒഴിപ്പിച്ചത് 15 ഏക്കർ വനം കയ്യേറ്റം മാത്രം

▸▸സംസ്ഥാനത്ത് ഒഴിപ്പിക്കാനുള്ള കയ്യേറ്റം 12,295 ഏക്കർ

മനോരമ ലേഖകൻ

കൊച്ചി ● സംസ്ഥാനത്തെ വനഭൂമിയിൽ 12,295 ഏക്കർ സ്ഥലത്തെ കയ്യേറ്റം ഒഴിപ്പിക്കാനുണ്ടെന്നു വനംവകുപ്പ്. 3 വർഷത്തിനിടെ 15 ഏക്കർ ഭൂമിയിലെ കയ്യേറ്റമാണ് ഒഴിപ്പിച്ചത്. ക്രമസമാധാന പ്രശ്നങ്ങളും അതിർത്തി നിശ്ചയിക്കുന്നതുമായി ബന്ധപ്പെട്ട തർക്കങ്ങളുമാണു കയ്യേറ്റം ഒഴിപ്പിക്കുന്നതിലെ പ്രധാന തടസ്സമെന്നും വനംവകുപ്പ് ദേശീയ ഹരിത ട്രൈബ്യൂണലിനെ (എൻജിടി) അറിയിച്ചു.

സംസ്ഥാനത്തെ വനമേഖലയിലെ കയ്യേറ്റവുമായി ബന്ധപ്പെട്ടു ഹരിത ട്രൈബ്യൂണൽ ദക്ഷിണ മേഖല ബെഞ്ച് സ്വമേധയാ റജിസ്റ്റർ ചെയ്ത കേസിലാണു വനംവകുപ്പിന്റെ മറുപടി. റിസർവ് വനമേഖലയിലാണ് ഏറ്റവും കൂടുതൽ കയ്യേറ്റം; 8368.94 ഏക്കർ. ഹൈറേഞ്ച് ഭാഗങ്ങളിൽ 4922 ഏക്കർ ഭൂമിയാണു കയ്യേറിയിട്ടുള്ളത്. ഇതിൽ 2702 ഏക്കർ ഭൂമിയും മൂന്നാർ ഡിവിഷനിലാണ്. കയ്യേറ്റം ഒഴിപ്പിക്കാനുള്ള ഭൂമിയിൽ എത്ര ഭാഗം കൃഷി ചെയ്യുന്നതാണു തുടങ്ങിയ വിവരങ്ങൾ വനംവകുപ്പ് ട്രൈബ്യൂണലിനെ അറിയിച്ചിട്ടില്ല.

ഇടുക്കി ജില്ലയിലാണു കയ്യേറ്റം രൂക്ഷം- 4739 ഏക്കർ. വയനാട് 2313 ഏക്കർ വനഭൂമിയാണു കയ്യേറിയിട്ടുള്ളത്. പാലക്കാട് വൈൽഡ്‌ലൈഫ് സർക്കിളിലെ വന്യജീവി സങ്കേതങ്ങളിലും സംരക്ഷിത മേഖലകളിലുമായി 35 ഏക്കർ ഭൂമിയിൽ കയ്യേറ്റമുണ്ട്. ഇതിൽ 28.61 ഏക്കർ സ്ഥലം സൈലന്റ് വാലിയിലാണ്. ഇടുക്കിയിലെ. പെരിയാർ കടുവ സങ്കേതത്തിലുൾപ്പെടുന്ന 10 ഏക്കർ ഭൂമിയും കയ്യേറ്റം ഒഴിപ്പിക്കേണ്ടതിൽ ഉൾപ്പെടുന്നു.

വിവിധ ജില്ലകളിലെ വനഭൂമിയിലെ കയ്യേറ്റങ്ങൾ: തിരുവനന്തപുരം (1.46 ഏക്കർ), കൊല്ലം (7.32), പത്തനംതിട്ട (30.47), ഇടുക്കി (4738.73), എറണാകുളം (525.31), തൃശൂർ (473.67), പാലക്കാട് (2250), മലപ്പുറം (1643.88), വയനാട് (2313.41), കോഴിക്കോട് (187.67), കണ്ണൂർ (105.12), കാസർകോട് (17.96 ഏക്കർ).

സംസ്ഥാനത്തെ വനഭൂമിയിലെ കയ്യേറ്റവുമായി ബന്ധപ്പെട്ട വിവരങ്ങൾ മന്ത്രി എ.കെ. ശശീന്ദ്രൻ കഴിഞ്ഞ മാസം നിയമസഭയിൽ അറിയിച്ചിരുന്നു.

---

## 13 വരെ ഒറ്റപ്പെട്ട സ്ഥലങ്ങളിൽ അതിശക്ത മഴയ്ക്കു സാധ്യത

മനോരമ ലേഖകൻ

തിരുവനന്തപുരം ● കേരളത്തിൽ 13 വരെ ഒറ്റപ്പെട്ട സ്ഥലങ്ങളിൽ അതിശക്ത മഴയ്ക്കു സാധ്യതയെന്ന് കേന്ദ്ര കാലാവസ്ഥാ വകുപ്പ് അറിയിച്ചു. പാലക്കാട്, മലപ്പുറം ജില്ലകളിൽ ഇന്നും പത്തനംതിട്ട, ഇടുക്കി ജില്ലകളിൽ നാളെയും ഓറഞ്ച് അലർട്ട് പ്രഖ്യാപിച്ചു. പത്തനംതിട്ട, ഇടുക്കി, പാലക്കാട്, മലപ്പുറം ജില്ലകളിൽ 13ന് ഓറഞ്ച് അലർട്ടാണ്. ഇടുക്കി, കോഴിക്കോട്, വയനാട് ജില്ലകളിൽ ഇന്നും കോട്ടയം, എറണാകുളം, പാലക്കാട്, മലപ്പുറം, വയനാട് ജില്ലകളിൽ നാളെയും യെലോ അലർട്ട് പ്രഖ്യാപിച്ചു

ഓറഞ്ച് അലർട്ട് പ്രഖ്യാപിച്ച ജില്ലകളിൽ 24 മണിക്കൂറിൽ 115.6 മില്ലിമീറ്റർ മുതൽ 204.4 മില്ലിമീറ്റർ വരെ മഴ ലഭിച്ചേക്കും.

ചിലയിടങ്ങളിൽ 14 വരെ ശക്തമായ മഴയുണ്ടാകുമെന്നും കേന്ദ്ര കാലാവസ്ഥാ വകുപ്പ് അറിയിച്ചു.

ബംഗാൾ ഉൾക്കടലിൽ ശ്രീലങ്കയ്ക്കും തമിഴ്നാടിനും മുകളിലായി ചക്രവാതച്ചുഴി രൂപപ്പെടുന്നതിന്റെ ഭാഗമായി മലയോര മേഖലകളിൽ നാളെയും 13നും ഇടിയോടു കൂടിയ ശക്തമായ മഴയ്ക്കും സാധ്യതയുണ്ട്.

തെക്കൻ കേരള ലക്ഷദ്വീപ് തീരങ്ങളിൽ ഇന്നു മുതൽ 14 വരെ മത്സ്യബന്ധനത്തിനു വിലക്കേർപ്പെടുത്തി. ഇന്നു മുതൽ 14 വരെ തെക്കൻ കേരള ലക്ഷദ്വീപ് തീരങ്ങളിൽ മണിക്കൂറിൽ 35 മുതൽ 45 കിലോമീറ്റർ വരെയും ചില അവസരങ്ങളിൽ മണിക്കൂറിൽ 55 കിലോമീറ്റർ വരെയും വേഗത്തിൽ ശക്തമായ കാറ്റിനും മോശം കാലാവസ്ഥയ്ക്കും സാധ്യത.

---

# മനോരമ world

## മാലദ്വീപിൽ യുപിഐ: കരാർ ഒപ്പുവച്ചു

മാലെ ● മാലദ്വീപിൽ യുപിഐ ഇടപാടുകൾ (യൂണിഫൈഡ് പേയ്മെന്റ് ഇന്റർഫെയ്സ്) തുടങ്ങുന്നതിനുള്ള കരാറിൽ ഒപ്പുവച്ചതായി ഇന്ത്യൻ വിദേശകാര്യമന്ത്രി എസ്. ജയശങ്കർ പറഞ്ഞു. നാഷനൽ പേയ്മെന്റ് കോർപറേഷൻ ഓഫ് ഇന്ത്യയും മാലദ്വീപ് സാമ്പത്തിക വികസന വാണിജ്യ മന്ത്രാലയവും തമ്മിലാണ് ധാരണാപത്രം ഒപ്പുവച്ചതെന്നു മാലദ്വീപിൽ 3 ദിവസത്തെ സന്ദർശനത്തിനെത്തിയ മന്ത്രി സമൂഹമാധ്യമമായ എക്സിൽ കുറിച്ചു.

ചൈന അനുകൂല നിലപാടുള്ള പ്രസിഡന്റ് മുഹമ്മദ് മുയ്സു കഴിഞ്ഞവർഷം അധികാരമേറ്റശേഷം ഇരുരാജ്യങ്ങളും തമ്മിലുള്ള ബന്ധം ശക്തമാക്കുന്നതിന് ഇന്ത്യയിൽനിന്നുള്ള ആദ്യത്തെ ഉന്നതതല യാത്രയാണിത്

സ്വതന്ത്രവ്യാപാരക്കരാർ നടപ്പാക്കുന്നതു സംബന്ധിച്ച് ചർച്ച നടത്താനും സംയുക്ത സൈനിക അഭ്യാസങ്ങൾ തുടരാനും ധാരണയായിട്ടുണ്ടെന്ന് സംയുക്ത വാർത്താ സമ്മേളനത്തിൽ മാലദ്വീപ് വിദേശകാര്യ മന്ത്രി മൂസ സമീർ പറഞ്ഞു.

മാലദ്വീപിലുള്ള ഇന്ത്യൻ സൈനികരെ പിൻവലിക്കണമെന്ന മുയ്സുവിന്റെ ആവശ്യം ഇന്ത്യ-മാലദ്വീപ് ബന്ധം ഉലച്ചിരുന്നു.

---

ബംഗ്ലദേശ് സുപ്രീം കോടതി ചീഫ് ജസ്റ്റിസ് ഉബൈദുൽ ഹസൻ രാജിവയ്ക്കണമെന്ന് ആവശ്യപ്പെട്ട് ധാക്കയിൽ വിദ്യാർഥികൾ നടത്തിയ സമരം. *ചിത്രം: റോയിട്ടേഴ്സ്*

## ബംഗ്ലദേശിൽ സുപ്രീം കോടതി ചീഫ് ജസ്റ്റിസ് രാജിവച്ചു

ധാക്ക ● വിദ്യാർഥികൾ അന്ത്യശാസനം നൽകിയതിനുപിന്നാലെ, ബംഗ്ലദേശ് സുപ്രീം കോടതി ചീഫ് ജസ്റ്റിസ് ഉബൈദുൽ ഹസനും സെൻട്രൽ ബാങ്ക് മേധാവി അബ്ദുർ റൗഫ് താലുക്ദാർ രാജിവച്ചു. കഴിഞ്ഞ ദിവസം നാനൂറോളം ജീവനക്കാർ അഴിമതിയാരോപിച്ചു പ്രതിഷേധിച്ചതോടെ സെൻട്രൽ ബാങ്കിലെ 4 ഡപ്യൂട്ടി ഗവർണർമാർ രാജി നൽകിയിരുന്നു. 5 മുതിർന്ന സുപ്രീം കോടതി ജഡ്ജിമാരും ഇന്നലെ രാജിവച്ചു.

സുപ്രീം ചീഫ് ജസ്റ്റിസിനോടും മറ്റു ജഡ്ജിമാരോടും ഇന്നലെ ഉച്ചയ്ക്കു മുൻപു രാജിവയ്ക്കാനായിരുന്നു വിവേചനവിരുദ്ധ വിദ്യാർഥി പ്രസ്ഥാനം ആവശ്യപ്പെട്ടത്. പിന്നാലെ സുപ്രീം കോടതിയിലെ എല്ലാ ജഡ്ജിമാരുടെയും വിളിച്ചുചേർത്ത് ഫുൾകോർട്ട് മീറ്റിങ് നടത്താൻ ചീഫ് ജസ്റ്റിസ് തീരുമാനിച്ചു. ജുഡീഷ്യറിയുടെ അട്ടിമറിനീക്കമാണിതെന്നാരോപിച്ച വിദ്യാർഥിനേതാക്കൾ, രാജിവച്ചില്ലെങ്കിൽ ജഡ്ജിമാരുടെ ഔദ്യോഗികവസതികൾ വളയുമെന്നു മുന്നറിയിപ്പു നൽകി. നൂറുകണക്കിനു വിദ്യാർഥികൾ മുദ്രാവാക്യമുയർത്തി സുപ്രീം കോടതി വളപ്പിൽ പ്രവേശിച്ചതോടെ യോഗം നടത്താനുള്ള തീരുമാനം ഉപേക്ഷിച്ചു തുടർന്ന് ചീഫ് ജസ്റ്റിസ് രാജിവയ്ക്കുന്നതായി പ്രഖ്യാപിച്ചു. മുൻ പ്രധാനമന്ത്രി ഷെയ്ഖ് ഹസീനയുടെ വിശ്വസ്തനായ ഉബൈദുൽ ഹസനെ കഴിഞ്ഞ വർഷമാണു ചീഫ് ജസ്റ്റിസായി നിയമിച്ചത്.

രാജ്യത്തു തിരഞ്ഞെടുപ്പു പ്രഖ്യാപിച്ചാലുടൻ ഷെയ്ഖ് ഹസീന ഇന്ത്യയിൽനിന്നു ബംഗ്ലദേശിൽ മടങ്ങിയെത്തുമെന്നു മകൻ സജീബ് വസീദ് വാഷിങ്ടനിൽ പറഞ്ഞു രാജ്യം വിടുന്നതിനു മുൻപ് ഹസീന പ്രധാനമന്ത്രിസ്ഥാനം രാജിവച്ചില്ലായിരുന്നുവെന്നും ഫലത്തിൽ, ഇപ്പോഴും അവർ പദവിയിലുണ്ടെന്നും അദ്ദേഹം പറഞ്ഞു.

എന്നാൽ, ഹസീന തിരിച്ചെത്തിയാലുടൻ വിചാരണ നേരിടണമെന്ന് ഇടക്കാല സർക്കാരിൽ മന്ത്രിപദവിയുള്ള വിദ്യാർഥിനേതാവ് നഹിദ് ഇസ്‌ലാം (26) പറഞ്ഞു.

ഹസീന രാജ്യം വിട്ടശേഷമുണ്ടായ കലാപത്തിൽ ന്യൂനപക്ഷവിഭാഗങ്ങൾക്കെതിരെ 52 ജില്ലകളിൽ 205 അക്രമങ്ങളുണ്ടായതായി ബംഗ്ലദേശ് ഹിന്ദു ബുദ്ധിസ്റ്റ് ക്രിസ്ത്യൻ യൂണിറ്റി വ്യക്തമാക്കി. ബംഗ്ലദേശിൽ ഹിന്ദുക്കൾ ആക്രമിക്കപ്പെടുന്നതു തടയാൻ അമേരിക്ക നേരിട്ട് ഇടപെടണമെന്നാവശ്യപ്പെട്ട് യുഎസ് കോൺഗ്രസ് അംഗങ്ങളായ ഇന്ത്യൻ വംശജർ രാജാ കൃഷ്ണമൂർത്തി, ശ്രീ തനേഡർ എന്നിവർ സ്റ്റേറ്റ് സെക്രട്ടറി ആന്റണി ബ്ലിങ്കനു കത്തു നൽകി.

---

## ഇന്ത്യക്കാർ റഷ്യൻ സൈനികരായത് സ്വന്തം നിലയ്ക്കെന്ന് എംബസി

ന്യൂഡൽഹി ● ഇന്ത്യൻ പൗരന്മാർ സ്വന്തം നിലയ്ക്കാണു റഷ്യൻ സൈന്യത്തിൽ ചേർന്നതെന്നും റിക്രൂട്മെന്റിനായി ഏതെങ്കിലും തട്ടിപ്പു പദ്ധതികളിലോ ക്യാംപെയ്നുകളിലോ റഷ്യൻ സർക്കാർ ഭാഗമായിട്ടില്ലെന്നും ഡൽഹിയിലെ റഷ്യൻ എംബസി വിശദീകരിച്ചു.

റഷ്യൻ സൈന്യത്തിൽ ചേർന്ന 69 ഇന്ത്യക്കാർ കൂടി തിരികെ നാട്ടിലെത്താനുണ്ടെന്ന് വിദേശകാര്യ മന്ത്രി എസ്.ജയശങ്കർ വെള്ളിയാഴ്ച ലോക്സഭയിൽ അറിയിച്ചതിനു പിന്നാലെയാണ് എംബസിയുടെ പ്രതികരണം. റഷ്യൻ സൈന്യത്തിൽ ജോലി ചെയ്യുന്നതിനിടെ യുക്രെയ്നുമായുള്ള യുദ്ധത്തിൽ കൊല്ലപ്പെട്ട ഇന്ത്യൻ പൗരന്മാരുടെ കുടുംബങ്ങളോട് എംബസി അനുശോചനം രേഖപ്പെടുത്തി

സൈന്യത്തിലുള്ളവരെ എത്രയും വേഗം തിരിച്ചയയ്ക്കാനുള്ള നടപടി പുരോഗമിക്കുകയാണ്. ഇവരുടെ കരാർ വ്യവസ്ഥകളും നഷ്ടപരിഹാര വ്യവസ്ഥകളും പാലിക്കപ്പെടുമെന്നും എംബസി അറിയിച്ചു

ഏപ്രിൽ മുതൽ ഇന്ത്യ അടക്കമുള്ള രാജ്യങ്ങളിൽ നിന്നു സൈന്യത്തിലേക്ക് ആളുകളെ റിക്രൂട്ട് ചെയ്യുന്നത് റഷ്യൻ പ്രതിരോധ വകുപ്പ് അവസാനിപ്പിച്ചതായും വാർത്താക്കുറിപ്പിലുണ്ട്.

---

## അഭയകേന്ദ്രമായ ഗാസയിലെ സ്കൂളിൽ ബോംബിട്ടു: 110 മരണം

▸▸ഖാൻ യൂനിസിൽ നിന്ന് ഒഴിപ്പിക്കപ്പെട്ടത് 70,000 പലസ്തീൻകാർ

ജറുസലം ● ഗാസ സിറ്റിയിൽ പലസ്തീൻ അഭയാർഥി കുടുംബങ്ങളെ പാർപ്പിച്ചിരുന്ന സ്കൂളിൽ ഇന്നലെ രാവിലെ ഇസ്രയേൽ നടത്തിയ ബോംബാക്രമണത്തിൽ 11 കുട്ടികളടക്കം 110 പേർ കൊല്ലപ്പെട്ടു. സ്ഫോടനത്തിൽ ചിതറിയ ശരീരഭാഗങ്ങളുടെ വിഡിയോ പുറത്തുവന്നതോടെ രാജ്യാന്തരതലത്തിൽ വൻപ്രതിഷേധമുയർന്നു. ബോംബാക്രമണത്തിൽ സ്കൂളിലെ 2 നിലകൾ തകർന്നെന്നും താഴെനിലയിൽ പ്രഭാതപ്രാർഥന നടന്നു കൊണ്ടിരിക്കുകയായിരുന്നുവെന്നും പലസ്തീൻ അധികൃതർ പറഞ്ഞു.

തെക്കൻ ഗാസയിലെ ഖാൻ യൂനിസിൽനിന്ന് ഒഴിപ്പിക്കപ്പെട്ട പലസ്തീൻകാർ 70,000 ആയെന്ന് യുഎൻ പലസ്തീൻ അഭയാർഥി ഏജൻസി അറിയിച്ചു. അടിസ്ഥാനസൗകര്യങ്ങളില്ലാത്തതും ആളുകൾ തിങ്ങിനിറഞ്ഞതുമായ അൽ മവാസി മേഖലയിലേക്കാണ് ഇവർ പലായനം ചെയ്യുന്നത്. ഇതുവരെ ഇസ്രയേൽ ആക്രമണങ്ങളിൽ ഗാസയിൽ 39,790 പലസ്തീൻകാർ കൊല്ലപ്പെട്ടു. 92,002 പേർക്കു പരുക്കേറ്റു.

ഇറാൻ-ഹിസ്ബുല്ല ഭീഷണി ചെറുക്കാനായി ഇസ്രയേലിന് 350 കോടി ഡോളറിന്റെ ആയുധങ്ങൾ കൂടി നൽകാൻ യുഎസ് തീരുമാനിച്ചു. ഗാസയിലെ സ്കൂളിനു നേരെയുണ്ടായ ബോംബാക്രമണത്തെ യൂറോപ്യൻ യൂണിയൻ, റഷ്യ, യുകെ, യുഎഇ, സൗദി അറേബ്യ, തുർക്കി എന്നീ രാജ്യങ്ങൾ അപലപിച്ചു ആറായിരത്തോളം പേരാണ് സ്കൂളിൽ അഭയം തേടിയിരുന്നത്. അഭയാർഥിക്യാംപിൽ ഹമാസ് താവളമായ പള്ളിയിലാണു ബോംബാക്രമണം നടത്തിയതെന്നും മരണസംഖ്യ പെരുപ്പിച്ചു കാട്ടുകയാണെന്നും ഇസ്രയേൽ പ്രതികരിച്ചു. ഗാസയിലെ 564 സ്കൂളുകളിൽ 477 സ്കൂളുകളും ബോംബാക്രമണത്തിൽ തകർന്നതായി യുഎൻ അറിയിച്ചു.

അതിനിടെ, ഈ മാസം 15നു ദോഹയിൽ വെടിനിർത്തൽ ചർച്ച പുനരാരംഭിക്കാനുള്ള നീക്കം ശക്തമായി. ചർച്ചയിൽ ഇസ്രയേൽ പങ്കെടുക്കുമെന്ന് പ്രധാനമന്ത്രി ബെന്യാമിൻ നെതന്യാഹു വ്യക്തമാക്കിയിട്ടുണ്ട്

നിലയ്ക്കാത്ത വിലാപം: ഗാസ സിറ്റിയിൽ അഭയാർഥി ക്യാംപ് പ്രവർത്തിക്കുന്ന സ്കൂളിൽ ഇസ്രയേൽ നടത്തിയ ആക്രമണത്തിൽ പരുക്കേറ്റ കുട്ടി. *ചിത്രം: എഎഫ്പി*

---

## റഷ്യയുടെ അതിർത്തി കടന്ന് യുക്രെയ്നിന്റെ മിന്നലാക്രമണം

മോസ്കോ ● റഷ്യയുടെ അതിർത്തി ലംഘിച്ച് കർസ്ക് പ്രവിശ്യയിൽ 20 കിലോമീറ്റർ അകത്തേക്കു മുന്നേറി യുക്രെയ്ൻ സൈന്യം മിന്നലാക്രമണം നടത്തി. 2022 ൽ യുദ്ധം ആരംഭിച്ചതിനുശേഷം റഷ്യൻ പ്രദേശത്തു കടന്നുള്ള യുക്രെയ്നിന്റെ ഏറ്റവും വലിയ ആക്രമണമാണിത്. മേഖലയിൽ നിന്ന് 76,000 ജനങ്ങളെ ഒഴിപ്പിച്ചു.

കർസ്ക് പടിഞ്ഞാറൻ മേഖലയിൽ വൻസന്നാഹത്തോടെ കടന്നുകയറിയ യുക്രെയ്ൻ സേനയെ തടഞ്ഞുനിർത്തിയെന്നാണു റഷ്യൻ സൈനിക നേതൃത്വം പറഞ്ഞത്. എന്നാൽ അവരെ തുരത്താനായിട്ടില്ല. റഷ്യൻ അതിർത്തിപ്പട്ടണമായ സുച്ചയിലെ പ്രകൃതിവാതക വിതരണകേന്ദ്രം യുക്രെയ്ൻ സൈന്യം പിടിച്ചതായി റിപ്പോർട്ടുണ്ട്. ഇവിടെനിന്നാണു യൂറോപ്പിലേക്കുള്ള പ്രകൃതിവാതക പൈപ്പ്‌ലൈനുകൾ പോകുന്നത്.

റഷ്യയിലെ 4 വൻകിട ആണവ നിലയങ്ങളിലൊന്നു സ്ഥിതി ചെയ്യുന്നതും കർസ്കിലാണ്.

ദക്ഷിണ റഷ്യയിലേക്കുള്ള വൈദ്യുതിവിതരണം ഇവിടെനിന്നാണ്. കർസ്ക് നഗരത്തിൽനിന്ന് 60 കിലോമീറ്റർ അകലെയാണിത്. ഈ മേഖലയിൽ ശക്തമായ ഡ്രോൺ ആക്രമണങ്ങൾ നടക്കുന്നതായി റഷ്യൻ അധികൃതർ സ്ഥിരീകരിച്ചു. ആണവ നിലയത്തിനു സമീപം സൈനിക നീക്കം ഒഴിവാക്കണമെന്ന് രാജ്യാന്തര ആണവോർജ ഏജൻസി (ഐഎഇഎ) ഇരുരാജ്യങ്ങളോടും ആവശ്യപ്പെട്ടു.

92,000 ചതുരശ്ര കിലോമീറ്റർ വരുന്ന കർസ്ക്, ബ്രാൻസ്ക്, ബെൽഗൊറോദ് എന്നീ മേഖലകളിൽ റഷ്യ ഭീകരവിരുദ്ധ നിയമം പ്രഖ്യാപിച്ചിട്ടുണ്ട്. ഇതോടെ സുരക്ഷാസേനയ്ക്ക് ഇവിടെ ലോക്ഡൗൺ അടക്കം ഏർപ്പെടുത്താൻ അധികാരം ലഭിക്കും.

അതിർത്തിപട്ടണം പിടിച്ചതിന്റെ വിഡിയോ യുക്രെയ്ൻ പുറത്തുവിട്ടു. ഹൈവേയിൽ മിസൈലാക്രമണത്തിൽ കത്തിയമർന്ന 15 റഷ്യൻ സൈനിക ട്രക്കുകളുടെ വിഡിയോയും പുറത്തുവന്നു. സുച്ച പട്ടണം പിടിച്ചെന്നു റഷ്യ സമ്മതിച്ചിട്ടില്ല.

അയൽരാജ്യവും റഷ്യയുടെ സഖ്യകക്ഷിയുമായ ബെലാറൂസ് കൂടുതൽ സൈന്യത്തെ അതിർത്തിയിൽ വിന്യസിച്ചു. വ്യോമാതിർത്തി കടന്ന അര ഡസനോളം ഡ്രോണുകൾ വെടിവച്ചിട്ടതായും ബെലാറൂസ് സൈന്യം അറിയിച്ചു. അതിനിടെ, യുദ്ധമേഖലയായ കിഴക്കൻ യുക്രെയ്നിലെ ഡോണെറ്റ്സ്കിൽ ഷോപ്പിങ് മാളിൽ റഷ്യൻ മിസൈലാക്രമണത്തിൽ 14 പേർ കൊല്ലപ്പെട്ടു.

നവംബറിലെ പ്രസിഡന്റ് തിരഞ്ഞെടുപ്പിൽ ഡോണൾഡ് ട്രംപ് വിജയിക്കുകയാണെങ്കിൽ യുഎസ് പിന്തുണ ദുർബലമാകുമെന്ന ആശങ്ക യുക്രെയ്നിനുണ്ട്. ജയിച്ചാൽ യുദ്ധം അവസാനിപ്പിക്കുമെന്നു ട്രംപ് പ്രഖ്യാപിച്ചിരുന്നു. തിരഞ്ഞെടുപ്പിനുശേഷം വെടിനിർത്തൽ ചർച്ച ഉണ്ടായാൽ വിലപേശലിനുവേണ്ടിയാകാം യുക്രെയ്ൻ കടന്നാക്രമണത്തിനു തുനിഞ്ഞതെന്നു വിലയിരുത്തലുണ്ട്. നിലവിൽ യുക്രെയ്നിന്റെ 18% ഭൂപ്രദേശം റഷ്യയുടെ അധീനതയിലാണ്.

### റഷ്യ പ്രദേശങ്ങളിൽ യുക്രെയ്ൻ ആക്രമണം

റഷ്യയുടെ കൈവശമുള്ള യുക്രെയ്ൻ പ്രദേശങ്ങൾ | ഇപ്പോൾ യുക്രെയ്ൻ ആക്രമിച്ച റഷ്യൻ പ്രദേശങ്ങൾ

ബെലാറൂസ് | കീവ് | യുക്രെയ്ൻ | റഷ്യ | കർസ്ക് | സുച്ച | സുമി

വിവ. മനോരമ

---

### 3 തവണ സഹ. സംഘം ഭാരവാഹി ആയവരുടെ വിലക്ക് സ്ഥിരമല്ലെന്നു സർക്കാർ

കൊച്ചി ● മൂന്നു തവണ തുടർച്ചയായി ഭരണസമിതി അംഗമായവർക്കു സഹകരണ സംഘത്തിന്റെ ഭരണ സമിതിയിലേക്കു മത്സരിക്കാനുള്ള വിലക്ക് സ്ഥിരമായിട്ടുള്ളതല്ല എന്നു സർക്കാർ ഹൈക്കോടതിയിൽ അറിയിച്ചു. തുടർച്ചയായി മൂന്ന് തവണ തിരഞ്ഞെടുക്കപ്പെട്ടവർക്ക് അടുത്ത ഒരു തവണ മത്സരിക്കാനാവില്ല എന്നാണു നിയമ ഭേദഗതിയെന്നു സർക്കാർ വ്യക്തമാക്കി. ഭേദഗതി ഭരണഘടനാ വിരുദ്ധമല്ലെന്നും സർക്കാരിന് വേണ്ടി ഹാജരായ അഡ്വക്കേറ്റ് ജനറൽ കെ. ഗോപാലകൃഷ്ണ കുറുപ്പ് വിശദീകരിച്ചു.

സഹകരണ നിയമത്തിലെ 57 വകുപ്പുകളിലാണു നിയമഭേദഗതി വന്നത്. ഇതിൽ 7 വകുപ്പുകൾക്ക് നിയമസാധുതയില്ലെന്നു ചൂണ്ടിക്കാട്ടിയായിരുന്നു ഹർജികൾ. ജസ്റ്റിസ് എൻ.നഗരേഷ് ഹർജികൾ തുടർവാദത്തിനായി 13 ലേക്ക് മാറ്റി.

നിയമ ഭേദഗതി സംഘങ്ങളുടെ സ്വയംഭരണ അവകാശത്തെയും ജനാധിപത്യ അവകാശങ്ങളെയും ഹനിക്കുമെന്നാണ് ഹർജിക്കാരുടെ വാദം. ഏകീകൃത സോഫ്റ്റ് വെയർ നടപ്പാക്കുന്നത് സംഘങ്ങൾക്ക് അധിക സാമ്പത്തിക ബാധ്യത ഉണ്ടാക്കുമെന്നും ബോധിപ്പിച്ചു.

---

## കാറിൽ കടത്താൻ ശ്രമിച്ച 2.975 കോടി രൂപ പിടികൂടി

▸▸ചിറ്റൂരിൽ പിടിയിലായതു കേരളത്തിലേക്ക് കുഴൽപണം എത്തിക്കുന്ന സംഘത്തിലെ പ്രധാന കണ്ണികൾ

ചിറ്റൂർ (പാലക്കാട്) ● കാറിന്റെ സീറ്റുകൾക്കടിയിലെ രഹസ്യ അറയിൽ ഒളിപ്പിച്ചു കടത്താൻ ശ്രമിച്ച 2.975 കോടി രൂപയുടെ കുഴൽപണം പിടികൂടി. പെരിന്തൽമണ്ണ അങ്ങാടിപ്പുറം സ്വദേശികളായ വാക്കാട്ടിൽ വീട്ടിൽ യു.ജംഷാദ് (41), ചോലയിൽ വീട്ടിൽ കെ.അബ്ദുല്ല (42) എന്നിവരെ അറസ്റ്റ് ചെയ്തു.

ജില്ലാ പൊലീസ് മേധാവി ആർ.ആനന്ദിനു ലഭിച്ച രഹസ്യവിവരത്തെ തുടർന്ന് ഇന്നലെ രാവിലെ 5.50നു ജില്ലാ ലഹരിവിരുദ്ധ സ്ക്വാഡും ചിറ്റൂർ പൊലീസും ആശുപത്രി ജംക്‌ഷനിൽ നടത്തിയ സംയുക്ത പരിശോധനയിലാണു പണം പിടികൂടിയത്. തമിഴ്നാട്ടിൽ നിന്നു മലപ്പുറത്തേക്കാണു പണം കൊണ്ടുപോയിരുന്നത്. കാറും പണവും പൊലീസ് പിടിച്ചെടുത്തു കേരളത്തിലേക്കു കുഴൽപണം എത്തിക്കുന്ന സംഘത്തിലെ. പ്രധാന കണ്ണികളാണു പിടിയിലായിട്ടുള്ളതെന്നും പ്രതികളുൾപ്പെടുന്ന ഹവാല സംഘത്തെക്കുറിച്ച് അന്വേഷണം ശക്തമാക്കിയതായും പൊലീസ് അറിയിച്ചു. പ്രതികളെ കോടതിയിൽ ഹാജരാക്കും.

കുഴൽപണം കടത്തിക്കൊണ്ടുവരുന്നതിനിടെ ചിറ്റൂരിൽ അറസ്റ്റിലായ കെ.അബ്ദുല്ല, യു.ജംഷാദ്.

---

## പ്രതിപക്ഷത്തിന്റേത് നെഗറ്റീവ് രാഷ്ട്രീയം: ബിജെപി

ന്യൂഡൽഹി ● കേന്ദ്ര സർക്കാർ ജനോപകാര പദ്ധതികളിൽ ശ്രദ്ധ വയ്ക്കുമ്പോൾ, രാഹുൽ ഗാന്ധിയുടെ നേതൃത്വത്തിൽ പ്രതിപക്ഷ പാർട്ടികൾ നെഗറ്റീവ് രാഷ്ട്രീയം കളിക്കുകയാണെന്നു ബിജെപി വക്താവ് ഗൗരവ് ഭാട്യ ആരോപിച്ചു.

'കർണാടകയിലെ 1200 കർഷക ആത്മഹത്യകളെപ്പറ്റി എന്തുകൊണ്ടാണു രാഹുൽ ഗാന്ധി മിണ്ടാത്തത്? കർഷകരെ അപമാനിച്ച ഉപമുഖ്യമന്ത്രി ഡി.കെ.ശിവകുമാറിനെതിരെ എന്താണു നടപടിയെടുക്കാത്തത്? വാഗ്ദാന ലംഘനമാണു കോൺഗ്രസിന്റെ ചരിത്രം. കർഷകർക്കും പട്ടിക, പിന്നാക്ക വിഭാഗങ്ങൾക്കും എതിരാണു കോൺഗ്രസ്'- ഗൗരവ് ഭാട്യ ആരോപിച്ചു.

---

വനം വകുപ്പിലെ സ്ഥലംമാറ്റം: സിപിഎം ഇടപെടൽ

## സ്ഥലംമാറ്റ പട്ടിക മുഖ്യമന്ത്രി തിരിച്ചയച്ചു

▸▸മടക്കിയത് 13 ഐഎഫ്എസ് ഉദ്യോഗസ്ഥരുടെ സ്ഥലംമാറ്റ പട്ടിക

ജയൻ മേനോൻ

കോഴിക്കോട് ● വനം വകുപ്പ് ഉന്നത ഉദ്യോഗസ്ഥരുടെ സ്ഥലംമാറ്റങ്ങളിൽ സിപിഎമ്മിന്റെ രാഷ്ട്രീയ താൽപര്യങ്ങൾ തലപൊക്കിയതോടെ, വകുപ്പു മേധാവി തയാറാക്കി നൽകിയ 13 ഐഎഫ്എസ് ഉദ്യോഗസ്ഥരുടെ പട്ടിക മുഖ്യമന്ത്രി തിരിച്ചയച്ചു. പെരിയാർ ഫീൽഡ് ഡയറക്ടർ, പാലക്കാട് സിസിഎഫ് തസ്തികകളിൽ സിപിഎം പിടി മുറുക്കിയതോടെയാണ് വനം വകുപ്പിന്റെ പട്ടിക 3 ആഴ്ചയോളം പിടിച്ചുവച്ച ശേഷം ഭരണ വിഭാഗത്തിലേക്കു മടക്കിയത്. സാധാരണ നിലയിൽ വനം മന്ത്രിയോടാണ് വീണ്ടും ശുപാർശ സമർപ്പിക്കാൻ ആവശ്യപ്പെടാറുള്ളതെങ്കിലും ഇത്തവണ ഫയൽ അങ്ങോട്ട് അയച്ചിട്ടുമില്ല.

ഇതോടെ തിരഞ്ഞെടുപ്പിനോടനുബന്ധിച്ച് നടത്തിയ മാറ്റങ്ങൾക്കു ശേഷം ഉദ്യോഗസ്ഥരെ പഴയ സ്ഥാനത്തേക്ക് എത്തിക്കാനുള്ള നടപടികളും പ്രതിസന്ധിയിലായി. സിവിൽ സർവീസ് ബോർഡ് (സിഎസ്ബി) ചേർന്ന് വീണ്ടും സ്ഥലംമാറ്റ പട്ടിക തയാറാക്കി സമർപ്പിക്കാനാണ് മുഖ്യമന്ത്രി ആവശ്യപ്പെട്ടിരിക്കുന്നതെന്നാണ് സൂചന.

തിരുവനന്തപുരം, തെന്മല, പുനലൂർ, പാലക്കാട്, പെരിയാർ, സെൻട്രൽ സർക്കിൾതല മാറ്റങ്ങളാണ് വിവാദമാവുന്നത്.

വനം മേധാവി തയാറാക്കി നൽകിയ 9 പേരുടെ പട്ടികയിൽ ബന്ധപ്പെട്ട ഉദ്യോഗസ്ഥരുടെ സൗകര്യങ്ങൾ മാനിക്കുകയോ മറ്റ് ഉന്നത ഉദ്യോഗസ്ഥരുമായി ചർച്ച നടത്തുകയോ ഉണ്ടായിട്ടില്ലെന്നു പരാതിയുണ്ട്.

മുൻ വനം മേധാവി, അദ്ദേഹത്തിന്റെ കാലത്ത് നടപ്പാക്കാൻ തീരുമാനിച്ചിരുന്ന ചില മാറ്റങ്ങൾ വീണ്ടും പട്ടികയിൽപെട്ടതും വിവാദമായി. തിരഞ്ഞെടുപ്പിനോടനുബന്ധിച്ചു മാറ്റിയ ഉദ്യോഗസ്ഥരെയും 3 വർഷത്തിൽ കൂടുതൽ ഒരേ സ്ഥലത്തു ജോലി ചെയ്തവരെയും തൃശൂർ സുവോളജിക്കൽ പാർക്കിലേക്കുള്ള ഒരാളെയും പട്ടികയിൽ ഉൾപ്പെടുത്തി. ഈ പേരുകൾ സിഎസ്ബി അംഗീകരിച്ചതല്ല എന്ന ന്യായത്തോടെയാണ് മുഖ്യമന്ത്രി ഫയൽ മടക്കിയത്.

പെരിയാർ ഫീൽഡ് ഡയറക്ടർ തസ്തികയിലും പാലക്കാട് സിസിഎഫ് തസ്തികയിലും സിപിഎമ്മിനു താൽപര്യമുള്ള മാറ്റങ്ങൾ വരുത്താനാണ് നീക്കമെന്ന് സൂചനയുണ്ട്.

ഇടമലയാർ ആനവേട്ട കേസ് അന്വേഷണത്തിൽ സജീവമായിരുന്ന ഉദ്യോഗസ്ഥയെ പെരിയാർ ഫീൽഡ് ഡയറക്ടറാക്കാനുള്ള വനം മേധാവിയുടെ ശുപാർശയാണ് സിപിഎമ്മിന്റെ എതിർപ്പിനു കാരണം. പാലക്കാട് സിസിഎഫ് സ്ഥാനത്ത് നിലവിലുള്ളയാളെ മാറ്റുന്നതിനെയും സിപിഎം എതിർക്കുന്നുണ്ട്.

---

### കൂടുതൽ അർഹർക്ക് നൽകാനായി അവാർഡ് നിരസിച്ച് പ്രകാശ് രാജ്

ബെംഗളൂരു ● തന്നെക്കാൾ യോഗ്യരായവർ ഉണ്ട് എന്നു ചൂണ്ടിക്കാട്ടി കർണാടക നാടക അക്കാദമിയുടെ വാർഷിക അവാർഡ് നടൻ പ്രകാശ് രാജ് നിരസിച്ചു. താൻ ഈയിടെയാണ് നാടകങ്ങളിൽ വീണ്ടും സജീവമായത്. നാടകത്തിനു വേണ്ടി ജീവിതം ഉഴിഞ്ഞുവച്ചവർക്ക് അംഗീകാരങ്ങൾ ലഭിക്കുന്നില്ല. അവരെ അവാർഡിന് പരിഗണിക്കുന്നതാണ് ഉചിതമെന്നും പറഞ്ഞു. 93 പേരാണ് ഇത്തവണ ബഹുമതിക്ക് അർഹരായത്.

### കർഷകരോട് മാപ്പുചോദിച്ച് അജിത് പവാർ

മുംബൈ ● കേന്ദ്രസർക്കാർ ഉള്ളി കയറ്റുമതി നിരോധിച്ചതിൽ മഹാരാഷ്ട്രയിലെ കർഷകരോട് ഉപമുഖ്യമന്ത്രി അജിത് പവാർ മാപ്പു പറഞ്ഞു. നിരോധനം മൂലം കർഷകർ നേരിടുന്ന സാമ്പത്തിക പ്രശ്നങ്ങളെക്കുറിച്ച് അറിയാം. ലോക്സഭാ തിരഞ്ഞെടുപ്പിൽ എൻഡിഎ സഖ്യത്തെ പാഠം പഠിപ്പിച്ചു. അതിനുള്ള അവകാശം ജനങ്ങൾക്കുണ്ട്. ഭാവിയിൽ ഇത്തരം നടപടികളിലേക്ക് കടക്കരുതെന്നു കേന്ദ്രസർക്കാരിനെ ധരിപ്പിച്ചിട്ടുണ്ടെന്നും അജിത് പവാർ പറഞ്ഞു.

# യുകെ: ഐടി, ടെലികോം മേഖലയിൽ വിദേശ റിക്രൂട്മെന്റ് നിയന്ത്രിച്ചേക്കും

▶▶നീക്കം കുടിയേറ്റവിരുദ്ധ കലാപം തുടരുന്നതിനിടെ

ന്യൂഡൽഹി ● യുകെയിലെ ഐടി, ടെലികോം മേഖലയിൽ എൻജിനീയറിങ് പ്രഫഷനലുകളുടെ കുടിയേറ്റം നിയന്ത്രിക്കാൻ നീക്കം. ഈ രംഗത്തു വിദേശ റിക്രൂട്മെന്റ് വ്യാപകമാകാനുള്ള കാരണം വിലയിരുത്താൻ യുകെ ആഭ്യന്തരമന്ത്രി ഇവറ്റ് കൂപ്പർ സ്വതന്ത്ര ഏജൻസിയായ മൈഗ്രേഷൻ അഡ്വൈസറി കമ്മിറ്റിക്കു (എംഎസി) നിർദേശം നൽകി. യുകെയിൽ കുടിയേറ്റവിരുദ്ധ കലാപം തുടരുന്നതിനിടെയാണു നീക്കം. നിയന്ത്രണമേർപ്പെടുത്തിയാൽ ഏറ്റവുമധികം ബാധിക്കുക ഇന്ത്യയിൽനിന്നുള്ള പ്രഫഷനലുകളെയാകും.

ഐടി, ടെലികോം മേഖലയിലെ തദ്ദേശീയ പ്രഫഷനലുകളുടെ കുറവ്, വേതനം, പരിശീലന സാഹചര്യം, വിദേശ ജീവനക്കാരെ സ്വീകരിക്കുന്നതിനു പകരമുള്ള മാർഗം തുടങ്ങിയ കാര്യങ്ങളിൽ 9 മാസത്തിനകം റിപ്പോർട്ട് നൽകാനാണു നിർദേശം. 'എല്ലാ രാജ്യങ്ങളിൽനിന്നും എത്തുന്നവർ നമ്മുടെ സാമ്പത്തികരംഗത്തിനു നൽകുന്ന സംഭാവനകൾ വലുതാണ്. അതേസമയം, സംവിധാനത്തെ നിയന്ത്രിക്കേണ്ടതുണ്ട്'- എംഎസിക്ക് അയച്ച കത്തിൽ ഇവറ്റ് കൂപ്പർ വിശദീകരിച്ചു.

കുടിയേറ്റ വ്യവസ്ഥകൾ ഫലപ്രദമായി നടപ്പാക്കുന്നതിനെപ്പറ്റി പഠിക്കാനും പ്രാദേശിക ജീവനക്കാരുടെ ശമ്പളപരിഷ്കരണത്തിനുള്ള മാർഗങ്ങൾ പരിശോധിക്കാനും നിർദേശിച്ചിട്ടുണ്ട്.

കഴിഞ്ഞ സാമ്പത്തികവർഷം 67,703 വിദഗ്ധ തൊഴിൽ വീസയാണു യുകെ അനുവദിച്ചത്. അനുവദിക്കുന്ന തൊഴിൽ വീസകളിൽ ആറിലൊന്നും ടെക്നോളജി മേഖലയിലാണ്.

**67,703**

കഴിഞ്ഞ സാമ്പത്തികവർഷം യുകെ അനുവദിച്ച വിദഗ്ധ തൊഴിൽ വീസകൾ 67,703

## നേർക്കാഴ്ച

പട്ടികവിഭാഗങ്ങളിൽ മേൽത്തട്ട് നടപ്പാക്കില്ലെന്ന കേന്ദ്രപ്രഖ്യാപനത്തിൽ ആത്മാർഥതയില്ല. സുപ്രീം കോടതിയുടെ അഭിപ്രായം വന്നയുടൻ സർക്കാർ എന്തുകൊണ്ടു പ്രതികരിച്ചില്ല? കോടതിയുടെ പരാമർശം പാർലമെന്റിൽ ചർച്ച ചെയ്തു തള്ളേണ്ടിയിരുന്നു.

മല്ലികാർജുൻ ഖർഗെ, കോൺഗ്രസ് പ്രസിഡന്റ്

**സങ്കട ഭൂമിയിൽ**

വയനാട് ചൂരൽമലയിലെ ഉരുൾപൊട്ടൽ പ്രദേശങ്ങളിൽ പ്രധാനമന്ത്രി നരേന്ദ്ര മോദി എത്തിയപ്പോൾ. ചിത്രം: പിടിഐ

## വയനാട് ദുരന്തമേഖലയിൽ പ്രധാനമന്ത്രിയെത്തി

# കണ്ടറിഞ്ഞ്, തൊട്ടറിഞ്ഞ്

▶▶ചൂരൽമലയിൽ 50 മിനിറ്റിലധികം നടന്നുകണ്ടു
▶▶ദുരിതാശ്വാസക്യാംപിലും ആശുപത്രിയിലുമെത്തി

**വി.മിത്രൻ**

ചൂരൽമല ● ഇനി ഒരുതുള്ളി കണ്ണീർമഴ താങ്ങാൻ ശേഷിയില്ലാത്ത മണ്ണാണ് ചൂരൽമല, മുണ്ടക്കൈ പ്രദേശങ്ങളിലുള്ളത്. ജനിച്ചുവളർന്നവരുടെ ചോരയിൽ കുതിർന്ന്, വേദനയിൽ പുളഞ്ഞ് തകർന്നുപോയൊരു ദേശം. ഇവിടെ പെയ്തിറങ്ങിയ വേദനകളെല്ലാം തൊട്ടറിഞ്ഞാണു പ്രധാനമന്ത്രി നരേന്ദ്ര മോദി ചൂരൽമലയുടെ മണ്ണിൽ ചവിട്ടി നടന്നത്; ദുരിതങ്ങൾ നേരിട്ടു കണ്ടറിഞ്ഞത്.

മുൻകൂട്ടി നിശ്ചയിച്ച സമയക്രമങ്ങളെല്ലാം മറന്നാണു പ്രധാനമന്ത്രി ദുരന്തഭൂമിയിൽ വിങ്ങുന്ന ഹൃദയത്തോടെ നിന്നത്. ദുരന്തബാധിത മേഖലയിൽ 50 മിനിറ്റിലധികം നേരം അദ്ദേഹം ചെലവഴിച്ചു.

### ചൂരൽമലയുടെ വേദന നേരിൽക്കണ്ട് മോദി

രാവിലെ 11.35നാണ് കണ്ണൂരിൽനിന്നു പ്രധാനമന്ത്രിയുടെ ഹെലികോപ്റ്റർ ചൂരൽമലയ്ക്കു മുകളിലെത്തിയത്. പുഞ്ചിരിമട്ടത്ത് ഉരുളിന്റെ പ്രഭവകേന്ദ്രമടക്കമുള്ള പ്രദേശങ്ങൾക്കു മുകളിലൂടെ പറന്നു. കോപ്റ്ററിൽ കേന്ദ്രമന്ത്രി സുരേഷ് ഗോപിയും മുഖ്യമന്ത്രി പിണറായി വിജയനുമുണ്ടായിരുന്നു. ഒപ്പമുണ്ടായിരുന്ന ഉദ്യോഗസ്ഥർ അദ്ദേഹത്തിനു ദുരന്തത്തെക്കുറിച്ചു വിശദീകരിച്ചു നൽകി. ഒരുവട്ടം കൂടി ചൂരൽമല മുതൽ പുഞ്ചിരിവട്ടം വരെയുള്ള പ്രദേശത്തിനു മുകളിലൂടെ സഞ്ചരിച്ചശേഷം 12.17ന് കൽപറ്റയിലിറങ്ങി.

തുടർന്ന് കാറിൽ മേപ്പാടിയിലേക്കു തിരിച്ച പ്രധാനമന്ത്രി കള്ളാടി, പുത്തുമല വഴിയാണു ചൂരൽമലയിലെത്തിയത്. ദുരന്തത്തിൽ തകർന്ന പ്രദേശങ്ങൾ കാണാനായി സ്കൂൾ റോഡിലൂടെ നടന്നു. ഉരുൾപൊട്ടലിൽ ഒഴുകിയെത്തിയ ചെളിയും മരങ്ങളും ഒരുവശത്തേക്കു നീക്കി വഴിയൊരുക്കിയിരുന്നെങ്കിലും റോഡിൽ ചെളി കട്ടിയായി കിടക്കുന്നുണ്ടായിരുന്നു. ഇതുവഴി നടന്ന അദ്ദേഹം തകർന്ന വെള്ളാർമല ഗവ. എച്ച്എസ്എസിലാണ് ആദ്യമെത്തിയത്. ചീഫ് സെക്രട്ടറി വി.വേണു, എഡിജിപി എം.ആർ.അജിത്കുമാർ, കലക്ടർ ഡി.ആർ.മേഘശ്രീ തുടങ്ങിയവർ ഒപ്പമുണ്ടായിരുന്നു.

മരങ്ങൾ വന്നടിഞ്ഞു തകർന്ന സ്കൂൾ കെട്ടിടം കണ്ട അദ്ദേഹം ചീഫ് സെക്രട്ടറിയോട് വിദ്യാർഥികളുടെ തുടർപഠനത്തെക്കുറിച്ചു ചോദിച്ചു. തുടർന്ന് കൂറ്റൻ പാറക്കല്ലുകളും മരങ്ങളും വീണു തകർന്ന വീടുകൾ കണ്ടു. എഡിജിപി അജിത്കുമാറും കലക്ടർ മേഘശ്രീയും സംഭവങ്ങൾ വിവരിച്ചു.

ചൂരൽമല പുഴയിൽ പട്ടാളം നിർമിച്ച ബെയ്‌ലി പാലത്തിൽനിന്ന് ഇരുകരകളിലും തകർന്ന വീടുകളെക്കുറിച്ചു തിരക്കി. പിണറായിയും സുരേഷ് ഗോപിയും അനുഗമിച്ചു. രക്ഷാദൗത്യത്തിൽ പങ്കാളികളായ ഉദ്യോഗസ്ഥരുമായി ചർച്ച നടത്തി.

മേപ്പാടി സെന്റ് ജോസഫ്സ് ഗേൾസ് എച്ച്എസ്എസിൽ പ്രവർത്തിക്കുന്ന ദുരിതാശ്വാസ ക്യാംപിലെത്തിയ പ്രധാനമന്ത്രി നരേന്ദ്ര മോദി അന്തേവാസികൾക്കൊപ്പം.

### ചേർത്തുപിടിച്ച് ദുരിതാശ്വാസ ക്യാംപിൽ

ചൂരൽമലയിൽനിന്നു നേരെ മേപ്പാടി സെന്റ് ജോസഫ്സ് ഗേൾസ് എച്ച്എസ്എസിലെ ദുരിതാശ്വാസ ക്യാംപിലെത്തിയ പ്രധാനമന്ത്രി അന്തേവാസികളുമായി സംസാരിച്ചു. ആശങ്കപ്പെടരുതെന്നും എല്ലാവരും കൂടെയുണ്ടെന്നും അദ്ദേഹം പറഞ്ഞു. കുട്ടികളെ ചേർത്തുപിടിച്ച് ആശ്വസിപ്പിക്കുകയും ചെയ്തു. ക്യാംപിലെ ഡോക്ടർമാർ, കൗൺസലർമാർ, ഉദ്യോഗസ്ഥർ തുടങ്ങിയവരുമായി ചർച്ച നടത്തി. 25 മിനിറ്റ് ക്യാംപിൽ ചെലവഴിച്ച ശേഷം യാത്ര തുടർന്നു.

### ആശ്വാസമേകി ആശുപത്രിയിൽ

3.15ന് മേപ്പാടി ഡോ. മൂപ്പൻസ് മെഡിക്കൽ കോളജിലെത്തി ചികിത്സയിലുള്ള അനന്തിക, അരുൺ, അനിൽ, നൈസ, റെജിന തുടങ്ങിയവരെ ആശ്വസിപ്പിച്ചു. കുഞ്ഞു നൈസയോടൊപ്പം കളിച്ചും അനന്തികയോടു തമാശ പറഞ്ഞുമാണ് പ്രധാനമന്ത്രി സന്ദർശനം പൂർത്തിയാക്കിയത്. 3.40നു കൽപറ്റയിലേക്കു തിരിച്ചു.

## ബംഗ്ലദേശ് ഭീകരാന്തരീക്ഷം മാറുന്നു

# പതിയെപ്പതിയെ സമാധാനത്തിലേക്ക്

▶▶ബംഗ്ലദേശിലെ സാഹചര്യങ്ങളെപ്പറ്റി ധാക്ക മലയാളി അസോസിയേഷൻ പ്രസിഡന്റ് മീര മേനോൻ എഴുതുന്നു

● ബംഗ്ലദേശിൽ ധാക്ക ഉൾപ്പെടെ നഗരങ്ങളിൽ താമസിക്കുന്ന ഇന്ത്യക്കാർ അനിശ്ചിതത്വത്തിലാണ്.

എന്നാൽ, പ്രചരിപ്പിക്കപ്പെടുന്നതുപോലെ വലിയ ഭീതിയുടെയോ ഭീഷണിയുടെയോ അന്തരീക്ഷമില്ല. അവാമി ലീഗ് പ്രവർത്തകരുടെയും ന്യൂനപക്ഷങ്ങളുടെയും ഏതാനും സ്ഥാപനങ്ങളും വീടുകളും പ്രക്ഷോഭത്തിന്റെ ആദ്യദിനങ്ങളിൽ കൊള്ളയടിക്കപ്പെട്ടെന്നതു വാസ്തവമാണ്. പതിയെ സമാധാന അന്തരീക്ഷത്തിലേക്കു മടങ്ങുകയാണ് ബംഗ്ലദേശ്.

അവധി കഴിഞ്ഞു നാട്ടിൽനിന്ന് ഓഗസ്റ്റ് നാലിനാണു ധാക്കയിൽ വിമാനമിറങ്ങിയത്. പ്രധാനമന്ത്രിയായിരുന്ന ഷെയ്ഖ് ഹസീന പലായനം ചെയ്യുന്നതിന്റെ തലേന്ന്. വിമാനത്താവളത്തിലും പുറത്തും കവചിതവാഹനങ്ങളുണ്ടായിരുന്നു. ഷെയ്ഖ് ഹസീനയ്ക്ക് ഇന്ത്യ അഭയം നൽകിയതിനാൽ ഇന്ത്യൻ സമൂഹത്തോട് നാട്ടുകാരിൽ ഒരു വിഭാഗത്തിന് എതിർപ്പുണ്ട്. 95% ഇന്ത്യക്കാരും ബംഗ്ലദേശ് വിട്ടു. ധാക്കയിലെ ഇരുനൂറിലേറെ മലയാളികളിൽ പലരും നാട്ടിലേക്കു മടങ്ങി. മണിക്കൂറുകൾ വിമാനത്താവളത്തിൽ കാത്തുകിടന്നായിരുന്നു യാത്ര. എംബസിയിൽനിന്നു സഹായങ്ങൾ ഇല്ലെന്നുതന്നെ പറയാം.

പ്രക്ഷോഭത്തെത്തുടർന്ന് അടച്ചുപൂട്ടിയ സ്കൂളുകൾ തുറന്നിട്ടില്ല. നാളെ മുതൽ ഓൺലൈൻ ക്ലാസ് ആരംഭിക്കും. ഓഫിസുകളും ഫാക്ടറികളും പ്രവർത്തിച്ചുതുടങ്ങി. അവശ്യവസ്തുക്കൾ വിൽക്കുന്ന കടകളും തുറന്നിട്ടുണ്ട്.

റോഡരികിലെ മതിലുകൾ വെള്ളയടിച്ച് വിപ്ലവ മുദ്രാവാക്യങ്ങൾ എഴുതുന്ന വിദ്യാർഥികളെ ധാക്കയിൽ കാണാം. ഭരണം മാറിയതിലെ സന്തോഷമാണെങ്ങും. ഏകാധിപത്യഭരണത്തിൽനിന്ന് ബംഗ്ലദേശിന്റെ ഉയിർത്തെഴുന്നേൽപായി വിദ്യാർഥിപ്രക്ഷോഭത്തെ സാധാരണക്കാർ കാണുന്നു.

ആൾക്കൂട്ടങ്ങൾ എല്ലാം നിയന്ത്രിക്കുന്ന സ്ഥിതി മാറിയിട്ടുണ്ട്. ഇടക്കാല സർക്കാരിൽ ഇന്ത്യക്കാരുൾപ്പെടെ വിശ്വാസം അർപ്പിക്കുന്നു. ഇടക്കാല സർക്കാർ മാറുമ്പോൾ വീണ്ടും 2 പാർട്ടികൾ തമ്മിലുള്ള യുദ്ധക്കളമായി രാജ്യം മാറിയാൽ എന്തായിരിക്കും അവസ്ഥയെന്നാണ് എല്ലാവരും ആലോചിക്കുന്നത്.

## ഉത്തരാഖണ്ഡ്: ഏകവ്യക്തിനിയമം ഒക്ടോബറിൽ നടപ്പാക്കും

▶▶ഏകവ്യക്തിനിയമം പാസാക്കിയ ഏക സംസ്ഥാനം

ന്യൂഡൽഹി ● ഉത്തരാഖണ്ഡിൽ ഏകവ്യക്തിനിയമം നടപ്പാക്കാൻ സംസ്ഥാന സർക്കാർ ഒരുങ്ങുന്നു. ലോക്സഭാ തിരഞ്ഞെടുപ്പിലെ തിരിച്ചടിക്കു ശേഷവും ഏകവ്യക്തിനിയമത്തിൽനിന്നു പിന്മാറില്ലെന്ന ബിജെപിയുടെ പ്രഖ്യാപനം കൂടിയാണ് ഉത്തരാഖണ്ഡിലെ നീക്കങ്ങൾ.

രാജ്യത്ത് ഏകവ്യക്തിനിയമം പാസാക്കിയ ഏക സംസ്ഥാനമാണ് ഉത്തരാഖണ്ഡ്. മുസ്‌ലിം സംഘടനകളും ഇന്ത്യാസഖ്യത്തിലെ പ്രമുഖ പാർട്ടികളും നിയമത്തിനെതിരെ രംഗത്തുണ്ടെങ്കിലും ഒക്ടോബറിൽ നിയമം നടപ്പാക്കാനാണ് ബിജെപി സർക്കാരിന്റെ തീരുമാനം. സംസ്ഥാന സ്ഥാപക ദിനമായ നവംബർ 9ന് മുൻപു നിയമം നടപ്പാക്കുമെന്നു മുഖ്യമന്ത്രി പുഷ്കർ സിങ് ധാമി പ്രഖ്യാപിച്ചിട്ടുണ്ട്.

നിയമവ്യവസ്ഥകൾ സംബന്ധിച്ച വിദഗ്ധസമിതി റിപ്പോർട്ട് കഴിഞ്ഞമാസം പ്രസിദ്ധീകരിച്ചിരുന്നു. വിവാഹം, വിവാഹമോചനം, പിന്തുടർച്ചാവകാശം, സഹവാസം തുടങ്ങിയ കാര്യങ്ങളിലെ ഏകീകരണമാണ് നിയമത്തിന്റെ കാതൽ. ഇക്കാര്യങ്ങളിൽ നിലവിലുള്ള മതനിയമങ്ങൾ അസാധുവാകും.

വിവാഹം കഴിക്കാതെ ഒരുമിച്ചു ജീവിക്കുന്ന (ലിവിങ് ടുഗെദർ) 18-21 പ്രായക്കാർ അക്കാര്യം മാതാപിതാക്കളെ അറിയിക്കണമെന്നു റിപ്പോർട്ടിൽ നിർദേശിച്ചിട്ടുണ്ട്. ഇതു സ്വകാര്യത ഇല്ലാതാക്കുമെന്ന ആക്ഷേപമുണ്ട്. വിവാഹം മാത്രമല്ല, ലിവിങ് ടുഗെദറും നിർബന്ധമായും റജിസ്റ്റർ ചെയ്യണമെന്ന നിബന്ധനയുമുണ്ട്. ലിവിങ് ടുഗെദറിനു നിയമപരിരക്ഷ നൽകുന്ന ഈ വ്യവസ്ഥയ്ക്കെതിരെയും വിമർശനമുയർന്നിട്ടുണ്ട്.

സംസ്ഥാന ജനസംഖ്യയുടെ 2.89% വരുന്ന പട്ടികവിഭാഗക്കാരെ നിയമത്തിന്റെ പരിധിയിൽ പെടുത്തിയിട്ടില്ല

## മോദിയുടെ മനം കവർന്ന് കുഞ്ഞ് നൈസ

# 'അതെന്റെ സാറ്, ഞാൻ വിട്ടില്ല'

**മനോരമ ലേഖകൻ**

മേപ്പാടി ● 'അതെന്റെ സാറാണ്... ഞാൻ കെട്ടിപ്പിടിച്ചു... വിടില്ലെന്നു പറഞ്ഞു...'' ആശുപത്രിക്കിടക്കയിൽ ഉമ്മയുടെ മടിയിൽ തലവച്ചു ചിരിച്ചു കളിക്കുന്നതിനിടെ കുഞ്ഞു നൈസ പറഞ്ഞു. പ്രധാനമന്ത്രി നരേന്ദ്ര മോദിയാണ് ആ 'സാറ്'. മോദിയെ കെട്ടിപ്പിടിച്ചുനിൽക്കുന്ന കുഞ്ഞു നൈസയെ കണ്ടവരുടെയെല്ലാം മനസ്സു നിറഞ്ഞു.

ചൂരൽമല ഉരുൾപൊട്ടലിൽ പരുക്കേറ്റു ചികിത്സയിൽ കഴിയുകയാണ് നൈസയെന്ന 3 വയസ്സുകാരി. ദുരന്തബാധിതരെ സന്ദർശിക്കാൻ ആശുപത്രിയിലെത്തിയപ്പോഴാണ് പ്രധാനമന്ത്രി, നൈസയെയും ഉമ്മ ജെസീലയെയും കണ്ടത്. വീടിനടുത്തുള്ള സ്കൂളിലെ സാറിനെപ്പോലെയാണ് മോദിയെന്നാണ് നൈസ പറയുന്നത്.

ഉരുൾപൊട്ടലിൽ ചെളിയിൽ പൂണ്ടുകിടന്ന നൈസ അദ്ഭുതകരമായാണു രക്ഷപ്പെട്ടത്. നൈസയ്ക്ക് ഇനി ഉമ്മ മാത്രമേയുള്ളൂ. പിതാവും സഹോദരങ്ങളുമുൾപ്പെടെ 5 പേരെയാണു നഷ്ടമായത്. 30നു രാവിലെ നൈസയെ ആശുപത്രിയിലെത്തിച്ചപ്പോൾ ബന്ധുക്കൾ ആരെങ്കിലും ജീവിച്ചിരിപ്പുണ്ടോ എന്നുപോലും അറിയില്ലായിരുന്നു. പിന്നീട് നടത്തിയ അന്വേഷണത്തിലാണ് ഉമ്മ ജെസീല തീവ്രപരിചരണ വിഭാഗത്തിൽ ചികിത്സയിൽ കഴിയുന്നുണ്ടെന്നു കണ്ടെത്തിയത്.

ചേർത്തുപിടിച്ച്: പ്രധാനമന്ത്രി നരേന്ദ്ര മോദിയോടൊപ്പം നൈസ. ഉമ്മ ജെസീല സമീപം.

ചൂരൽമലയിലെത്തിയ പ്രധാനമന്ത്രി നരേന്ദ്ര മോദി ചീഫ് സെക്രട്ടറി വി.വേണുവിനോട് വിശദാംശങ്ങൾ ചോദിച്ചറിയുന്നു. കേന്ദ്രമന്ത്രി സുരേഷ് ഗോപി, ഗവർണർ ആരിഫ് മുഹമ്മദ് ഖാൻ, മുഖ്യമന്ത്രി പിണറായി വിജയൻ എന്നിവർ സമീപം

## അവലോകനയോഗത്തിൽ മുഖ്യമന്ത്രി

# 'ദേശീയദുരന്തമായി പ്രഖ്യാപിക്കണം'

**മനോരമ ലേഖകൻ**

കൽപറ്റ ● പ്രധാനമന്ത്രിയുടെ അധ്യക്ഷതയിൽ വയനാട് കലക്ടറേറ്റിൽ ചേർന്ന അവലോകന യോഗം, ദുരന്തഭൂമിയിൽ കേന്ദ്രസർക്കാർ ഒപ്പമുണ്ടാകുമെന്ന ഉറപ്പു നൽകി. വ്യാപ്തിയും ആഘാതവും കണക്കിലെടുത്ത് വയനാട് ഉരുൾപൊട്ടലിനെ അതിതീവ്ര ദുരന്തമായും ദേശീയ ദുരന്തമായും പ്രഖ്യാപിക്കണമെന്നു മുഖ്യമന്ത്രി പിണറായി വിജയൻ അഭ്യർഥിച്ചു.

കേരളം ഉന്നയിച്ച മറ്റ് ആവശ്യങ്ങൾ: തനിച്ചായ കുട്ടികളുടെ വിദ്യാഭ്യാസത്തിനു പ്രത്യേക പാക്കേജ്, തൊഴിൽ നഷ്ടമായവർക്കു വരുമാന മുറപ്പാക്കാൻ പരിപാടി, നൈപുണ്യ വികസന കേന്ദ്രങ്ങൾ ആരംഭിക്കാനുള്ള സഹായം, ദുരന്തബാധിതരുടെ മാനസികാഘാതം പരിഹരിക്കാൻ ഇടപെടൽ, പുനരധിവാസത്തിനുള്ള സാമ്പത്തിക പിന്തുണയും സംസ്ഥാനത്തു കാലാവസ്ഥാ വ്യതിയാനത്തെ ചെറുക്കുന്നതിനുള്ള സഹായവും, കേരളത്തിൽ കേന്ദ്ര കാലാവസ്ഥാ-പരിസ്ഥിതി ഗവേഷണ സ്ഥാപനങ്ങളുടെ പ്രത്യേക സെന്ററുകളും പ്രാദേശിക ഓഫിസുകളും, കാലാവസ്ഥാ നിരീക്ഷണത്തിനായി ഹൈ റെസല്യൂഷൻ ഹസാഡ് അസസ്മെന്റ് ടൂൾ, ലാൻഡ് യൂസ് പ്ലാനിങ് മാപ്, ലിഡാർ അടിസ്ഥാനപ്പെടുത്തിയുള്ള ഡിജിറ്റൽ എലിവേഷൻ മോഡൽ, കാലാവസ്ഥാ പഠനത്തിനായി സംസ്ഥാന സർക്കാർ കോട്ടയത്ത് ആരംഭിച്ച കാലാവസ്ഥാവ്യതിയാന പഠനകേന്ദ്രത്തിന്റെ ഗവേഷണ ക്ഷമത വർധിപ്പിക്കാൻ സാമ്പത്തിക പിന്തുണ, കേരള ക്ലൈമറ്റ് ചേഞ്ച് അഡാപ്റ്റേഷൻ മിഷനും സാമ്പത്തിക-സാങ്കേതിക സഹായവും.

ചീഫ് സെക്രട്ടറി ഡോ. വി.വേണു ഉരുൾപൊട്ടൽ ദുരന്തത്തെക്കുറിച്ചുള്ള വിഡിയോ അവതരണം നടത്തിയ ശേഷമാണു മുഖ്യമന്ത്രി സംസാരിച്ചത്. ദുരന്തത്തിന്റെ വ്യാപ്തി വിശദീകരിച്ച ശേഷം ആവശ്യങ്ങൾ മുഖ്യമന്ത്രി കുറിപ്പായി കൈമാറി. വിശദമായ നിവേദനം പിന്നീടു നൽകും. മന്ത്രിമാരായ കെ.രാജൻ, എ.കെ.ശശീന്ദ്രൻ, പി.എ.മുഹമ്മദ് റിയാസ്, ഒ.ആർ.കേളു എന്നിവരും ജനപ്രതിനിധികളും ഉദ്യോഗസ്ഥരും യോഗത്തിൽ പങ്കെടുത്തു

### മോർബി ദുരന്തം ഓർത്തെടുത്ത് മോദി

● വയനാട് കലക്ടറേറ്റിലെ അവലോകന യോഗത്തിൽ പ്രധാനമന്ത്രി നരേന്ദ്ര മോദി പണ്ടൊരു ദുരന്തകാലത്തു സന്നദ്ധപ്രവർത്തകനായതിന്റെ ഓർമ പങ്കുവച്ചു. 1979ൽ ഗുജറാത്തിലെ മോർബിയിൽ മൺഅണക്കെട്ട് തകർന്നുണ്ടായ ദുരന്തമാണു മോദി ഓർത്തെടുത്തത്. അതിശക്തമായ മഴയായിരുന്നു. വലിയ അണക്കെട്ട് തകർന്നു നൂറുകണക്കിനാളുകൾ മരിച്ചു. വൻ പ്രളയത്തിൽ വീടുകളിൽ മണ്ണും ചെളിയും നിറഞ്ഞു. അന്ന് ദുരന്തഭൂമിയിൽ വൊളന്റിയറായി സേവനമനുഷ്ഠിച്ചിരുന്നു. ദുരന്തമുണ്ടാക്കുന്ന ആഘാതം നേരിട്ടറിഞ്ഞിട്ടുണ്ട് - പ്രധാനമന്ത്രി പറഞ്ഞു.

## കരുതലിനെന്തിന് ഭാഷ

# മലയാളത്തിൽ സങ്കടങ്ങൾ; ഹിന്ദിയിൽ സാന്ത്വനം

മേപ്പാടി ● 'അവസ്ഥ മോശമാ... എന്റെ കുടുംബത്തിലെ ഒൻപതാളും നഷ്ടപ്പെട്ടു. കൂരയില്ല ഇവിടെനിന്നു പോകുമ്പോഴാണു ബുദ്ധിമുട്ടുക. വീട് വേണം. സഹായിക്കണം...'- പ്രധാനമന്ത്രി നരേന്ദ്ര മോദിക്കു മുന്നിൽ വിങ്ങിപ്പൊട്ടിക്കൊണ്ട് ചൂരൽമല സ്വദേശി അയ്യപ്പൻ പറഞ്ഞു. മേപ്പാടി സെന്റ് ജോസഫ്സ് ഗേൾസ് എച്ച്എസ്എസിലെ ദുരിതാശ്വാസ ക്യാംപിലെത്തിയ മോദിയുടെ മുന്നിലാണ് അയ്യപ്പൻ ദുരിതമറിയിച്ചത്.

'ഞങ്ങൾ മലയാളത്തിലാണു പറഞ്ഞത്. അദ്ദേഹം ഹിന്ദിയിലാണു പറഞ്ഞത്. ഞങ്ങൾ മലയാളത്തിൽ പറഞ്ഞതെല്ലാം കൂടെയുള്ള ഒരാൾ ഹിന്ദിയിൽ പറഞ്ഞുകൊടുത്തു. പ്രധാനമന്ത്രി എന്റെ തോളിൽ കൈ അമർത്തി. കൈകൊണ്ട് എല്ലാം ഒ.കെ ആക്കാമെന്നു കാണിച്ചു. അദ്ദേഹം സഹായിക്കുമെന്നാണ് പ്രതീക്ഷ'- അയ്യപ്പൻ പറഞ്ഞു.

വീട്ടിലെ എല്ലാവരെയും നഷ്ടപ്പെട്ട മുഹമ്മദ് ഹാനിയുമായും പ്രധാനമന്ത്രി സംസാരിച്ചു. 'അന്നു രാത്രി സംഭവിച്ചത് എന്താണെന്ന് അദ്ദേഹത്തോടു പറഞ്ഞു. വിഷമിക്കരുത്, ഞങ്ങളെല്ലാവരും കൂടെയുണ്ട് എന്ന് അദ്ദേഹം പറഞ്ഞു'- ഹാനി വിവരിച്ചു

## എംപിമാരുടെ പ്രകടനം വിലയിരുത്താൻ കോൺഗ്രസ്

ന്യൂഡൽഹി ● ലോക്സഭയിൽ എംപിമാരുടെ പ്രകടനം നിരീക്ഷിക്കാനും വിലയിരുത്താനും കോൺഗ്രസ് തയാറെടുക്കുന്നു. ഇതിനായി സംവിധാനമൊരുക്കുമെന്ന് കഴിഞ്ഞ ദിവസം നടത്തിയ കൂടിക്കാഴ്ചയിൽ എംപിമാരെ രാഹുൽ ഗാന്ധി അറിയിച്ചു. സഭാനടപടികളിലെ പങ്കാളിത്തം, വിവിധ വിഷയങ്ങൾ അവതരിപ്പിക്കുന്നതിലെ മികവ്, ഭരണപക്ഷത്തെ പ്രതിരോധത്തിലാക്കുന്ന ഇടപെടലുകൾ തുടങ്ങിയവയാണ് മികവിന്റെ മാനദണ്ഡമായി പരിഗണിക്കുക. മികച്ച പ്രകടനം കാഴ്ചവയ്ക്കുന്നവർക്ക് കൂടുതൽ അവസരം നൽകും.

## NEWSDLE 300

ഉത്തരങ്ങൾ ഞായറാഴ്ച സപ്ലിമെന്റിന്റെ ഒന്നാം പേജിൽ നിന്ന്
സൂചന: സ്ഥലപ്പേരുകൾ

| | | | | |
|---|---|---|---|---|
| സിം | | | ർ | |
| | ഗ്യ | | | |
| | ഗാ | ൾ | | |
| | ളി | ങ്കു | | |
| കു | | | ട് | |
| | ഗ | ർ | ക | |
| തൃ | | ർ | | |
| ച | | നാ | | രി |
| | ല | ഷു | | |
| | ലാ | ഗ | | |

കളങ്ങൾ പൂരിപ്പിച്ചു പേരും ഫോൺ നമ്പറും എഴുതി ഫോട്ടോയെടുത്ത്, നാളെ വൈകിട്ട് 4നു മുൻപ് ഈ വാട്സാപ് നമ്പറിലേക്ക് അയയ്ക്കുക:
**87141 05033**

ശരിയായി പൂരിപ്പിച്ചവരിൽ നിന്ന് നറുക്കിട്ടെടുക്കുന്ന 5 പേർക്ക് 3000 രൂപ മൂല്യമുള്ള ആമസോൺ വൗച്ചർ സമ്മാനം. വിജയികളെ നേരിട്ടു വിളിക്കും.

Newsdle 299ശരിയുത്തരം:
സാക്ഷി മാലിക്, പ്രകാശ് കാരാട്ട്, ബറാക് ഒബാമ, കൃഷ്ണചന്ദ്ര, ബുദ്ധദേവ്, ഗബ്രിയേൽ, കരുണാകരൻ, ഗോവിന്ദൻ, വല്യത്താൻ, ഫക്രുദ്ദീൻ

299 വിജയികൾ
● സുജീത സഖറിയാസ് ബെംഗളൂരു സൗത്ത്, കർണാടക ● ഷൈല, തിരുമുല്ലവാരം, കൊല്ലം ● എം.എ. റസാഖ് അലനല്ലൂർ, പാലക്കാട് ● ആഗ്നസ് ലീമ, താമരയൂർ, ഗുരുവായൂർ തൃശൂർ ● കെ.ജി ബാലകൃഷ്ണപിള്ള വൈശ്യംഭാഗം, ആലപ്പുഴ

പേര്: ______
ജില്ല: ______ ഫോൺ: ______



ന്യൂസ്ഡിൽ 301 ബുധനാഴ്ച

Vol. No. 30, No.219. RNI Reg. No. 61311/95. Printed and Published by Jacob Mathew on behalf of The Malayala Manorama Co Private Ltd, Kottayam - 686 001, Printed at Malayala Manorama Press, Ottaplamoodu, Kottiyam, Kollam-691571 and published at Manorama Bldg., Kadappakada, Kollam-691008. Editor: Philip Mathew, Chief Editor: Mammen Mathew, Managing Editor: Jacob Mathew, Editorial Director: Jose Panachipuram. Kollam Office: P.B. No. 1652, IX/891, Kadappakada, Kollam 691008 Kerala. Phone: 0474 2740518. E mail: Editorial: editorial@mm.co.in Subscriptions: subscription@mm.co.in Advertising: marketing@mm.co.in

## ഓണക്കോടിക്കൊപ്പം 2 കോടി; സമ്മാന പദ്ധതിയുമായി കല്യാൺ സിൽക്സ്

തൃശൂർ ● ഓണാഘോഷത്തിന് 2 കോടിയുടെ സമ്മാന പദ്ധതികളൊരുക്കി കല്യാൺ സിൽക്സ്. സെപ്റ്റംബർ 14 വരെ നീളുന്ന 'ഓണക്കോടിക്കൊപ്പം രണ്ടുകോടി' സമ്മാന പദ്ധതിക്ക് കല്യാൺ സിൽക്സിന്റെ കേരള, കർണാടക ഷോറൂമുകളിൽ തുടക്കമായി. 18 ഹ്യുണ്ടായ് എക്സ്റ്റർ കാറുകൾ, 43 ഹീറോ ഡെസ്റ്റിനി സ്കൂട്ടറുകൾ, 43 ഗോദ്റെജ് എയർ കണ്ടീഷണറുകൾ, 43 സാംസങ് മൊബൈൽ ഫോണുകൾ, 43 ഹയർ ടിവികൾ, 43 ഹയർ ഓട്ടമാറ്റിക് വാഷിങ് മെഷീനുകൾ എന്നിവ പദ്ധതിയിൽ വാഗ്ദാനം ചെയ്യുന്ന സമ്മാനങ്ങൾ. പുറമെ 5 ലക്ഷം രൂപ വിലമതിക്കുന്ന ഗിഫ്റ്റ് വൗച്ചറുകളും ഓണസമ്മാനമായി ഉപഭോക്താക്കൾക്കു ലഭിക്കും.

ഓരോ 2000 രൂപയുടെ പർച്ചേസിനൊപ്പവും അല്ലെങ്കിൽ കല്യാൺ ഹൈപ്പർമാർക്കറ്റിൽ നിന്നുള്ള ഓരോ 1000 രൂപയുടെ പർച്ചേസിനൊപ്പവും ഓരോ സമ്മാന കൂപ്പൺ നേടാം. ഈ കൂപ്പണുകളിൽ നിന്നും നറുക്കെടുപ്പിലൂടെ വിജയികളെ തിരഞ്ഞെടുക്കും. ആഴ്ചതോറും കല്യാൺ സിൽക്സിന്റെ ഷോറൂമുകളിൽ വിശിഷ്ടാതിഥികളുടെ സാന്നിധ്യത്തിലായിരിക്കും നറുക്കെടുപ്പ്. വിജയികളുടെ വിവരങ്ങൾ ഷോറൂമുകളിലും കല്യാൺ സിൽക്സിന്റെ ഫെയ്സ്ബുക് പേജ് അടക്കമുള്ള സമൂഹമാധ്യമങ്ങളിലും പ്രസിദ്ധപ്പെടുത്തും.

വിവാഹ സീസൺ പ്രമാണിച്ചു കല്യാൺ സിൽക്സിന്റെ തറികളിൽ പ്രത്യേകം നെയ്തെടുത്ത മംഗല്യപ്പട്ടിന്റെ വലിയ ശേഖരം ഷോറൂമുകളിൽ എത്തിക്കഴിഞ്ഞു.

പുറമേ സ്വന്തം പ്രൊഡക്ഷൻ ഹൗസുകളിൽ നിന്നുള്ള ലേഡീസ് വെയർ, മെൻസ് വെയർ, കിഡ്സ് വെയർ എന്നിവയിലെ ഓണക്കാല ശ്രേണികളും വിപണനത്തിനെത്തിച്ചു. ഇത്തവണ എല്ലാ പ്രായക്കാർക്കും ഏറ്റവും പുതിയ വസ്ത്രങ്ങൾ ആണ് എടുത്തുപറയേണ്ട മറ്റൊരു പ്രത്യേകത.

മലയാളിയുടെ മാറുന്ന ജീവിതശൈലിക്ക് ഇണങ്ങുന്ന രീതിയിലുള്ള സമ്മാനങ്ങളാണ് പദ്ധതിയിൽ ഉൾപ്പെടുത്തിയിരിക്കുന്നതെന്നു കല്യാൺ സിൽക്സിന്റെ ചെയർമാനും മാനേജിങ് ഡയറക്ടറുമായ ടി.എസ്. പട്ടാഭിരാമൻ പറഞ്ഞു.

വന്ദനം: താര സംഘടനയായ 'അമ്മ'യുടെ ഓഫിസിൽ ആരംഭിച്ച നൃത്ത ശിൽപശാല ഉദ്ഘാടനം ചെയ്ത മോഹൻലാലിന്റെ കാൽതൊട്ടു വണങ്ങാൻ ഒരുങ്ങുന്ന രചന നാരായണൻകുട്ടി. സരയു, ജോമോൾ, ജയൻ ചേർത്തല, സിദ്ദിഖ്, ബാബുരാജ്, അനന്യ എന്നിവർ സമീപം. ചിത്രം: മനോരമ

## നൃത്ത ശിൽപശാലയ്ക്ക് തുടക്കമിട്ട് 'അമ്മ'

കൊച്ചി ● ശാസ്ത്രീയ നൃത്തം കൂടാതെ മറ്റു നൃത്ത രൂപങ്ങളിലും കഴിവുള്ളവരെ തേച്ചുമിനുക്കിയെടുക്കുന്ന നൃത്ത ശിൽപശാലയ്ക്കു തുടക്കമിട്ട് താരസംഘടനയായ 'അമ്മ'. 'അഭിനയ ഇന്റർനീഡ്' എന്നു പേരിട്ട രണ്ടു ദിവസത്തെ ശിൽപശാല സംഘടനയുടെ പ്രസിഡന്റ് മോഹൻലാൽ ഉദ്ഘാടനം ചെയ്തു.

പുതിയ ഒരുപാടു പേർക്കു കടന്നുവരാൻ സാധ്യതയുള്ള രംഗമാണു സിനിമയെന്നും അതിലേക്കായി എന്തുചെയ്യാമെന്ന ആലോചനയാണ് ഇത്തരം പരിപാടികളിലേക്ക് എത്തിയതെന്നും അദ്ദേഹം പറഞ്ഞു. പൊതുജനങ്ങൾക്കായി 'അമ്മ' സംഘടിപ്പിക്കുന്ന ആദ്യ ശിൽപശാലയ്ക്കു നേതൃത്വം നൽകുന്നതു നർത്തകി കൂടിയായ നടി രചന നാരായണൻകുട്ടിയാണ്. 12- 40 പ്രായപരിധിയിലെ, തിരഞ്ഞെടുത്ത 31 പേരാണു ശിൽപശാലയിൽ പങ്കെടുക്കുന്നത്. ജനങ്ങൾക്കു കൂടുതൽ ഉപകാരപ്രദമായ പദ്ധതികൾ നടപ്പാക്കുകയെന്ന ലക്ഷ്യത്തോടെയുള്ള ശിൽപശാല ഒരു തുടക്കം മാത്രമാണെന്നു സംഘടനയുടെ ജനറൽ സെക്രട്ടറി സിദ്ദീഖ് പറഞ്ഞു. ജോയിന്റ് സെക്രട്ടറി ബാബുരാജ്, വൈസ് പ്രസിഡന്റ് ജയൻ ചേർത്തല, രചന നാരായണൻകുട്ടി, സരയു മോഹൻ എന്നിവർ പ്രസംഗിച്ചു. സംഘടനയുടെ സമൂഹമാധ്യമ പേജുകളിലൂടെയാണു ശിൽപശാലയിൽ പങ്കെടുക്കുന്നവരെ കണ്ടെത്തിയത്.

## DEATH

### പേവിഷബാധയേറ്റ് കശുവണ്ടി തൊഴിലാളി മരിച്ചു

വിജയമ്മ

ശാസ്താംകോട്ട ● പേവിഷബാധയേറ്റു ചികിത്സയിലായിരുന്ന കശുവണ്ടി തൊഴിലാളി മരിച്ചു. ശാസ്താംകോട്ട മുതുപിലാക്കാട് പടിഞ്ഞാറ് വിജയ ഭവനത്തിൽ രാജന്റെ ഭാര്യ വിജയമ്മ (58) ആണു മരിച്ചത്. മുതുപിലാക്കാട് കിഴക്ക് സ്വകാര്യ കശുവണ്ടി ഫാക്ടറിയിലെ തൊഴിലാളിയാണ്.

രണ്ടാഴ്ച മുൻപു ജോലി കഴിഞ്ഞു വീട്ടിലേക്കു വരുന്നതിനിടെ വഴിയരികിൽ കിടന്ന പൂച്ചയുടെ വാലിൽ അറിയാതെ ചവിട്ടിയതായും പൂച്ച വിജയമ്മയുടെ കാലിൽ മാന്തിയതായും ഒപ്പമുള്ള തൊഴിലാളികൾ പറഞ്ഞു. പിന്നീടു പനി ബാധിച്ചതോടെ പ്രാഥമിക ചികിത്സ തേടി. പനി ശക്തമായി വെള്ളത്തോടു ഭീതി കാണിച്ചു തുടങ്ങിയപ്പോൾ സമീപത്തെ സ്വകാര്യ ആശുപത്രിയിൽ എത്തിച്ചശേഷം ജില്ലാ ആശുപത്രിയിലേക്കു മാറ്റിയതോടെ പേവിഷബാധ സ്ഥിരീകരിച്ചു. തുടർന്നു തിരുവനന്തപുരം മെഡിക്കൽ കോളജിൽ ചികിത്സയിലിരിക്കെ ഇന്നലെ രാവിലെ മരിച്ചു. സംസ്കാരം നടത്തി. മകൻ. അജയകുമാർ

### കാർ മതിലിലിടിച്ച് വീട്ടമ്മ മരിച്ചു

ഷെരീഫ

പേരാമംഗലം (തൃശൂർ) ● മുണ്ടൂർ പെട്രോൾ പമ്പിനു സമീപം നിയന്ത്രണം വിട്ട കാർ മതിലിലിടിച്ചു വീട്ടമ്മ മരിച്ചു. കൊല്ലം കുളത്തൂപ്പുഴ സ്വദേശിനി പള്ളിക്കിഴക്കേതിൽ വീട്ടിൽ ഷെരീഫിന്റെ ഭാര്യ ഷെരീഫ(55)യാണ് മരിച്ചത് പരുക്കേറ്റ ഷെരീഫ് (60), കുളത്തുപ്പുഴ സ്വദേശി എംഎം ഹൗസിൽ ഫൈസൽ(38)എന്നിവരെ അമല ആശുപത്രിയിൽ പ്രവേശിപ്പിച്ചു. പുലർച്ചെ 5 നായിരുന്നു അപകടം. കൊയിലാണ്ടിയിലേക്കുള്ള യാത്രയ്ക്കിടെയായിരുന്നു അപകടം. ഷെരീഫയുടെ മക്കൾ: നൗഷാദ്, അൻസർ. മരുമക്കൾ: നസീമ ബീവി, അസീല.

### ട്രെയിൻ തട്ടി വയോധികൻ മരിച്ചു

ഫിലിപ്പ്

ഓച്ചിറ ● ചങ്ങൻകുളങ്ങര പോച്ചയിൽ ബഥേൽ ഹൗസിൽ ഫിലിപ്പ് (70) ട്രെയിൻ തട്ടി മരിച്ചു. ഇന്നലെ 3നു ചങ്ങൻകുളങ്ങര റെയിൽവേ ക്രോസിന് വടക്കു ഭാഗത്തായിരുന്നു അപകടം. മൃതദേഹം കരുനാഗപ്പള്ളി താലൂക്ക് ആശുപത്രി മോർച്ചറിയിൽ. സംസ്കാരം പിന്നീട്. ഓച്ചിറ പൊലീസ് കേസെടുത്തു. ഭാര്യ: റഹേൽയമ്മ ഫിലിപ്പ് (സുജ). മക്കൾ. അരുൺ ഫിലിപ്പ്. അഞ്ജലി ഫിലിപ്പ് (കാനഡ). മരുമകൻ: നബിൽ ജോൺ

# ഓൺലൈൻ വ്യാപാരത്തിന്റെ പേരിൽ തട്ടിപ്പ്: 3 പേർ പിടിയിൽ

▶▶ ശാസ്താംകോട്ട സ്വദേശിയിൽ നിന്നു 2.60 ലക്ഷം തട്ടിയെടുത്തു

മുഹമ്മദ് ബാസിൽ · റിൻഷിദ് · മുഹമ്മദ് ഫായിസ്.

ശാസ്താംകോട്ട ● ഓൺലൈൻ വ്യാപാരത്തിന്റെ പേരിൽ ശാസ്താംകോട്ട സ്വദേശിയിൽ നിന്നു 2.60 ലക്ഷം തട്ടിയെടുത്ത കേസിൽ മൂന്നു യുവാക്കൾ പൊലീസ് പിടിയിലായി.

മലപ്പുറം കാവനൂർ സ്വദേശികളായ ഇട്ടിലാക്കൽ വീട്ടിൽ റിൻഷിദ് (26), കൈത്തറ വീട്ടിൽ മുഹമ്മദ് ബാസിൽ (26), പുത്തൻവീട്ടിൽ മുഹമ്മദ് ഫായിസ് (25) എന്നിവരാണ് മലപ്പുറത്തു നിന്ന് അറസ്റ്റിലായത്. ശാസ്താംകോട്ട മനക്കര സ്വദേശിയായ യുവാവിന്റെ മൊബൈൽ ഫോണിലേക്ക് തുടർച്ചയായി വിളിച്ചു ബന്ധം സ്ഥാപിച്ച ശേഷം ഓൺലൈൻ വ്യാപാരത്തിനെന്ന പേരിൽ മൊബൈൽ ആപ്ലിക്കേഷൻ അയച്ചു നൽകി ഇൻസ്റ്റാൾ ചെയ്യിപ്പിച്ചു. തുടർന്നു മൂന്നു തവണകളായി 1,05,000 രൂപ വിവിധ ബാങ്ക് അക്കൗണ്ടുകളിലേക്ക് യുവാവിനെക്കൊണ്ട് അയച്ചു. പ്രതികളെ ഫോണിൽ കിട്ടാതായതോടെ സംശയം തോന്നിയ യുവാവ് ലാഭവിഹിതം ആവശ്യപ്പെട്ടു.

ഇതോടെ ആപ്ലിക്കേഷൻ വഴിയുള്ള വ്യാപാര ബന്ധം നീക്കിയ ശേഷം ഇയാളുടെ ബാങ്ക് അക്കൗണ്ടിൽ നിന്നു 1,55,000 രൂപ കൂടി തട്ടിയെടുത്തെന്നാണു കേസ്. മൊബൈൽ ഫോൺ വിളികൾ പിന്തുടർന്നാണു പ്രതികളെ പിടികൂടിയത്.

കോടതിയിൽ ഹാജരാക്കി റിമാൻഡ് ചെയ്തു.

## വിദ്യാഭ്യാസ വാർത്തകൾ

### പരീക്ഷകൾ മാറ്റി

കൊല്ലം ● ശ്രീനാരായണഗുരു ഓപ്പൺ സർവകലാശാല ഇന്നു വയനാട് കൽപറ്റ എൻഎംഎസ്എം ഗവ കോളജിൽ നടത്താനിരുന്ന പരീക്ഷകൾ മാറ്റിയതായി പരീക്ഷാ കൺട്രോളർ അറിയിച്ചു. പുതുക്കിയ തീയതി പിന്നീട് അറിയിക്കും.

പിജി (2022 അഡ്മിഷൻ) മൂന്നാം സെമസ്റ്റർ, പിജി (2023 അഡ്മിഷൻ) രണ്ടാം സെമസ്റ്റർ, യുജി (2022 അഡ്മിഷൻ) മൂന്നാം സെമസ്റ്റർ പരീക്ഷകളാണു മാറ്റിവച്ചത് ഇവർക്കായി പിന്നീടു പ്രത്യേക പരീക്ഷ നടത്തും.

മറ്റു കേന്ദ്രങ്ങളിലെ പരീക്ഷകൾക്കു മാറ്റമില്ല ഇ മെയിൽ: e23@sgou.ac.in 9188920013, 9188920014

### സ്പോട് അഡ്മിഷൻ

കൊല്ലം ● പെരുമൺ എൻജിനീയറിങ് കോളജിൽ ബിടെക് വിവിധ ബ്രാഞ്ചുകളിലേക്കുള്ള ലാറ്ററൽ എൻട്രി സ്പോട് അഡ്മിഷൻ 12, 13 തീയതികളിൽ രാവിലെ 10 മുതൽ കോളജിൽ നടക്കും. 9447013719.

### പരീക്ഷാഫലം

തൃശൂർ ● ആരോഗ്യ സർവകലാശാല മൂന്നാം വർഷ എംബിബിഎസ് പാർട്ട് 2 സപ്ലിമെന്ററി (2019 സ്കീം), രണ്ടാം വർഷ ബിയുഎംഎസ് (2016 സ്കീം) സപ്ലിമെന്ററി , അവസാന വർഷ ബിയുഎംഎസ് (2016 സ്കീം) റഗുലർ /സപ്ലിമെന്ററി, മൂന്നാം വർഷ ബിഎസ്‌സി എംആർടി റഗുലർ /സപ്ലിമെന്ററി, നാലാം വർഷ ബിഎസ്‌സി മെഡിക്കൽ മൈക്രോബയോളജി സപ്ലിമെന്ററി, നാലാം വർഷ ബിഎസ്‌സി മെഡിക്കൽ ബയോകെമിസ്ട്രി സപ്ലിമെന്ററി, മൂന്നാം വർഷ ബിഎഎസ്എൽപി സപ്ലിമെന്ററി, ഒന്നാം വർഷ ബിഎസ്‌സി മെഡിക്കൽ മൈക്രോബയോളജി സപ്ലിമെന്ററി, ഒന്നാം വർഷ ബിഎസ്‌സി മെഡിക്കൽ ബയോകെമിസ്ട്രി സപ്ലിമെന്ററി, നാലാം സെമസ്റ്റർ ബിഎഎസ്എൽപി റഗുലർ/സപ്ലിമെന്ററി പരീക്ഷകളുടെ ഫലം പ്രസിദ്ധീകരിച്ചു.

## സജു അലക്സിന് ജാമ്യം

തിരുവല്ല ● വയനാട്ടിലെ ഉരുൾപൊട്ടൽ ബാധിത മേഖലകളിൽ സന്ദർശനം നടത്തിയ നടൻ മോഹൻലാലിനെതിരെ അപകീർത്തികരമായ പരാമർശം നടത്തിയതിന് തിരുവല്ല പൊലീസ് അറസ്റ്റ് ചെയ്ത യു ട്യൂബർ, 'ചെകുത്താൻ' എന്നറിയപ്പെടുന്ന തിരുവല്ല മഞ്ഞാടി സ്വദേശി അജു അലക്സി(42)നെ ജാമ്യത്തിൽ വിട്ടയച്ചു. ഇതുസംബന്ധിച്ച് തിരുവല്ല സിഐ സുനിൽകൃഷ്ണൻ നടൻ മോഹൻലാലുമായി ബന്ധപ്പെട്ടിരുന്നു. തന്നെ വ്യക്തിപരമായി അപമാനിച്ചതിലല്ല ടെറിട്ടോറിയൽ ആർമിയെ മൊത്തമായി അപമാനിച്ചതിൽ പ്രയാസമുണ്ടെന്ന് മോഹൻലാൽ പറഞ്ഞതായി സിഐ പറഞ്ഞു ടെറിട്ടോറിയൽ ആർമി സിവിൽ സ്യൂട്ട് ഫയൽ ചെയ്യാൻ സാധ്യതയുള്ളതായും സിഐ അറിയിച്ചു. വിവിധ സാമൂഹിക മാധ്യമങ്ങളിലുള്ള 'ചെകുത്താൻ' എന്ന പേജിലൂടെയാണ് ടെറിട്ടോറിയൽ ആർമിയെയും മോഹൻലാലിനെയും അധിക്ഷേപിച്ച് വിഡിയോകൾ പോസ്റ്റ് ചെയ്തത്. അഭിനേതാക്കളുടെ സംഘടനയായ 'അമ്മ' ജനറൽ സെക്രട്ടറി സിദ്ദിഖ് നൽകിയ പരാതിയുടെ അടിസ്ഥാനത്തിലാണ് കേസ് റജിസ്റ്റർ ചെയ്തത്.

## 'സുപ്രീംകോടതി വിധി നടപ്പാക്കുന്നത് ചെറുക്കും'

കോട്ടയം ● പട്ടികവിഭാഗ സംവരണത്തിൽ ഉപവർഗീകരണത്തിന് സംസ്ഥാനങ്ങൾക്ക് അധികാരം നൽകുന്ന സുപ്രീംകോടതി വിധി കേരളത്തിൽ നടപ്പിലാക്കുന്നതു ചെറുക്കുമെന്ന് കെപിഎംഎസ് ജനറൽ സെക്രട്ടറി പുന്നല ശ്രീകുമാർ.

കെപിഎംഎസ് സംസ്ഥാന നേതൃയോഗം ഉദ്ഘാടനം ചെയ്യുകയായിരുന്നു അദ്ദേഹം. വയനാട് ചൂരൽമല ദുരന്തത്തിന്റെ പശ്ചാത്തലത്തിൽ ഈ വർഷത്തെ അയ്യങ്കാളി ജയന്തി ആഘോഷങ്ങളൊഴിവാക്കി ലളിതമായി നടത്താനും സർക്കാരിന്റെ പുനരധിവാസ പ്രവർത്തനങ്ങളെ സാമ്പത്തികമായി സഹായിക്കാനും നേതൃയോഗം തീരുമാനിച്ചു. സംസ്ഥാന പ്രസിഡന്റ് പി.എ.അജയഘോഷ് അധ്യക്ഷത വഹിച്ചു. ട്രഷറർ എ.സനീഷ്കുമാർ, എൻ.ബിജു, എ.പി.ലാൽകുമാർ പി.എൻ.സുരൻ, പി.ജെ.സുജാത, പി.വി.ബാബു, ഡോ.ആർ.വിജയകുമാർ, അഖിൽ.കെ.ദാമോദരൻ, മനോജ് കൊട്ടാരം എന്നിവർ പ്രസംഗിച്ചു.

## ഗാർഹിക സോളർ പദ്ധതിയുമായി കിർലോസ്കർ

കൊച്ചി ● കിർലോസ്കർ സോളർ കൊച്ചി ആസ്ഥാനമായ ജിഎസ്എൽ എനർജി സൊല്യൂഷൻസിനെ കേരളത്തിലെ 5 ജില്ലകളുടെ പ്രോജക്ട് പാർട്നറായി നിയമിച്ചു. എറണാകുളം, കോട്ടയം, ഇടുക്കി, പത്തനംതിട്ട, ആലപ്പുഴ, കൊല്ലം എന്നീ ജില്ലകളിൽ വാണിജ്യ, പാർപ്പിട സൗരോർജ പദ്ധതികൾ നടപ്പാക്കാനാണ് പങ്കാളിത്തം. നടപ്പു സാമ്പത്തിക വർഷം 25 കോടി രൂപ മൂല്യമുള്ള 5 മെഗാവാട്ട് വൈദ്യുതി ഉൽപാദിപ്പിക്കുന്നതിനുള്ള പദ്ധതികളാണ് ലക്ഷ്യമിടുന്നത്.

## ആരോഗ്യ സുരക്ഷിതത്വ ശിൽപശാല നാളെ

കൊല്ലം ● ഫാക്ടറീസ് ആൻഡ് ബോയ്‌ലേഴ്സ് വകുപ്പിന്റെ നേതൃത്വത്തിൽ കശുവണ്ടി ഫാക്ടറി തൊഴിലാളികൾക്കും മാനേജ്മെന്റ് പ്രതിനിധികൾക്കും വേണ്ടിയുള്ള ഏകദിന ആരോഗ്യ സുരക്ഷിതത്വ ശിൽപശാല നാളെ നടക്കും. ആശ്രാമം ശ്രീനാരായണ ഗുരു സാംസ്കാരിക സമുച്ചയത്തിൽ നടത്തുന്ന ശിൽപശാല രാവിലെ 9.30ന് എം.നൗഷാദ് എംഎൽഎ ഉദ്ഘാടനം ചെയ്യും. ഫാക്ടറീസ് ആൻഡ് ബോയ്‌ലേഴ്സ് വകുപ്പ് ജോയിന്റ് ഡയറക്ടർ അനിൽ കുര്യാക്കോസ് അധ്യക്ഷനാകും. 11നു തൊഴിലിടങ്ങളിലെ പ്രഥമശുശ്രൂഷ, 2നു ഫാക്ടറി നിയമങ്ങളും ചട്ടങ്ങളും, തൊഴിലിടങ്ങളിലെ സുരക്ഷ എന്നീ വിഷയങ്ങളിൽ ശിൽപശാല നടത്തും.

## SHORTS

### പൊലീസ് സംരക്ഷണം വേണം; നായ തലയിൽ വീണ് മരിച്ച കുട്ടിയുടെ കുടുംബം

മുംബൈ ● ഫ്ലാറ്റിന്റെ അഞ്ചാം നിലയിൽ നിന്നു നായ ദേഹത്തു വീണു മരിച്ച മൂന്നു വയസ്സുകാരി സന ഷെയ്ഖിന്റെ കുടുംബം പൊലീസ് സംരക്ഷണം തേടി. നായയുടെ ഉടമ സൊഹേർ ഇസ്മായിൽ അറസ്റ്റിലായതിനു പിന്നാലെയാണിത്. ഉന്നത സ്വാധീനമുള്ള കുടുംബമാണ് പ്രതിയുടേതെന്നും പകപോക്കുമെന്നു ഭയമുണ്ടെന്നും അപേക്ഷയിൽ പറയുന്നു. ചൊവ്വാഴ്ചയാണ് കുട്ടിയുടെ മുകളിലേക്കു നായ വീണത്.

ആശുപത്രിയിലെത്തിക്കുന്നതിനു മുൻപേ മരിച്ചു. 4 പേരെ കേസിൽ പ്രതി ചേർത്തിട്ടുണ്ട്. ബാൽക്കണിയിൽ കെട്ടിയിട്ടിരുന്ന നായ താഴേക്കു ചാടിയെന്നാണ് അറസ്റ്റിലായ സൊഹേർ ഇസ്മായിലിന്റെ മൊഴി നൽകിയിട്ടുള്ളത്.

### 10 ലക്ഷം രൂപ നൽകി കെഎംസി ആശുപത്രി ജീവനക്കാർ

ചെങ്ങന്നൂർ ● ഡോ. കെ.എം. ചെറിയാൻ ഇൻസ്റ്റിറ്റ്യൂട്ട് ഓഫ് മെഡിക്കൽ സയൻസസിലെ (കെഎംസി) ജീവനക്കാർ മുഖ്യമന്ത്രിയുടെ വയനാട് ദുരിതാശ്വാസ നിധിയിലേക്ക് 10 ലക്ഷം രൂപ സംഭാവന നൽകി. ആശുപത്രിയുടെ നേതൃത്വത്തിൽ മെഡിക്കൽ സഹായങ്ങളും നൽകുമെന്ന് മാനേജിങ് ഡയറക്ടർ ഫാ. ഡോ.അലക്സാണ്ടർ കൂടാരത്തിൽ അറിയിച്ചു.

### പോളിടെക്നിക് സ്പോട് അഡ്മിഷൻ

കണ്ണനല്ലൂർ ● എകെഎം പോളിടെക്നിക് കോളജിൽ നാളെയും 13 നും മെക്കാനിക്കൽ, സിവിൽ, കംപ്യൂട്ടർ എൻജിനീയറിങ്, ഇലക്ട്രിക്കൽ ആൻഡ് ഇലക്ട്രോണിക്സ്, ഇലക്ട്രോണിക്സ് ആൻഡ് കമ്യൂണിക്കേഷൻ എന്നീ ഡിപ്ലോമ കോഴ്സുകളിലെ ഗവ. സീറ്റുകളിലേക്ക് കോളജിൽ സ്പോട് അഡ്മിഷൻ നടത്തുന്നു. ഇതുവരെ പോളിടെക്നിക്കിൽ അപേക്ഷിക്കാത്തവർക്കും പങ്കെടുക്കാം. 9447186724, 9747546909

### ബിഎഡ് സീറ്റ് ഒഴിവ്

അടൂർ ● മാർത്തോമ്മാ മാത്യൂസ് സെക്കൻഡ് ട്രെയിനിങ് കോളജിൽ ബിഎഡിന് ഒരു സീറ്റ് ഒഴിവ്. പിജിക്കു പഠിച്ചുകൊണ്ടിരിക്കുന്നവർക്കും അപേക്ഷ നൽകാത്തവർക്കും അഡ്മിഷൻ ലഭിക്കും. 6238427383, 8281327737

**ഗീവർഗീസ്**
**ഓയൂർ:** മരുതമൺപള്ളി ജിവിഎസ് ഭവനിൽ ഗീവർഗീസ് (73) അന്തരിച്ചു. സംസ്കാരം ഇന്ന് 3ന് ചെങ്കുളം സെന്റ് ജോർജ് ഓർത്തഡോക്സ് പള്ളിയിൽ. ഭാര്യ: സൂസമ്മ വർഗീസ്. മക്കൾ: അനു വർഗീസ് (കോ ഓപ്പറേറ്റീവ് സൊസൈറ്റി മരുതമൺപള്ളി), സിനു വർഗീസ് (യുഎഇ). മരുമക്കൾ: ഷാലി തോമസ് (കനറാ ബാങ്ക്, കായംകുളം), കെസിയ മറിയം ഫിലിപ്പ് (അസിസ്റ്റന്റ് പ്രഫസർ, യൂനസ് പോളി ടെക്നിക്കൽ തലച്ചിറ).

**തങ്കമ്മ**
**പൊലിക്കോട്:** മേൽക്കുളങ്ങര സുരേഷ് ഭവനിൽ തങ്കമ്മ (85) അന്തരിച്ചു. ഭർത്താവ്: പരേതനായ പുരുഷോത്തമൻ. മക്കൾ: രാധാമണി, ശാന്തിനി, ഉഷ, സുരേഷ്കുമാർ, ദീപ. മരുമക്കൾ: വിജയൻ, ഗോപാലൻ, ഉഷാ സുരേഷ്, മധുകുമാർ, പരേതനായ പ്രസാദ്. സഞ്ചയനം ചൊവ്വാ 7.30ന്.

**സരസ്വതിയമ്മ**
**വടമൺ:** ശശിവിലാസത്തിൽ സരസ്വതിയമ്മ (80) അന്തരിച്ചു. സംസ്കാരം ഇന്നു 11ന് ഭർത്താവ്: പരേതനായ ജനാർദ്ദനൻ പിള്ള. മക്കൾ: സുഷമാദേവി, വിശ്വനാഥൻ പിള്ള, ശശിധരൻ പിള്ള, അനിൽ. മരുമക്കൾ: വിജയകുമാരൻ പിള്ള, ബീനാ ജി. നായർ, മല്ലിക, ദീപ.

**സരസ്വതിയമ്മ**
**തഴവ:** കടത്തൂർ (തെന്നാട്ടുതറയിൽ) കുന്നേൽ കിഴക്കതിൽ സരസ്വതിയമ്മ (75) അന്തരിച്ചു. മകൾ: രമ. മരുമകൻ: ശശിധരൻ പിള്ള. സഞ്ചയനം ബുധൻ 8ന്.

**ഫിലോമിന**
**പെരുമൺ:** ആഞ്ഞിലിമൂട്ടിൽ ഫിലോമിന (78) അന്തരിച്ചു. സംസ്കാരം ഞായർ 11ന് പെരുമൺ മുണ്ടക്കൽ സെന്റ് ജോസഫ് ചർച്ചിൽ. ഭർത്താവ്: പരേതനായ സാമുവൽ. മക്കൾ: പ്രസന്ന, മോളി, ഷേർലി, ബിജു, വിനോദ്, ബിന്ദു. മരുമക്കൾ: റോയ്, ദിലീപ്, ശുഭ, ശ്രീജ, സജി, പരേതനായ തങ്കച്ചൻ.

**ആന്റണി ലാസർ**
**പേരയം:** പടപ്പക്കര ആനന്ദ ഭവനത്തിൽ ആന്റണി ലാസർ (55) അന്തരിച്ചു. സംസ്കാരം ഇന്ന് 3ന് പടപ്പക്കര സെന്റ് ജോസഫ് പള്ളിയിൽ. ഭാര്യ: ഷീബ. മക്കൾ: സജേഷ്, സംജേഷ്.

**സുധർമ്മ**
**തൊടിയൂർ നോർത്ത്:** എസ് എസ് ഭവനത്തിൽ സുധർമ്മ (54) അന്തരിച്ചു. ഭർത്താവ്: സഹദേവൻ. മക്കൾ: ശിഖിൽദേവ്, ശിൽപദേവ്. സഞ്ചയനം ചൊവ്വാ 7ന്.

**കരുണാകരൻ പിള്ള**
**നീണ്ടകര:** പരിമണം ശ്രീഭവനത്തിൽ കരുണാകരൻ പിള്ള (82) അന്തരിച്ചു. ഭാര്യ: സരസ്വതിപ്പിള്ള. മക്കൾ: രാജശ്രീ, രാജേഷ്. മരുമക്കൾ: തുളസീധരൻ. സഞ്ചയനം വ്യാഴം 7.30ന്.

**ഇ.എം.ജോൺ**
**മാങ്ങാനം:** ഇലഞ്ഞാതടത്തിൽ ഇ.എം.ജോൺ (ജോണി-76) അന്തരിച്ചു. മൃതദേഹം ഇന്ന് വൈകിട്ട് 5ന് മകൻ ബിന്നിയുടെ വസതിയിൽ കൊണ്ടുവരും. സംസ്കാരം നാളെ വസതിയിൽ ശുശ്രൂഷയ്ക്ക് ശേഷം 12ന് ഐപിസി എബനേസർ സഭാ സെമിത്തേരിയിൽ. ഭാര്യ: പാത്താമുട്ടം പടിക്കപ്പറമ്പിൽ കുഞ്ഞുഞ്ഞമ്മ. മക്കൾ: ജോൺസൺ മാത്യു (അസിസ്റ്റന്റ് എഡിറ്റർ, മലയാള മനോരമ കോട്ടയം), ബിന്നി ജോൺ (എംഎം പബ്ലിക്കേഷൻസ്). മരുമക്കൾ: ഷീബ ഷിനുഭവൻ (മുട്ടയ്ക്കാട്, തിരുവനന്തപുരം), ജിബി പാക്കത്ത് (കൊല്ലാട്).

**ബി.തങ്കമണിയമ്മ**
**കരിമ്പാലൂർ:** സുമ വിലാസത്തിൽ ബി.തങ്കമണിയമ്മ (84) അന്തരിച്ചു. ഭർത്താവ്: പരേതനായ ബാലകൃഷ്ണപിള്ള. മക്കൾ: സുമം, ശശികുമാർ. മരുമക്കൾ: രാജി ശശികുമാർ, പരേതനായ ജി.കെ.പിള്ള.

**എസ്.ഹരിദാസൻ**
**പരവൂർ:** കോട്ടപ്പുറം ഹരിനിവാസിൽ എസ്.ഹരിദാസൻ (74) അന്തരിച്ചു. ഭാര്യ: ചിത്രാദേവി. മകൾ: മുക്ത. സഞ്ചയനം ചൊവ്വാ 7ന്.

**രാധ**
**പരവൂർ:** കുറുമണ്ടൽ ഗവ. എൽപിഎസ് റിട്ട. ഹെഡ്മിസ്ട്രസ് രാഗത്തിൽ രാധ (94) അന്തരിച്ചു. സംസ്കാരം ഇന്ന് 4ന്. ഭർത്താവ്: പരേതനായ സുധാകരൻ. മക്കൾ: അജിത, അനിത, ഗീത. മരുമക്കൾ: സുധീഷ്, സുഭാഷ്, ഇബ്രാഹിം.

**കെ.ഷൺമുഖൻ**
**അഞ്ചൽ:** നെട്ടയം തടവിള വീട്ടിൽ കെ.ഷൺമുഖൻ (91) അന്തരിച്ചു. ഭാര്യ: പരേതയായ എസ്.നളിനി. മക്കൾ: ടി.എസ്.ബാബുക്കുട്ടൻ, എസ്.അനിൽകുമാർ. മരുമക്കൾ: എസ്.സരോജം, ആർ നജി. സഞ്ചയനം ബുധൻ 8ന്.

**എസ്.കോശി**
**കുണ്ടറ:** നെടുമ്പായിക്കുളം പുതുശ്ശേരിക്കോണം കുളക്കട റോണി ഭവനിൽ എസ്.കോശി (കുഞ്ഞുമോൻ-74) അന്തരിച്ചു. സംസ്കാരം നാളെ 11ന് വസതിയിലെ ശുശ്രൂഷയ്ക്ക് ശേഷം നെടുമ്പായിക്കുളം സെന്റ് ജോർജ് ഓർത്തഡോക്സ് തീർത്ഥാടന പള്ളിയിൽ. ഭാര്യ: കൈതപറമ്പ് പട്ടാഴി വെട്ടിക്കൽ പുത്തൻവീട്ടിൽ ഓമന കോശി. മക്കൾ: റോണി കോശി, ടോണി കോശി.

**ചാൾസ്**
**ഇരവിപുരം:** വടക്കുംഭാഗം സെർവ്വാ നഗർ-64 ബി ചാൾസ് വില്ലയിൽ ചാൾസ് (ചാർലി-71) അന്തരിച്ചു. ഭാര്യ: ഫ്ലോറി. മക്കൾ: ലീന, ലിസി. മരുമക്കൾ: ഷാജൻ, ജോസ്.

**ബിപിൻ വിനോദ്**
**ഓയൂർ:** ഉഗ്രംകുന്ന് ഉഷ വിലാസത്തിൽ വിനോദിന്റെയും ഷീജയുടെയും മകൻ ബിപിൻ വിനോദ് (20) അന്തരിച്ചു. സംസ്കാരം പിന്നീട്.

**ബിനു മാത്യു**
**ഏരൂർ:** കരിമ്പിൻകോണം ഒറ്റപ്ലാമൂട്ടിൽ പരേതനായ ഒ.എം.മാത്യുവിന്റെയും മറിയാമ്മ മാത്യുവിന്റെയും മകൻ ബിനു മാത്യു (49) അന്തരിച്ചു. സംസ്കാരം പിന്നീട്. ഭാര്യ: ലാലി ബിനു. മകൻ: അബിൻ ബി. മാത്യു.

**ദയാകരൻ**
**തൊടിയൂർ:** ഇടക്കുളങ്ങര മംഗലത്ത് എസ് വി നിവാസിൽ ദയാകരൻ (85) അന്തരിച്ചു. ചെറിയഴീക്കൽ മംഗലത്ത് പടച്ചയ്ത്ത് കുടുംബാംഗമാണ്. ഭാര്യ: ഓമന. മക്കൾ: അജിമോൾ, അനിമോൾ, സിനിമോൾ, വിനിമോൾ. മരുമക്കൾ: വിജയധരൻ, രജിൻകുമാർ, റാഫേൽ, സാറ്റർജി. മരണാനന്തര കർമ്മം 24ന് രാവിലെ 10ന്.

**മറിയക്കുട്ടി ജോർജ്**
**ഓയൂർ:** കാനൂർ പാലവിള വീട്ടിൽ മറിയക്കുട്ടി ജോർജ് (88) അന്തരിച്ചു. സംസ്കാരം ഇന്ന് 1.30ന് ചെങ്കുളം സെന്റ് ജോർജ് ഓർത്തഡോക്സ് വലിയ പള്ളിയിൽ. പൂയപ്പള്ളി നെയ്തോട്ട് ഇടയിലവീട്ടിൽ കുടുംബാംഗമാണ്. ഭർത്താവ്: പരേതനായ ജോർജ്കുട്ടി. മക്കൾ: ലാലി, ജേക്കബ് സണ്ണി, റെജി, റോയി. മരുമക്കൾ: മാത്തുക്കുട്ടി, മോളമ്മ, മേഴ്സി, സാലി, ഷാന്റില.

**സരസ്വതിയമ്മ**
**വാളകം:** പെരുമണ്ണൂർ രമണി സദനത്തിൽ സരസ്വതിയമ്മ (98) അന്തരിച്ചു. സംസ്കാരം നടത്തി. പരേതനായ കുഞ്ഞൻപിള്ള. മകൾ: രമണിയമ്മ. മരുമകൻ: പരേതനായ ഭാസ്കരൻ പിള്ള. സഞ്ചയനം ബുധനാഴ്ച.

**ചിഞ്ചു**
**തൊടിയൂർ:** മുഴങ്ങോടി ചിഞ്ചു ഭവനത്തിൽ സുരേന്ദ്രന്റെയും അരുന്ധതിയുടെയും മകൾ ചിഞ്ചു (24) അന്തരിച്ചു.

**വി.തങ്കമ്മ**
**കുണ്ടറ:** പെരുമ്പുഴ റേഡിയോ ജംഗ്ഷൻ തെങ്ങയ്യം ജയന്തി കോളനി ശ്രീമുരുകാലയത്തിൽ വി.തങ്കമ്മ (91) അന്തരിച്ചു. സംസ്കാരം ഇന്ന് 10ന്. ഭർത്താവ്: പരേതനായ ഗോപാലൻ. മക്കൾ: ജി.ടി.രവീന്ദ്രൻ, സുലോചന. മരുമക്കൾ: ബേബി, കമല.

**ജോസഫ്**
**കൊട്ടാരക്കര:** മൈലം തെക്കേക്കര ഷൈനി ഭവനിൽ ജോസഫ് (60) അന്തരിച്ചു. സംസ്കാരം ഇന്നു 2ന് കുളമുടി സെന്റ് ജോർജ് ഓർത്തഡോക്സ് പള്ളിയിൽ. ഭാര്യ: മേരിക്കുട്ടി ജോസഫ്. മക്കൾ: ഷൈനി, ഷൈജു. മരുമക്കൾ: റെജി, പ്രീത.

**അച്യുതൻ**
**മടത്തറ:** കാരറ തെങ്ങുവിള വീട്ടിൽ അച്യുതൻ (92) അന്തരിച്ചു. ഭാര്യ: പരേതയായ രാജമ്മ. മക്കൾ: രവി, വിശാലാക്ഷി, ഉഷ, മധു, സുന്ദരേശൻ, പരേതയായ വിലാസിനി. മരുമക്കൾ: ഷീജ, ബാബു, തങ്കമണി, ശോഭിനി, പരേതരായ സൈമൺ, രാമചന്ദ്രൻ. സഞ്ചയനം ബുധൻ 11ന്.

**ജോൺ ലൂക്കോസ്**
**വെളിയം:** കൊട്ടറ സ്നേഹാലയത്തിൽ ജോൺ ലൂക്കോസ് (69) അന്തരിച്ചു. സംസ്കാരം നാളെ 12ന് വെളിയം സെന്റ് ആന്റണീസ് മലങ്കര കത്തോലിക്ക ദേവാലയത്തിൽ. ഭാര്യ: ചെറുവക്കൽ തെക്കേടത്തു കുടുംബാംഗം ഏലിയാമ്മ ജോൺ. മക്കൾ: അമല എ. ജോൺ, ആദർശ എ. ജോൺ (ജർമ്മനി), ആശിഷ് എ. ജോൺ (കാനഡ). മരുമകൻ: പ്രമോദ് പി. ജോർജ് (സെന്റ് ജോൺസ് കോളജ്, അഞ്ചൽ).

**പ്രസന്നകുമാരി**
**തേവലക്കര:** പാലയ്ക്കൽ തോട്ടുകര വീട്ടിൽ പ്രസന്നകുമാരി (62) അന്തരിച്ചു. ഭർത്താവ്: ചെറിശേരിഭാഗം നാരായണ വിലാസത്തിൽ പരേതനായ രാമദാസ്. മക്കൾ: പി.ലക്ഷ്മീദാസ്, പി.ദീപാദാസ്. മരുമകൻ: ടി.സി. മഹേഷ് ചന്ദ്ര. സഞ്ചയനം വ്യാഴം 8ന്.

**ഗീത**
**തൃക്കടവൂർ:** മതിലിൽ വെങ്കേക്കര ഗീത ഭവനിൽ ഗീത (61) അന്തരിച്ചു. സംസ്കാരം ഇന്ന് 10ന്. ഭർത്താവ്: പരേതനായ ഗോപാലകൃഷ്ണ പിള്ള. മകൻ: അക്ഷയ് കിരൺ.

**എച്ച്.അമീനുദീൻ**
**കൊല്ലം:** പുന്നത്തല നളന്ദ നഗർ-108 സുഹറ മൻസിലിൽ എച്ച്.അമീനുദീൻ (68) അന്തരിച്ചു. ഭാര്യ: ഷമീന. മക്കൾ: അസീമുദീൻ, അമീറ. മരുമകൻ: റെന്നി ഇസ്മായിൽ.

**സോമരാജൻ**
**കരിക്കം:** തെറ്റിയോട് പിങ്കി നിവാസിൽ സോമരാജൻ (59) അന്തരിച്ചു. സംസ്കാരം ഇന്നു 11ന്. ഭാര്യ: ഗീതാദേവി. മക്കൾ: അവർണ, പരേതനായ അനന്തു.

**ഗോപിനാഥൻ**
**ചാത്തന്നൂർ:** റിട്ട. കെഎസ്ആർടിസി ഡ്രൈവർ കുമ്മല്ലൂർ ചെറുപാലക്കോട് ജയ ഭവനിൽ ഗോപിനാഥൻ (82) അന്തരിച്ചു. ഭാര്യ: വിലാസിനി. മക്കൾ: വിജയലക്ഷ്മി, ജയലക്ഷ്മി, രാജലക്ഷ്മി, രാജേഷ്, റാണി ലക്ഷ്മി. മരുക്കൾ: ജയചന്ദ്രൻ, ബലഭദ്രൻ, അഖില, പരേതനായ അജിത്.

**ജാനമ്മ**
**കോയിവിള:** പുത്തൻപുരയിൽ വടക്കതിൽ ജാനമ്മ (55) അന്തരിച്ചു. ഭർത്താവ്: മോഹനൻ. മക്കൾ: മഹേഷ്, മുകേഷ്.

**കെ.ടി.ജോൺ**
**ചെങ്ങന്നൂർ:** വന്മഴി കുറ്റിക്കാട്ടിൽ ജോൺവില്ല കെ.ടി. ജോൺ (76) അന്തരിച്ചു. സംസ്കാരം നാളെ 1ന് വന്മഴി എജി ചർച്ച് സെമിത്തേരിയിൽ. ഭാര്യ: ലിസി ജോൺ. മക്കൾ: കൊച്ചുമോൾ, ജയിംസ് ജോൺ, വിൽസൺ ജോൺ. മരുമക്കൾ: പാസ്റ്റർ ഷിബു മാത്യു, ജോയ്സ് ജയിംസ്, ജെറിൻ വിൽസൺ.

**ചിന്നമ്മ വർഗീസ്**
**പൊടിയാടി:** തോമ്പിൽ പറമ്പിൽ ചിന്നമ്മ വർഗീസ് (78) അന്തരിച്ചു. സംസ്കാരം ഇന്ന് 12ന് വസതിയിൽ ശുശ്രൂഷയ്ക്ക് ശേഷം പുളിക്കീഴ് സെന്റ് മേരീസ് ഓർത്തഡോക്സ് പള്ളിയിൽ. ഭർത്താവ്: പരേതനായ വർഗീസ് ഡാനിയൽ. മക്കൾ: ഷിബു വർഗീസ്, സിജു വർഗീസ്, ഷിബി വർഗീസ്. മരുമക്കൾ: മിനി, റിനി, ജോസി.

**സുബ്രഹ്മണ്യൻ പോറ്റി**
**വെണ്ടാർ:** തിരുവിതാംകൂർ ദേവസ്വം ബോർഡ് മുൻ മേൽശാന്തി മണിമന്ദിരത്തിൽ സുബ്രഹ്മണ്യൻ പോറ്റി (85) അന്തരിച്ചു. വെണ്ടാർ സുബ്രഹ്മണ്യക്ഷേത്രം, ദേവീക്ഷേത്രം എന്നിവിടങ്ങളിലെ മേൽശാന്തിയായിരുന്നു. ഭാര്യ: പരേതയായ രുക്മിണി അമ്മാൾ. മക്കൾ: ആർ.സുധ, ആർ.എസ്.മണി (മുൻ മേൽശാന്തി, തിരുവിതാംകൂർ ദേവസ്വം ബോർഡ് ക്ഷേത്രങ്ങൾ), ആർ.എസ്.ബാബു (മേൽശാന്തി, തൃക്കപാലേശ്വരം ക്ഷേത്രം), പരേതനായ ആർ.എസ്.ഹരി. മരുമക്കൾ: രാധാകൃഷ്ണൻ പോറ്റി, ശ്രീലത, ബിന്ദു, സന്ധ്യ.

**ശശിധരൻ പിള്ള**
**കരിക്കോട്:** പൂവങ്ങൽ പുത്തൻ വീട്ടിൽ ശശിധരൻ പിള്ള (70) അന്തരിച്ചു. സംസ്കാരം ഇന്ന് 1ന്. ഭാര്യ: ജി.ഉഷാദേവി. മക്കൾ: എസ്.യു.സോനു, എസ്.യു.അശ്വനി. മരുമക്കൾ: അനീഷ്കുമാർ, എ അഞ്ജലി.

**കെ.സതീഷ്കുമാർ**
**കിളിമാനൂർ:** ചൂട്ടയിൽ വൃന്ദാവനത്തിൽ കെ.സതീഷ്കുമാർ (48) അന്തരിച്ചു. ഭാര്യ: ഉഷ. മകൾ: സതുല്യ.

**ആനന്ദവല്ലിയമ്മ**
**ശൂരനാട് തെക്ക്:** ഇരവിച്ചിറ നടുവിൽ (തിക്കിനാപുരത്ത്) ശ്രീകൃഷ്ണ വിലാസത്തിൽ ആനന്ദവല്ലിയമ്മ (66) അന്തരിച്ചു. സംസ്കാരം ഇന്നു 3ന്. ഭർത്താവ്: ഗോപാലകൃഷ്ണപിള്ള. മക്കൾ: ജെ.ശ്രീകുമാർ, ജെ.ജയശ്രീ, ജെ.ജയേഷ്കുമാർ. മരുമക്കൾ: പി.സജിത, എസ്.അജികുമാർ, പി ജെ.അശ്വതി. സഞ്ചയനം വ്യാഴം 8ന്.

**നാരായണൻ നായർ**
**ശൂരനാട് വടക്ക്:** പാതിരിക്കൽ പോണാൽ പടീറ്റതിൽ നാരായണൻ നായർ (87) അന്തരിച്ചു. ഭാര്യ: ഭാരതിയമ്മ. മക്കൾ: ഓമനക്കുട്ടൻ നായർ, രാജേന്ദ്രൻ നായർ, താമരാക്ഷൻ നായർ, ഉദയ. മരുമക്കൾ: വത്സലാകുമാരി, വിജയമ്മ, രാധാമണി, ശശികുമാർ. സഞ്ചയനം വ്യാഴം 8ന്.

**എസ്.നളിനി**
**കൊല്ലം:** ശക്തികുളങ്ങര ടെംപിൾ നഗറിൽ കാരയിൽ ശ്രീകൃഷ്ണയിൽ എസ്.നളിനി (90) അന്തരിച്ചു. ഭർത്താവ്: പരേതനായ എൻ.കൃഷ്ണൻ നായർ. മക്കൾ: കെ ഡീന, കെ.മുരുഗേഷ്. മരുമക്കൾ: ബി.ദൈവദത്തൻ, ബിന്ദു എസ്. ആനന്ദ്. സഞ്ചയനം വ്യാഴം 7ന്.

**പി.കെ.അനിൽ**
**കവിയൂർ:** കോട്ടൂർ പൈനുംകാട്ടിൽ ചിന്നമ്മയുടെ മകൻ പി.കെ. അനിൽ (ബെന്നി-47) അന്തരിച്ചു.

**രാജമ്മ**
**കുണ്ടറ:** പെരുമ്പുഴ കാരക്കോണത്ത് ചരുവിള കിഴക്കതിൽ രാജമ്മ (93) അന്തരിച്ചു. സംസ്കാരം ഞായർ 2ന്. ഭർത്താവ്: പരേതനായ കുമാരൻ. മക്കൾ: ചന്ദ്രബാബു, വസുന്ധരൻ, സരള, ശ്യാമള, സുധർമ, സുദർശനകുമാരി, ശ്രീജ. മരുമക്കൾ: സുധർമ, സുജാത, മധുസൂദനൻ, രവീന്ദ്രൻ, ബ്രഹ്മാനന്ദൻ, പ്രശാന്ത്, പരേതനായ സുരേഷ് ബാബു. സഞ്ചയനം വ്യാഴം 8ന്.

**പി.പാസ്കൽ**
**അരിനല്ലൂർ:** റിട്ട. ഡിഇഒ പട്ടകടവ് സെയിന്റ് സേവിയേഴ്സ് ഹൗസിൽ പി.പാസ്കൽ (85) അന്തരിച്ചു. സംസ്കാരം നാളെ 3.30ന് പട്ടകടവ് സെയിന്റ് ആൻഡ്രൂസ് പള്ളിയിൽ. ഭാര്യ: ബ്രിജിറ്റ്. മക്കൾ: ബിജി, ബീന, ബിന്ദു, ബേഡി ബിനു. മരുമക്കൾ: ബെന്നി, ജോണി, ടൈറ്റസ്, അനിൽ, ബെസി.

**പി.ജെ.ഡേവിഡ്**
**അട്ടച്ചാക്കൽ:** പിഡബ്ല്യുഡി റിട്ട. എൻജിനീയർ അറപ്പുരയിൽ പി.ജെ. ഡേവിഡ് (94) അന്തരിച്ചു. സംസ്കാരം വെള്ളി 3ന് സെന്റ് തോമസ് മാർത്തോമ്മാ പള്ളിയിൽ. ഭാര്യ: മെഴുവേലി കോട്ടാമഠത്തിൽ പരേതയായ അന്നമ്മ ഡേവിഡ്. മക്കൾ: ജോൺസൺ ഡേവിഡ് (കാനഡ), വിൽസൺ ഡേവിഡ് (റിട്ട.ഉദ്യോഗസ്ഥൻ വൈശാഖ് സ്റ്റീൽ), തോംസൺ ഡേവിഡ് (യുഎസ്), പരേതനായ സാംസൺ ഡേവിഡ് (പിഡബ്ല്യുഡി റിട്ട. എൻജിനീയർ). മരുമക്കൾ: പുഷ്പ ജോൺസൺ, ആശ സാംസൺ, റെജിമോൾ വിൽസൺ, സരസു തോംസൺ.

**വി.സി.ചാണ്ടി**
**റാന്നി:** പഞ്ചായത്ത് റിട്ട സെക്രട്ടറി വലിയപറമ്പിൽപടി കളർമണ്ണിൽ വി.സി.ചാണ്ടി (92) അന്തരിച്ചു. മൃതദേഹം നാളെ 8ന് വസതിയിൽ കൊണ്ടുവരും. സംസ്കാരം 11ന് ശുശ്രൂഷയ്ക്ക് ശേഷം 12ന് ചെത്തോങ്കര ക്രിസ്തു രാജാ മലങ്കര കത്തോലിക്കാ പള്ളിയിൽ. ഭാര്യ: കുമ്പഴ വടക്കുപുറം ശങ്കരത്തിൽ പൊന്നമ്മ. മക്കൾ: ജയ്സ് ചാണ്ടി (ഇടവക സെക്രട്ടറി), ഷൈനി വിൽസൺ. മരുമക്കൾ: പുനലൂർ കല്ലുപുറത്ത് ഷൈനി ജയ്സ് (സെന്റ് മേരീസ് സെൻട്രൽ സ്കൂൾ, റാന്നി), മൈലപ്ര തുണ്ടിയത്ത് വിൽസൺ ഏബ്രഹാം (റിട്ട. പ്രധാനാധ്യാപകൻ തോന്ന്യാമല സെന്റ് മേരീസ് സ്കൂൾ).

**പ്രസന്ന**
**കിളിമാനൂർ:** പൊരുന്തമൺ പയറ്റിങ്ങാക്കുഴി വിനോദ് ഭവനിൽ പ്രസന്ന (72) അന്തരിച്ചു. ഭർത്താവ്: പരേതനായ സത്യദാസൻ. മക്കൾ: വിനോദ്, മഞ്ജു. മരുമക്കൾ: അനുശ്രീ, ശശി. സഞ്ചയനം ബുധൻ 8.30ന്.

**പീതാംബരൻ**
**ഓച്ചിറ:** ചങ്ങൻകുളങ്ങര ചെമ്പകശേരിൽ പീതാംബരൻ (90) അന്തരിച്ചു. ഭാര്യ: പരേതയായ രാഗിണി. മക്കൾ: പി.ആർ.ഷീബ (അധ്യാപിക, ക്ലാപ്പന എസ്‌വി എച്ച്എസ്എസ്), പി.ആർ.ഷീജ (അധ്യാപിക, ഗവ എച്ച്എസ്എസ് കുലശേഖരപുരം), പി ആർ.ഷീന (ദുബായ്). മരുമക്കൾ: അഡ്വ. പി.ശിവപ്രസാദ് (ഓച്ചിറ ബ്ലോക്ക് പഞ്ചായത്ത് മുൻ പ്രസിഡന്റ്), വി.മനോജ് കുമാർ (റിട്ട: എഎ കെഎസ്ഇബി), ജെ.രാജീവ് (ദുബായ്). സഞ്ചയനം ബുധൻ 8ന്.

**ഡോ.കെ.പി.മുരളീധരൻ നായർ**
**കൊടുമൺ:** മൃഗസംരക്ഷണ വകുപ്പ് റിട്ട. അസി.ഡയറക്ടർ ഡോ.കെ.പി. മുരളീധരൻ നായർ (80) അന്തരിച്ചു. സംസ്കാരം ഇന്ന് 11.30ന്. ഭാര്യ: കലയപുരം ആറ്റൂർ എസ്.ഇന്ദിരാദേവി. മക്കൾ: എം.മനു (ഒമാൻ പെട്രോളിയം), ഡോ. എം.മഞ്ജു (ബെംഗളൂരു). മരുമക്കൾ: ഡോ. ദീപ്തി ബാലകൃഷ്ണൻ (ഷൊർണൂർ), എൻ. ദീപു.

**ജി.അനിൽകുമാർ**
**ഏഴംകുളം:** ദേവസ്വം ബോർഡ് റിട്ട. ജീവനക്കാരൻ അറുകാലിക്കൽ പടിഞ്ഞാറ് അനിൽ മന്ദിരം (ഇടത്തുണ്ടിൽ) ജി അനിൽകുമാർ (57) അന്തരിച്ചു. സംസ്കാരം ഇന്ന് 12.30ന്. ഓമനയമ്മയുടെയും പരേതനായ ഗോപാലകൃഷ്ണൻ നായരുടെയും മകനാണ്. ഭാര്യ: ബിന്ദു. മക്കൾ: അനന്തകൃഷ്ണൻ, അരവിന്ദ് കൃഷ്ണൻ. മരുമകൾ: ആതിര.

**വനജ എസ്. നായർ**
**മാലക്കര:** ആലപ്പുറത്ത് വനജ എസ്. നായർ (56) അന്തരിച്ചു. സംസ്കാരം ഇന്ന് 3ന്. ഓതറ തൈമറവുംകര മാറേകാട്ട് വിജയാലയം കുടുംബാംഗമാണ്. ഭർത്താവ്: എ.കെ സോമശേഖരൻ നായർ. മക്കൾ: അർജുൻ എസ്. നായർ, സച്ചിൻ എസ്. നായർ.

**ടി.പി.ഉദയഭാനു**
**തുമ്പമൺ താഴം:** നെടുങ്ങോട്ട് ടി.പി.ഉദയഭാനു (79) അന്തരിച്ചു. സംസ്കാരം ഇന്ന് 11ന്. ഭാര്യ: രാജമ്മ. മക്കൾ: രാജേഷ്, പ്രിയ. മരുമക്കൾ: നീതു, കേരളീയൻ.

**പി.വി.റെജി**
**എഴുമറ്റൂർ:** വട്ടരിയിൽ പി വി.റെജി (50) അന്തരിച്ചു. സംസ്കാരം നാളെ 12ന് വെള്ളയിൽ ശാരോൺ ഫെലോഷിപ് സെമിത്തേരിയിൽ. ഭാര്യ: വട്ടക്കുന്നേൽ സാലി. മക്കൾ: ജസ്റ്റിൻ, ജസ്റ്റീന. മരുമക്കൾ: മഞ്ജു, രഞ്ജിത്ത്.

**ടി.കെ.കോശി**
**കൊട്ടാരക്കര:** എസ് ജി കോളജ് റിട്ട. ഉദ്യോഗസ്ഥൻ കിഴക്കേത്തെരുവ് തേവലപ്പുറത്ത് മേലേതിൽ വീട്ടിൽ ടി.കെ. കോശി (73) അന്തരിച്ചു. സംസ്കാരം നാളെ 10.30ന് വസതിയിലെ ശുശ്രൂഷയ്ക്ക് ശേഷം കിഴക്കേത്തെരുവ് പട്ടമല സെന്റ് ജോർജ് ഓർത്തഡോക്സ് വലിയപള്ളിയിൽ. ഭാര്യ: പത്തനാപുരം മല്ലേൽ കുടുംബാംഗം എലിസബത്ത് കോശി. മക്കൾ: നീന കോശി, നിഷിൻ കോശി (ജില്ലാ പട്ടികവർഗ വികസന ഓഫിസ്, പുനലൂർ). മരുമക്കൾ: ഷൈൻ ജോർജ് (കുവൈത്ത്), സിജി ഫിലിപ്പ് (അധ്യാപിക, എസ്‌വിഎച്ച്എസ്എസ് പാണ്ടനാട്).

**അച്ചൻകുഞ്ഞ്**
**ചങ്ങനാശേരി:** കുരിശുംമൂട് കാണ്ടാശേരി അച്ചൻകുഞ്ഞ് (69) അന്തരിച്ചു. സംസ്കാരം ഇന്ന് 2.30ന് മകൻ അനീഷിന്റെ (അയർലൻഡ്) മാടപ്പള്ളിയിലെ വസതിയിൽ ശുശ്രൂഷയ്ക്ക് ശേഷം ചെത്തിപ്പുഴ തിരുഹൃദയ പള്ളിയിൽ. ഭാര്യ: ചെത്തിപ്പുഴ മണക്കുന്നേൽ കുഞ്ഞുമോൾ. മറ്റു മക്കൾ: അജീഷ് (സെന്റ് തോമസ് ആശുപത്രി ചെത്തിപ്പുഴ), പരേതനായ അരുൺ, അലൻ. മരുമക്കൾ: ബിൻസി കടയിൽ കുണ്ടറ (സെന്റ് തോമസ് ആശുപത്രി ചെത്തിപ്പുഴ), അൽഫോൻസ ഇരുപതിൽചിറ (പമ്പക്കുളം).

**സോഫിയ എഡിസൺ**
**ചങ്ങനാശേരി:** തൃക്കൊടിത്താനം പുതുപ്പറമ്പിൽ സോഫിയ എഡിസൺ (54) അന്തരിച്ചു. മൃതദേഹം ഇന്ന് 5ന് ആഞ്ഞിലിപടിയിലെ വസതിയിൽ കൊണ്ടുവരും. സംസ്കാരം നാളെ 11ന് മേരി മൗണ്ട് റോമൻ കത്തോലിക്കാ പള്ളിയിൽ. കൊല്ലം അഷ്ടമുടി പടിഞ്ഞാറ്റേതിൽ കുടുംബാംഗമാണ്. ഭർത്താവ്: എഡിസൺമെയ്ൻ. മക്കൾ: മഗ്ദലിൻ (സൗദി), എമേഴ്സൺ (ഇറ്റലി).

**ജോൺ ഐപ് നിസ്സി**
**കൊച്ചി:** 1987 ദേശീയ ഗെയിംസ് ഷട്ടിൽ ബാഡ്മിന്റനിൽ കേരളത്തിനായി സ്വർണം നേടിയ ടീമംഗം കലൂർ ജഡ്ജസ് അവന്യൂ കായലത്ത് ഹൗസിൽ ജോൺ ഐപ് നിസ്സി (62) അന്തരിച്ചു. സംസ്കാരം പിന്നീട്. ഭാര്യ: ലീന (ഡെൻമാർക്ക്). മക്കൾ: ജോഷ്വ ഗംഹാത്ത് ഐപ് (ബാഡ്മിന്റൻ താരം, പരിശീലകൻ), ജോൺ ഐപ് നിസ്സി (ഇരുവരും ഡെൻമാർക്ക്). ഇറ്റലിയിലെ ടൊറീനോയിൽ നടന്ന ലോക മാസ്റ്റേഴ്സ് ഗെയിംസിൽ ബോസ് നൈനാനൊപ്പം ഡബിൾസ് ജേതാവായിട്ടുണ്ട്. പലതവണ കേരളത്തെ പ്രതിനിധീകരിച്ചു. സഹോദരങ്ങൾ: എലിസബ ഐ.സുന്നി, ഡോ ചാക്കോ ഐ നൈബു (മൂവരും കേരള യൂണിവേഴ്സിറ്റി മുൻ താരങ്ങൾ).

**ചെല്ലമ്മ**
**തട്ടയിൽ:** മല്ലിക തെക്ക് മോഹന സദനത്തിൽ ചെല്ലമ്മ (84) അന്തരിച്ചു. സംസ്കാരം ഇന്ന് 11ന്.

**വിജയകുമാരൻ നായർ**
**അഞ്ചൽ:** ഏറം മഹാത്മാ നഗർ ശ്യാം നിവാസിൽ (ചീനിവിള) വിജയകുമാരൻ നായർ (68) അന്തരിച്ചു. ഭാര്യ: ശ്യാമള. മകൻ: ശ്യാംലാൽ. മരുമകൻ: മഞ്ജു.

**ബഷീർ അഹമ്മദ്**
**കോഴിക്കോട്:** മുതിർന്ന പ്രസ് ഫൊട്ടോഗ്രഫറും സീനിയർ ജേണലിസ്റ്റ്സ് ഫോറം അംഗവുമായ ബഷീർ അഹമ്മദ് (64) ഈസ്റ്റ് നടക്കാവ് പിഎം കുട്ടി റോഡിലെ പിവിഎസ് നവരത്ന അപ്പാർട്മെന്റിൽ അന്തരിച്ചു. കാലിക്കറ്റ് ടൈംസ് പത്രം സ്റ്റാഫ് ഫൊട്ടോഗ്രഫറായിരുന്നു. ഭാര്യ: സി ഗീത (എൽഐസി റിട്ട. ഉദ്യോഗസ്ഥ). മകൾ: ശബ്നം (ഡെക്കാത്‌ലൺ ബെംഗളൂരു).

**വി.ടി.പ്രഭാകരൻ**
**റാന്നി:** സബ് ട്രഷറി റിട്ട. ഉദ്യോഗസ്ഥൻ പുതുശേരിമല വലിയവടക്കേതിൽ വി.ടി.പ്രഭാകരൻ (76) അന്തരിച്ചു. സംസ്കാരം നടത്തി. സോഷ്യലിസ്റ്റ് യുവജന ഫെഡറേഷൻ പത്തനംതിട്ട താലൂക്ക് സെക്രട്ടറിയായിരുന്നു. ഭാര്യ: പി.സുശീല (ഫാർമസി സ്റ്റോർ റിട്ട.സൂപ്രണ്ട്, ആരോഗ്യ വകുപ്പ്). മക്കൾ: പി ജയപ്രഭ (സംസ്ഥാന ഓഡിറ്റ് വകുപ്പ്, പത്തനംതിട്ട), പി.അഭിഷേക് (പൊതുഭരണ വകുപ്പ് സെക്രട്ടേറിയറ്റ്, തിരുവനന്തപുരം). മരുമകൻ: എം.ആർ.സിജു (മാതൃഭൂമി, കോട്ടയം).

**അന്നമ്മ**
**അടൂർ:** മീനങ്ങാടി കുപ്ലേരി കൊഴാലിൽ അന്നമ്മ (കുഞ്ഞമ്മ-86) അന്തരിച്ചു. സംസ്കാരം നടത്തി. അടൂർ കളത്തൂർ തെക്കേതിൽ കുടുംബാംഗമാണ്. ഭർത്താവ്: പരേതനായ ജോൺ (എൽഐസി). മക്കൾ: ജോൺസൺ, സജി, ഷാജി, മാമിനി. മരുമക്കൾ: സാലമ്മ, സെല്ല, ബിന്ദു, പരേതനായ രാജൻ.

**എം.എൽ.വിജയൻ**
**വെട്ടൂർ:** മാമ്പുളിക്കൽ എം.എൽ.വിജയൻ (75) അന്തരിച്ചു. സംസ്കാരം ഇന്ന് 2.30ന്. ഭാര്യ: പുഷ്പവല്ലി. മക്കൾ: വിധു, വിപിൻ വിജയൻ. മരുമക്കൾ: അനുജി കുമാർ, ശ്രീജ.

**റേയ്ച്ചൽ ജോൺ**
**തോന്ന്യാമല:** ചെമ്മണ്ണിൽ റേയ്ച്ചൽ ജോൺ (80) യുഎസിൽ അന്തരിച്ചു. സംസ്കാരം പിന്നീട്. ഭർത്താവ്: ജോൺ മാത്യു. മക്കൾ: ലിനു ജോൺ, ലെനി ജോൺ. മരുമകൾ: ഡിന ജോൺ (എല്ലാവരും യുഎസ്).

**മറാഠി നടൻ വിജയ് കദം**
**മുംബൈ:** നാടകം, സിനിമ, സീരിയൽ മേഖലയിൽ വ്യക്തിമുദ്ര പതിപ്പിച്ച മുതിർന്ന മറാഠി നടൻ വിജയ് കദം (67) അന്തരിച്ചു. സംസ്കാരം നടത്തി. 1980-90 കാലയളവിൽ മറാഠിയിലെ തൂർതൂർ, വിച്ഛ മസി പൂരികര, പപ്പസംഗ കുനാച്ചെ തുടങ്ങിയ നാടകങ്ങളിലൂടെ പ്രേക്ഷക ശ്രദ്ധ പിടിച്ചുപറ്റി. ഒട്ടേറെ സിനിമകളിൽ ഹാസ്യകഥാപാത്രമായി വേഷമിട്ടു.

**തങ്കമ്മ ജോർജ്**
**കിടങ്ങന്നൂർ:** മധുരംപറമ്പിൽ തങ്കമ്മ ജോർജ് (84) അന്തരിച്ചു. സംസ്കാരം നാളെ 11ന് വസതിയിൽ ശുശ്രൂഷയ്ക്ക് ശേഷം സെന്തോം മാർത്തോമ്മാ പള്ളിയിൽ. ഭർത്താവ്: പരേതനായ ജോർജ് തോമസ്. മക്കൾ: കുഞ്ഞുമോൾ (ഡൽഹി), ബാബു തോമസ് (വിമുക്തഭടൻ), റെജി. മരുമക്കൾ: കൊച്ചുമോൾ, ജെസി, പരേതനായ ജോണി.

**വി.ഒ.ജോയി**
**വെട്ടിപ്രം:** വിളയിൽ വി.ഒ.ജോയി (76) അന്തരിച്ചു. മൃതദേഹം ഇന്ന് 9ന് വസതിയിൽ കൊണ്ടുവരും. സംസ്കാരം ശുശ്രൂഷയ്ക്ക് ശേഷം 2ന് സെന്റ് മേരീസ് ഓർത്തഡോക്സ് പള്ളിയിൽ ശുശ്രൂഷയ്ക്ക് ശേഷം മാക്കാംകുന്ന് സെന്റ് സ്റ്റീഫൻസ് ഓർത്തഡോക്സ് കത്തീഡ്രലിൽ. ഭാര്യ: കുഞ്ഞമ്മ ജോയി. മക്കൾ: വി.ജെ.ബിജു, വി.ജെ.സജി, വി.ജെ. സണ്ണി, വി.ജെ.സാബു. മരുമക്കൾ: ബിന്ദു, ബിജു, ബിജി, സജി.

**തങ്കമ്മ**
**ഇരവിപേരൂർ:** പാണകുന്നിൽ തങ്കമ്മ (89) അന്തരിച്ചു. സംസ്കാരം ഇന്ന് 11ന് മകന്റെ വീട്ടുവളപ്പിൽ. ഭർത്താവ്: പരേതനായ നീലകണ്ഠപിള്ള. മക്കൾ: രാധാമണി, വിജയൻ, പരേതരായ തങ്കമണി, മോഹന കുമാർ. മരുമക്കൾ: ബാലൻപിള്ള, ഗോപാലകൃഷ്ണൻ നായർ, ഗിരിജ, ദീപ്തി.

**എം.കെ.രാജു**
**തിരുവല്ല:** ബഥേൽപടി മുളമൂട്ടിൽ എം.കെ. രാജു (63) അന്തരിച്ചു. സംസ്കാരം നാളെ 2ന് കുന്നന്താനം വള്ളമല സാൽവേഷൻ ആർമി ചർച്ച് സെമിത്തേരിയിൽ. ഭാര്യ: ബേബിക്കുട്ടി രാജു. മക്കൾ: ഷൈജു, ഷൈനി, പരേതയായ സൗമ്യ. മരുമക്കൾ: റിനീഷ്, ജെസ്.

**പൊടിപ്പെണ്ണ്**
**തുമ്പമൺ താഴം:** ചരുവിളയിൽ പൊടിപ്പെണ്ണ് (101) അന്തരിച്ചു. സംസ്കാരം ഇന്ന് 2ന്. ഭർത്താവ്: പരേതനായ പൊടിയൻ. മക്കൾ: വിജയ കുമാരി, പത്മ കുമാരി. മരുമക്കൾ: വാസുദേവൻ, പരേതനായ ശശി.

**പി.ലീല**
**അഞ്ചൽ:** പാലമുക്ക് ആരതി ഭവനിൽ പി.ലീല (83) അന്തരിച്ചു. ഭർത്താവ്: പരേതനായ കൊച്ചുനാരായണൻ. മക്കൾ: എൽ.ബീന, കെ.എൻ.ബൈജു, കെ.എൻ.ബിജു. മരുമക്കൾ: സി.എൻ.രഞ്ജിത്, ആർ.എസ്.മിനി, എൻ. സൂരജ്.

**പി.കെ.അംബികാദേവി**
**മണ്ണടി:** സഹകരണ വകുപ്പ് അസി. രജിസ്ട്രാർ പൗർണമിയിൽ പി.കെ. അംബികാദേവി (70) അന്തരിച്ചു. സംസ്കാരം ഇന്നു 11ന്. ഭർത്താവ്: എൻ.ജയചന്ദ്രൻ (റിട്ട. കെഎസ്ആർടിസി ഉദ്യോഗസ്ഥൻ). മക്കൾ: പ്രവീൺ (പിഡബ്ല്യുഡി തിരുവനന്തപുരം), പ്രിയങ്ക (ഡിവി എൻഎസ്എസ് എച്ച്എസ്എസ് പൂവറ്റൂർ).

**ശോശാമ്മ ജോസഫ്**
**ചെങ്ങരമുക്ക്:** വാളൻകാലായിൽ ശോശാമ്മ ജോസഫ് (87) അന്തരിച്ചു. മൃതദേഹം നാളെ 8ന് വസതിയിൽ കൊണ്ടുവരും. സംസ്കാരം 10ന് ശുശ്രൂഷയ്ക്ക് ശേഷം 11ന് കുമ്പളാംപൊയ്ക ശാലേം മാർത്തോമ്മാ പള്ളിയിൽ. ഭർത്താവ്: പരേതനായ വി.എം. ജോസഫ്. മക്കൾ: നിക്കോൾസ്, ജോയ്സ്, പരേതനായ ലൂയിസ്. മരുമക്കൾ: പൊന്നമ്മ ലൂയിസ്, രാജു, സണ്ണി (ബിഎസ്എഫ്).

**പി.സി.ചാക്കോ**
**മാവേലിക്കര:** തഴക്കര പ്ലാമൂട്ടിൽ തറയിൽ പുത്തൻവീട്ടിൽ പി.സി.ചാക്കോ (രാജു-75) അന്തരിച്ചു. സംസ്കാരം ഇന്ന് 12.30നു വസതിയിൽ ശുശ്രൂഷയ്ക്കു ശേഷം തഴക്കര മാർത്തോമ്മാ പള്ളിയിൽ. ഭാര്യ: ഏലിയാമ്മ ചാക്കോ. മക്കൾ: അജി ചാക്കോ വർഗീസ്, അനു സന്തോഷ്. മരുമക്കൾ: ലിജി അജി, സന്തോഷ് വർഗീസ് (എല്ലാവരും കുവൈത്ത്).

**ലീലാമ്മ ജോൺ**
**പറന്തൽ:** വയലിറക്കത്ത് സ്മിത ഭവനിൽ ലീലാമ്മ ജോൺ (74) അന്തരിച്ചു. സംസ്കാരം ഇന്ന് 2ന് വസതിയിൽ ശുശ്രൂഷയ്ക്ക് ശേഷം സെന്റ് ജോർജ് ഓർത്തഡോക്സ് അരമന പള്ളിയിൽ. ഭർത്താവ്: ടി കെ. ജോൺ. മകൾ: സ്മിത.

**പുരുഷോത്തമൻ പിള്ള**
**പൊടിയാടി:** പാലത്തിട്ട വടക്കേതിൽ പുരുഷോത്തമൻ പിള്ള (72) അന്തരിച്ചു. സംസ്കാരം ഇന്ന് 11ന്.

## സംസ്കാരം നാളെ (12.08.2024)

**P. V. എലിസബത്ത്**
(തങ്കച്ചി സാർ–80)
(Rtd. ടീച്ചർ, K.P.H.S., കല്ലുവാതുക്കൽ)
സമുധായത്തിൽ ഗ്രേസ് കോട്ടേജ് (ഉദിക്കവിള)
കാരംകോട് P.O., ചാത്തന്നൂർ

സംസ്കാര ശുശ്രൂഷ 10 മണിക്ക് ഭവനത്തിൽ ആരംഭിച്ച് ഒരു മണിക്ക് കാരംകോട് IPC എബനേസർ സഭയുടെ ചാത്തന്നൂർ ചൂരപൊയ്കയിലുള്ള സെമിത്തേരിയിൽ സംസ്കരിക്കുന്നതാണ്.

ഭർത്താവ്: പരേതനായ ഉമ്മൻ തോമസ്
മക്കൾ: സുസി ഉമ്മൻ, തോമസ് ഉമ്മൻ (സെക്രട്ടറി, ഇലഞ്ഞി പഞ്ചായത്ത്), സുധ ഉമ്മൻ (G.V.H.S.S., ചാത്തന്നൂർ).
മരുമക്കൾ: പാസ്റ്റർ രാജൻ ഡാനിയേൽ, പാസ്റ്റർ ജോൺ വി. ലാൽ (USA), ലാലമ്മ സ്കറിയ (H.D.F.C Bank). കൊച്ചുമക്കൾ: അക്സാ രാജൻ, ജോയ്സ്, ആൽവിൻ, സാം തോമസ്, ജോഷ്വ തോമസ്. സഹോദരങ്ങൾ: പരേതരായ ഉമ്മൻ പി. വർഗീസ്, പി. വി. ചെറിയാൻ, തോമസ് വർഗീസ്.

Watch Live on theolika tv

## സംസ്കാരം ഇന്ന് (11-08-2024)

**Adv. M.D. Mariamma (89)**
കൊല്ലം വടക്കുംഭാഗം (ഷെബിൻസ്) LDNRA 57, അഡ്വ. എം.ഡി. മറിയാമ്മ (89) നിര്യാതയായി. സംസ്കാരം ഇന്ന് (11-08-2024) 2ന് വസതിയിലെ ശുശ്രൂഷയ്ക്കുശേഷം 3ന് കടപ്പാക്കട സെന്റ് തോമസ് ഓർത്തഡോക്സ് കത്തീഡ്രലിൽ.
ഭർത്താവ്: പരേതനായ സണ്ണി വർഗീസ്.
മക്കൾ: അനിഷ് ജോർജ് (എസ്.ബി.ഐ), അനില ജോർജ് (എയർ ഇന്ത്യ). മരുമക്കൾ: റോയ് ഫ്യൂബർട്ട്, ലിന വർഗീസ്. കൊച്ചുമക്കൾ: റബേക്കാ, ജോഷ്

## സംസ്കാരം നാളെ

**വൈ. ജോർജ്കുട്ടി (61)**
പൂയപ്പള്ളി: പൂയപ്പള്ളി മേലേപ്പുര പുത്തൻവീട്ടിൽ വൈ. ജോർജ്കുട്ടി (61) അന്തരിച്ചു. സംസ്കാരം നാളെ (തിങ്കൾ) രാവിലെ 11.30ന് വസതിയിലെ ശുശ്രൂഷയ്ക്കുശേഷം പൂയപ്പള്ളി സെന്റ് തോമസ് മാർത്തോമ്മാ പള്ളിയിൽ.
ഭാര്യ: റാന്നി കൊച്ചുതുണ്ടിയിൽ കുടുംബാംഗം സാലിക്കുട്ടി
മകൾ: ഡിജി ജോർജ് (അയർലൻഡ്)

## സംസ്കാരം ഇന്ന് (11-08-2024)

**മത്തായി ഉമ്മൻ (86)**
(Ex. Service Man)
മണിയനാംകുന്നിൽ നെടുമ്പായിക്കുളം
ഭൗതികശരീരം ഇന്ന് രാവിലെ 8 മണിക്ക് ഭവനത്തിൽ കൊണ്ടുവരുന്നതും ഉച്ചയ്ക്ക് 2 മണിക്ക് ഭവനത്തിലെ ശുശ്രൂഷയും തുടർന്ന് നെടുമ്പായിക്കുളം സെന്റ് ജോർജ് ഓർത്തഡോക്സ് തീർത്ഥാടന ദൈവാലയത്തിൽ വച്ച് സംസ്കാരശുശ്രൂഷയും നടത്തപ്പെടുന്നു.
ഭാര്യ: പരേതയായ ഏലിക്കുട്ടി ഉമ്മൻ
മക്കൾ: റോബിൻ ഉമ്മൻ, റെജി ഉമ്മൻ, ഗീത ഉമ്മൻ. മരുമക്കൾ: പുഷ്പ റോബിൻ, ബിൻസി റെജി, മാത്യു തരകൻ.



# സ്കോർ 1 1, എന്നിട്ടും റീതിക തോറ്റു; എങ്ങനെ?

◁ റീതിക മത്സരത്തിനിടെ.

**പാരിസ്** ● ഒളിംപിക് ഗുസ്തി 76 കിലോ വിഭാഗം ക്വാർട്ടർ ഫൈനലിൽ ഓരോ പോയിന്റ് വീതം തുല്യതയിൽ നിന്നിട്ടും ഇന്ത്യയുടെ റീതിക ഹൂഡ തോറ്റത് എങ്ങനെ? മത്സരം കണ്ടുവരുടെയെല്ലാം മനസ്സിൽ അങ്ങനെയൊരു സംശയമുണ്ടാകും. കിർഗിസ്ഥാന്റെ ഐപേരി മെദെത് കിസി ആയിരുന്നു എതിരാളി ഇരുപത്തൊന്നുകാരി റീതിക തോറ്റതിനു കാരണം സാങ്കേതികമാണ്.

### തോൽവിക്ക് കാരണം

മത്സരം 6 മിനിറ്റ് പിന്നിട്ടപ്പോൾ രണ്ടുപേരും ഓരോ പോയിന്റ് വീതം നേടി തുല്യതയിലായിരുന്നു (1-1). എന്നിട്ടും റീതിക തോറ്റു. അവസാന പോയിന്റ് നേടിയതു കിർഗിസ്ഥാൻ താരമാണ് എന്നതാണ് അവർ ജയിക്കാൻ കാരണം.

### നിയമം ഇങ്ങനെ

മത്സരം കഴിയുമ്പോൾ രണ്ടുതാരങ്ങൾക്ക് ഒരേ പോയിന്റ് വന്നാൽ ഗുസ്തിയിൽ വിജയിയെ പ്രഖ്യാപിക്കുന്നതിനുള്ള നടപടിക്രമം ഇങ്ങനെ:

- മത്സരത്തിൽ, ഏറ്റവും കൂടിയ പോയിന്റ് (4) നേടിയത് ആരാണോ ആ താരമാകും വിജയി (4,2,1 എന്നിങ്ങനെയാണു ഗുസ്തിയിലെ പോയിന്റുകൾ)
- 4 പോയിന്റ് ആരും നേടിയിട്ടില്ലെങ്കിൽ അതിനു താഴെയുള്ള 2 പോയിന്റ് ആരാണു കൂടുതൽ തവണ നേടിയതെന്നു നോക്കും. അവരാകും വിജയി.
- ഇരുവരും ഓരോ പോയിന്റ് വീതമാണു നേടിയതെന്നു വയ്ക്കുക (റീതികയുടെ മത്സരത്തിലേതു പോലെ) അങ്ങനെ വരുമ്പോൾ ഏറ്റവും അവസാനം പോയിന്റ് നേടിയതാരാണോ അവരാകും വിജയി. മത്സരത്തിന്റെ അവസാന സമയത്ത് പാസീവ് (എതിരാളിക്കു പിടികൊടുക്കാതെ പ്രതിരോധത്തിൽ മാത്രം ശ്രദ്ധിച്ചു നൽകുന്ന സ്ഥിതി) ആയി നിൽക്കുന്നയാൾ പരാജയപ്പെടും.
- ഇനി ആരും ഒരു പോയിന്റും നേടിയില്ലെങ്കിലോ? അങ്ങനെ വന്നാൽ, മത്സരത്തിൽ കൂടുതൽ തവണ റഫറിയുടെ വാണിങ് (കോഷൻ) കിട്ടിയയാൾ തോൽക്കും.

മനോരമ **sports** PARIS 2024 പ്യാരി DAYS

ഒളിംപിക്സ് സമാപനച്ചടങ്ങ് ഇന്ന് അർധരാത്രി 12.30 മുതൽ

# ഗുഡ്ബൈ പറയാൻ പ്യാരി DAYS

പാരിസിൽനിന്ന്
**ജോമിച്ചൻ ജോസ്**

രണ്ടാഴ്ചയായി കായികലോകത്തെ ഉത്സവമേളത്തിമിർപ്പിലാക്കിയ പാരിസ് പൂരത്തിന് ഇന്നു കൊടിയിറക്കം. ലോകത്തെ മുഴുവൻ നെഞ്ചോടു ചേർത്തുനിർത്തിയ പാരിസ് നഗരം ഇന്ന് ആരാധകരോടും കാണികളോടും വിട പറയും... സമാപനച്ചടങ്ങ് ഇന്ന് ഇന്ത്യൻ സമയം അർധരാത്രി 12 30ന് സ്റ്റാഡ് ദ് ഫ്രാൻസ് സ്റ്റേഡിയത്തിൽ ആരംഭിക്കും. സ്പോർട്സ് 18 ചാനലിൽ തൽസമയം കാണാം. ഒളിംപിക്സിലെ ഇന്ത്യയുടെ മത്സരങ്ങൾ ഇന്നലെ അവസാനിച്ചു. ഒരു വെള്ളിയും 5 വെങ്കലവുമാണ് പാരിസിൽ ഇന്ത്യയുടെ നേട്ടം.

കലാപരിപാടികളും അത്‌ലീറ്റുകൾ അണിനിരക്കുന്ന മാർച്ച് പാസ്റ്റും ഉൾപ്പെടുന്ന ഇന്നത്തെ സമാപന ചടങ്ങ് രണ്ടര മണിക്കൂറോളം നീളുമെന്നാണ് അറിയിപ്പ്. സമാപന മാർച്ച് പാസ്റ്റിൽ, ഹോക്കിയിൽ വെങ്കലം നേടിയ ഇന്ത്യൻ ടീം ഗോളി പി.ആർ.ശ്രീജേഷും ഇരട്ടവെങ്കലം നേടിയ ഷൂട്ടിങ് താരം മനു ഭാക്കറും ഇന്ത്യൻ പതാക വഹിക്കും. വനിതാ മാരത്തൺ വിജയികൾക്കുള്ള മെഡൽ സമർപ്പണച്ചടങ്ങ് സമാപനത്തിന്റെ ഭാഗമായിട്ടാണു പരമ്പരാഗതമായി നടക്കുന്നത്.

സമാപനച്ചടങ്ങിനൊടുവിലാണു പതാക കൈമാറൽ ചടങ്ങ്. അടുത്ത ഒളിംപിക്സിനു വേദിയാകുന്ന ലൊസാഞ്ചലസ് നഗരത്തിന്റെ മേയർ കരൻ ബാസ്, പാരിസ് മേയർ ആനി ഹിഡാൽഗോയിൽനിന്ന് ഒളിംപിക് പതാക ഏറ്റുവാങ്ങും. 2028ലാണ് യുഎസ് നഗരം അടുത്ത ഒളിംപിക്സിനു വേദിയാവുക.

ഉദ്ഘാടന പരിപാടിയെത്തുടർന്നു വിവാദങ്ങളുയർന്ന സാഹചര്യത്തിൽ അതീവശ്രദ്ധയോടെയാണു സംഘാടകർ സമാപനച്ചടങ്ങ് സംഘടിപ്പിക്കുന്നത്. സമാപനച്ചടങ്ങിൽ പങ്കെടുക്കുന്ന വിശിഷ്ടാതിഥികളെപ്പറ്റിയുള്ള വിവരങ്ങൾ പുറത്തുവിട്ടിട്ടില്ല ഹോളിവുഡ് താരം ടോം ക്രൂസ് അടക്കമുള്ളവർ പങ്കെടുക്കുമെന്നു ഫ്രഞ്ച് മാധ്യമങ്ങൾ റിപ്പോർട്ട് ചെയ്തിട്ടുണ്ട്. ഉദ്ഘാടനച്ചടങ്ങിലും അതിഥികളുടെ കാര്യത്തിൽ സംഘാടകർ രഹസ്യസ്വഭാവം സൂക്ഷിച്ചിരുന്നു.

### ചൈന മുന്നിൽ; പിന്നാലെ യുഎസ്

മെഡൽനേട്ടത്തിൽ മുന്നിലെത്താൻ ചൈനയും യുഎസും കടുത്ത പോരാട്ടം തുടരുന്നു. പാരിസിലെ വിശ്വ കായികപൂരം ഇന്നു സമാപിക്കാനിരിക്കെ 37 സ്വർണമടക്കം 88 മെഡലുകൾ നേടിയ ചൈനയാണ് പട്ടികയിൽ ഒന്നാം സ്ഥാനത്ത്. 27 വെള്ളിയും 24 വെങ്കലവും അവരുടെ അക്കൗണ്ടിലുണ്ട്. യുഎസിന് 119 മെഡലുകൾ സ്വന്തമാണെങ്കിലും സ്വർണനേട്ടം 36 മാത്രം. 42 വെള്ളിയും 41 വെങ്കലവും യുഎസ് താരങ്ങൾ നേടിക്കഴിഞ്ഞു. മൂന്നാം സ്ഥാനത്തുള്ളത് 18 സ്വർണവും 18 വെള്ളിയും 14 വെങ്കലവുമുള്ള ഓസ്ട്രേലിയയാണ് 6 മെഡലുകളുമായി ഇന്ത്യ 70-ാം സ്ഥാനത്താണ്

▸▸ ആകെ 6 മെഡലുകൾ: പാരിസിൽ ഇന്ത്യയുടെ മത്സരങ്ങൾ അവസാനിച്ചു



**കേരളശ്രീ** പാരിസിന്റെ അഭിമാനമായ ഐഫൽ ടവറിന് മുന്നിൽ ഇന്ത്യയുടെ അഭിമാനമായ മലയാളി താരം പി.ആർ.ശ്രീജേഷ് കേരളീയ വേഷത്തിൽ ഫോട്ടോയ്ക്ക് പോസ് ചെയ്തപ്പോൾ. ഇന്ന് ഒളിംപിക്സ് സമാപനച്ചടങ്ങിൽ ശ്രീജേഷ് ഇന്ത്യൻ പതാക വഹിക്കും. *ചിത്രം: മനോജ് ചേമഞ്ചേരി / മനോരമ*

## മാരത്തണിൽ അട്ടിമറി; കിപ്ചോഗി വീണു



തമിരത് ടോല

**പാരിസ്** ● ഒളിംപിക്സ് അത്‌ലറ്റിക്സ് മത്സരങ്ങൾ ഫിനിഷ് ലൈൻ തൊടുംമുൻപ് മാരത്തണിൽ വൻ അട്ടിമറി. മൂന്നാം ഒളിംപിക് സ്വർണം തേടിയിറങ്ങിയ കെനിയയുടെ ഇതിഹാസതാരം എല്യൂദ് കിപ്ചോഗിയെ അട്ടിമറിച്ച് ഇത്യോപ്യയുടെ തമിരത് ടോല പാരിസ് ഒളിംപിക്സ് പുരുഷ മാരത്തൺ ജേതാവായി. 16 വർഷം പഴക്കമുള്ള ഒളിംപിക്സ് റെക്കോർഡും തകർത്തായിരുന്നു (2.06.26 മണിക്കൂർ) ഇത്യോപ്യൻ താരത്തിന്റെ ഫിനിഷ്. ബൽജിയത്തിന്റെ ബഷീർ അബ്ദി വെള്ളിയും കെനിയയുടെ ബെൻസൻ ക്രിപ്റ്റോ വെങ്കലവും നേടിയപ്പോൾ മുപ്പത്തൊൻപതുകാരനായ കിപ്ചോഗിക്കു മത്സരം പൂർത്തിയാക്കാനായില്ല. ഒളിംപിക്സ് പുരുഷ മാരത്തണിൽ 24 വർഷത്തിനുശേഷമാണ് ഒരു ഇത്യോപ്യൻ താരം സ്വർണം നേടുന്നത്. ഇത്യോപ്യയുടെ ഒളിംപിക്സ് സംഘത്തിൽ റിസർവായിരുന്ന തമിരത് ടോലയ്ക്ക് ടീമംഗമായ സിസെയ്ക്ക് പരുക്കേറ്റതോടെയാണ് അവസരം ലഭിച്ചത്

# നഷ്ടം!

▸▸ പാരിസിൽ ഇന്ത്യയ്ക്ക് കയ്യകലെ നഷ്ടമായത് 6 മെഡലുകൾ !

6 മെഡലുകളുടെ നേട്ടവുമായി പാരിസ് ഒളിംപിക്സിനോട് വിടപറയാനൊരുങ്ങുമ്പോഴും നെല്ലിട വ്യത്യാസത്തിൽ നഷ്ടമായ മറ്റ് 6 മെഡലുകളുടെ നീറ്റൽ ഇന്ത്യയെ വേട്ടയാടുന്നു. വെങ്കല മെഡലിന് തൊട്ടരികിലെത്തിയ 6 ഇനങ്ങളിലാണ് നേരിയ വ്യത്യാസത്തിൽ ഇന്ത്യക്കു നാലാം സ്ഥാനംകൊണ്ടു തൃപ്തിപ്പെടേണ്ടി വന്നത്

കയ്യെത്തും ദൂരത്തുള്ള മെഡൽ നഷ്ടങ്ങൾ മുൻപും ഉണ്ടായിട്ടുണ്ടെങ്കിലും 'നാലാം സ്ഥാനങ്ങളുടെ' കണക്കിൽ ഇന്ത്യ റെക്കോർഡിട്ടത് പാരിസിലാണ്. സ്കീറ്റ് ഷൂട്ടിങ്ങിലെ ചരിത്ര മെഡലെന്ന സ്വപ്നം തകർത്തത് കേവലം ഒരു പോയിന്റിന്റെ വ്യത്യാസമാണെങ്കിൽ വെയ്റ്റ്‌ലിഫ്റ്റിങ്ങിൽ മീരാബായ് ചാനുവിനെ മെഡലിൽ നിന്ന് അകറ്റിയത് ഒരു കിലോഗ്രാമിന്റെ നഷ്ടം.

### ജസ്റ്റ് മിസ്



പാരിസ് ഒളിംപിക്സിൽ ഇന്ത്യയുടെ ആദ്യ നിരാശ ഷൂട്ടിങ് റേഞ്ചിൽ നിന്നായിരുന്നു. പുരുഷൻമാരുടെ 100 മീറ്റർ എയർ റൈഫിൾ ഫൈനലിൽ ഇരുപത്തഞ്ചുകാരൻ അർജുൻ ബബുതയ്ക്ക് വെങ്കല മെഡൽ നഷ്ടമായത് 1.4 പോയിന്റിന്റെ വ്യത്യാസത്തിൽ ഫൈനലിന്റെ അവസാന നിമിഷംവരെ മെഡൽ പ്രതീക്ഷ നിലനിർത്തിയ അർജുന് ഫൈനലിലെ 19-ാം ഊഴത്തിൽ ഷോട്ട് പിഴച്ചു. അതോടെ അർജുനെ പിന്തള്ളി ക്രൊയേഷ്യയുടെ മിറാൻ മാരിസിച് മൂന്നാം സ്ഥാനത്തേക്ക് കയറി.

### സങ്കടക്കൂരമ്പ്

ഒളിംപിക്സ് സെമിയിലെത്തുന്ന ആദ്യ ഇന്ത്യൻ ആർച്ചറി താരങ്ങളെന്ന ചരിത്ര നേട്ടത്തെ മെഡലാക്കി മാറ്റാൻ ഇന്ത്യയുടെ ധീരജ് ബൊമ്മദേവര- അങ്കിത ഭഗത് സഖ്യത്തിനു കഴിഞ്ഞില്ല. ആർച്ചറി മിക്സ്ഡ് ടീം വെങ്കല മെഡൽപ്പോരാട്ടത്തിൽ യുഎസിന്റെ കെയ്സി കോഫോൾഡ്- ബ്രാഡി എല്ലിസൻ ജോടിയോടാണ് ഇന്ത്യൻ സഖ്യം പരാജയപ്പെട്ടത്. മെഡൽപ്പോരാട്ടത്തിന്റെ സമ്മർദത്തിനിടെ അങ്കിതയ്ക്കു തുടർച്ചയായി ലക്ഷ്യം പിഴച്ചത് ഇന്ത്യയ്ക്കു തിരിച്ചടിയായി

### മനുവിന്റെ നഷ്ടം

ഷൂട്ടിങ്ങിൽ 2 വെങ്കല മെഡലുമായി രാജ്യത്തിന്റെ പ്രതീക്ഷ കാത്ത മനു ഭാക്കർ മൂന്നാം മെഡലിന് തൊട്ടരികെ വീണതും ഇന്ത്യയ്ക്കു നിരാശയായി. 25 മീറ്റർ പിസ്റ്റൾ ഫൈനലിൽ മനുവും ഹംഗറിയുടെ വെറോനിക്ക മേയറും 28 പോയിന്റുമായി ഒപ്പത്തിനൊപ്പമായിരുന്നു. എന്നാൽ മൂന്നാം സ്ഥാനക്കാരെ നിശ്ചയിക്കുന്നതിനുള്ള ഷൂട്ട് ഓഫിലെ ചെറിയൊരു പാളിച്ച മനുവിനെ മൂന്നാം മെഡലിൽ നിന്ന് അകറ്റി.

### കണ്ണീർത്തൂവൽ

പി.വി.സിന്ധുവും സാത്വിക്-ചിരാഗ് ഡബിൾസ് സഖ്യവും നിരാശപ്പെടുത്തിയ ബാഡ്മിന്റൻ കോർട്ടിൽ ഇന്ത്യയെ മെഡൽ പ്രതീക്ഷയ്ക്കരികിലെത്തിച്ചത് ലക്ഷ്യ സെന്നാണ്. സെമി ഫൈനലിൽ നിലവിലെ ഒളിംപിക്സ് ചാംപ്യൻ വിക്ടർ അക്സൽസനോട് കീഴടങ്ങിയ ലക്ഷ്യ പിന്നാലെ വെങ്കല മെഡൽപോരാട്ടത്തിനിറങ്ങി മലേഷ്യയുടെ ലീ സീ ജിയയ്ക്കെതിരെ ആദ്യ ഗെയിം നേടിയശേഷമുള്ള ലക്ഷ്യയുടെ തോൽവിയോടെ ബാഡ്മിന്റനിലെ ഇന്ത്യൻ മെഡൽ മോഹങ്ങൾ അസ്തമിച്ചു.

### സ്കീറ്റിലെ തിരിച്ചടി

ഷൂട്ടിങ് മിക്സ്ഡ് സ്കീറ്റ് ഇനത്തിൽ ഇന്ത്യയ്ക്ക് വെങ്കല മെഡൽ നഷ്ടമായത് ഒരു പോയിന്റ് വ്യത്യാസത്തിൽ വെങ്കല മെഡൽ മത്സരത്തിൽ മഹേശ്വരി ചൗഹാൻ- അനന്ദ് ജീത് സിങ് നാരുക സഖ്യം 43 പോയിന്റ് നേടിയപ്പോൾ 44 പോയിന്റുകളുമായി ചൈനീസ് സഖ്യം വെങ്കലമുറപ്പാക്കി. സ്കീറ്റ് ഷൂട്ടിങ്ങിലെ ആദ്യ ഒളിംപിക് മെഡലെന്ന സ്വപ്നമാണ് ഒരു പോയിന്റിൽ വഴുതിപ്പോയത്.

### ചാനുവിന് സങ്കടഭാരം



വെയ്റ്റ്‌ലിഫ്റ്റിങ്ങിൽ രണ്ടാം ഒളിംപിക്സ് മെഡലെന്ന മീരാബായ് ചാനുവിന്റെ സ്വപ്നവും നാലാം സ്ഥാനത്തിൽ ഇടറിവീണു. പാരിസ് വെയ്റ്റ്‌ലിഫ്റ്റിങ്ങിൽ ഇന്ത്യയുടെ ഏക മത്സരാർഥിയായ ചാനു 49 കിലോഗ്രാം വിഭാഗത്തിൽ ആകെ 199 കിലോഗ്രാം ഭാരമുയർത്തിയപ്പോൾ വെങ്കലം നേടിയ തായ്‌ലൻഡ് താരം ഉയർത്തിയത് 200 കിഗ്രാം. മെഡൽ സാധ്യത നിലനിർത്തുന്നതിനായി അവസാന ഊഴത്തിൽ 114 കിലോഗ്രാം ഉയർത്താനുള്ള ചാനുവിന്റെ ശ്രമം പരാജയപ്പെടുകയായിരുന്നു.

## മുദ്രാവാക്യം പ്രദർശിപ്പിച്ചു: അഭയാർഥി താരത്തിന് അയോഗ്യത



തലാഷ്

**പാരിസ്** ● ഒളിംപിക്സിൽ ബ്രേക്കിങ് മത്സരത്തിനു പിന്നാലെ മുദ്രാവാക്യം എഴുതിയ മേൽക്കുപ്പായം പ്രദർശിപ്പിച്ചതിന് അഭയാർഥി താരത്തിന് അയോഗ്യത. അഫ്ഗാനിസ്ഥാൻ വംശജയായ മനിഴ തലാഷ് ആണ് 'അഫ്ഗാൻ വനിതകൾക്ക് സ്വാതന്ത്ര്യം നൽകുക' എന്നെഴുതിയ കുപ്പായം പ്രദർശിപ്പിച്ചത്. രാഷ്ട്രീയ മുദ്രാവാക്യങ്ങളും ചിഹ്നങ്ങളും ഒളിംപിക് വേദിയിൽ പ്രദർശിപ്പിക്കരുത് എന്ന ചട്ടം ലംഘിച്ചതിനാണ് തലാഷിന് അയോഗ്യത വന്നത്.

### MEDAL TABLE

സ്ഥാനം രാജ്യം സ്വർണം വെള്ളി വെങ്കലം ആകെ

| | | | | |
|---|---|---|---|---|
| 1 ചൈന | 37 | 27 | 24 | 88 |
| 2 യുഎസ്എ | 36 | 42 | 41 | 119 |
| 3 ഓസ്ട്രേലിയ | 18 | 18 | 14 | 50 |
| 4 ജപ്പാൻ | 16 | 10 | 13 | 39 |
| 5 ഫ്രാൻസ് | 15 | 21 | 22 | 58 |
| 6 ബ്രിട്ടൻ | 14 | 20 | 24 | 58 |
| 7 ദ.കൊറിയ | 13 | 8 | 8 | 29 |
| 8 നെതർലൻഡ്സ് | 13 | 6 | 11 | 30 |
| 9 ജർമനി | 12 | 10 | 8 | 30 |
| 10 ഇറ്റലി | 11 | 12 | 14 | 37 |
| 70 ഇന്ത്യ | 0 | 1 | 5 | 6 |

# വിദ്വേഷത്തിന് ഇമാന്റെ മറുപടി സ്വർണപ്പഞ്ച്

▸▸ വിദ്വേഷ പ്രചാരണത്തിന് ഇരയായ ഇമാൻ ഖലീഫിന് ബോക്സിങ് സ്വർണം



ഇമാൻ ഖലീഫ് സ്വർണമെഡലുമായി.

**പാരിസ്** ● ലിംഗനീതി വിവാദത്തെത്തുടർന്ന് രാജ്യാന്തര തലത്തിൽ വിദ്വേഷ പ്രചാരണത്തിന് ഇരയായ അൽജീരിയൻ വനിതാ ബോക്സർ ഇമാൻ ഖലീഫിന് ഒടുവിൽ സുവർണ പുഞ്ചിരി. വെൽറ്റർവെയ്റ്റ് വിഭാഗം ഫൈനലിൽ ചൈനയുടെ ലിയു യാങ്ങിനെ 5-0നു കീഴടക്കി സ്വർണം നേടിയാണ് ഇമാൻ എല്ലാ ആരോപണങ്ങൾക്കും മറുപടി നൽകിയത്. അൽജീരിയൻ പതാകവീശി ഇമാന്റെ ഓരോ പഞ്ചിനും ആരവമുയർത്തി ആരാധകർ താരത്തിനു പിന്തുണ നൽകി. മത്സരം പൂർത്തിയായതിനു ശേഷം പരിശീലകർക്കൊപ്പം ഇമാൻ വിജയാഘോഷവും നടത്തി.

എട്ടു വർഷത്തെ കാത്തിരിപ്പിന്റെയും തയാറെടുപ്പിന്റെയും ഫലമാണ് ഈ സ്വർണമെന്ന് ഇമാൻ പറഞ്ഞു ഇക്കാലമത്രയും ഇതായിരുന്നു സ്വപ്നം. തനിക്കെതിരെ ഉയർന്ന ആരോപണങ്ങൾ ഈ വിജയത്തെ കൂടുതൽ മധുരതരമാക്കുന്നു. ഭാവി ഒളിംപിക്സുകളിൽ ഇത്തരം ആക്രമണങ്ങൾ അത്‌ലീറ്റുകൾക്കെതിരെ ഉയരില്ലെന്നാണു പ്രതീക്ഷയെന്നും ഇമാൻ പറഞ്ഞു.

പുരുഷ ക്രോമസോമുകൾ (എക്സ്, വൈ) ഉള്ള താരമെന്ന് ആരോപിച്ച് രാജ്യാന്തര ബോക്സിങ് അസോസിയേഷൻ(ഐബിഎ) കഴിഞ്ഞ ലോകചാംപ്യൻഷിപ്പിൽ ഇമാനു വിലക്കേർപ്പെടുത്തിയിരുന്നു. ഈ പശ്ചാത്തലത്തിൽ, ഇമാൻ വനിതാ ബോക്സിങ്ങിൽ മത്സരിക്കുന്നതിനെതിരെയായിരുന്നു വിദ്വേഷപ്രചാരണം. ഐബിഎയ്ക്ക് വിലക്കേർപ്പെടുത്തിയ രാജ്യാന്തര ഒളിംപിക് കമ്മിറ്റി(ഐഒസി) നേരിട്ടാണ് ഒളിംപിക്സിലെ മത്സരങ്ങൾ സംഘടിപ്പിക്കുന്നത്. ഇമാനെതിരായ ഐബിഎയുടെ നടപടിയും ഒളിംപിക്സ് അധികൃതർ അംഗീകരിക്കുന്നില്ല

താൻ സ്ത്രീയായി ജനിച്ച് സ്ത്രീയായി വളർന്ന വ്യക്തിയാണെന്ന് ഇമാൻ പറഞ്ഞു. വ്യക്തിയെന്ന തന്റെ അന്തസ്സും സൽപേരുമാണ് എല്ലാറ്റിനും മുകളിലെന്ന സന്ദേശമാണ് താൻ ഐബിഎയ്ക്കു നൽകുന്നതെന്ന് താരം വ്യക്തമാക്കി. വെൽറ്റർ വെയ്റ്റിൽ ഇമാന്റെ ആദ്യ മത്സരത്തിൽ എതിരാളി ഇറ്റലിയുടെ ആൻജല കരീനി 46 സെക്കൻഡുകൾക്കകം പിൻമാറിയതോടെയായിരുന്നു വിവാദങ്ങളുടെ തുടക്കം.

# സാർത്രിന്റെ കസേരയിലിരുന്ന് കാപ്പി കുടിക്കാം!

▸ കഫേ ഫ്ലോറിൽ ഒരു സായാഹ്നം

ജോമിച്ചൻ

ഒരൊറ്റ ക്യാൻവാസിൽ ഒതുക്കാനാവാത്ത വർണചിത്രമാണ് പാരിസിലെ ഓരോ തെരുവും. ലക്ഷ്യത്തിലേക്ക് അതിവേഗത്തിൽ നീങ്ങുന്ന പാരിസുകാർ. ലക്ഷ്യം തെറ്റി കറങ്ങുന്ന സഞ്ചാരികൾ. തെരുവുകളിലേക്കു കാലുനീട്ടിയിരിക്കുന്ന ഭക്ഷണശാലകൾ; അവിടെ നിരത്തിയിട്ടിരിക്കുന്ന കസേരകളിൽ അലസമായി ഇരുന്ന് രുചി നുകരുന്നവർ. കാഴ്ചകളുടെ പൂരമാണു തെരുവുകൾ നിറയെ...

പാരിസിലെത്തുന്ന സഞ്ചാരികളിൽ ഭൂരിഭാഗവും പോകാനാഗ്രഹിക്കുന്ന ഒരു സ്ഥലത്തേക്കായിരുന്നു യാത്ര. നാലാമത്തെ മെട്രോ ലെയ്നിൽ സെയ്ന്റ് ജെർമെയ്ൻ ഡെ പ്രാ എന്ന സ്റ്റോപ്പിൽ ഇറങ്ങിയാൽ ആ സ്വപ്നശാലയിലേക്കു ചുവടുവയ്ക്കാം... കഫേ ദ് ഫ്ലോർ.. ലോക പ്രശസ്തമായ കാപ്പിക്കട (കാപ്പി മാത്രമല്ല, ബീയറും ഷാംപെയ്നും കിട്ടും ഇവിടെ)... ഇവിടെയിരുന്നു കാപ്പി കുടിക്കുന്നതും ഷാംപെയ്ൻ രുചിക്കുന്നതും നാട്ടിൽ തിരിച്ചുപോയി മേനിയോടെ പറയാൻ ആഗ്രഹിക്കുന്നവർ എത്രയാണെന്നോ... അതറിഞ്ഞു തന്നെയാണ് അവിടേക്കു പോയതും.



കഫേ ദ് ഫ്ലോറിന്റെ പുറംകാഴ്ച.

വിവിധ ഭാഷകൾ സംസാരിക്കുന്നവർ വിവിധ നിറക്കാർ. വേഷങ്ങളിലും വൈവിധ്യം. ലോകത്തിന്റെ ഒരു ചെറിയ ഭൂപടം ഫ്ലോറിനുള്ളിൽ വരയ്ക്കാം...

1888ൽ തുടങ്ങിയ 'ചായപ്പീടിക'യാണു ഫ്ലോർ. പൂക്കളുടെ റോമൻ ദേവതയായ 'ഫ്ലോറി'ന്റെ പേരിൽനിന്നാണു പിറവി. എഴുത്തുകാരുടെ താവളം എന്ന നിലയ്ക്കാണു ഫ്ലോറിനെ ലോകമറിയുന്നത്. 19-ാം നൂറ്റാണ്ടിലെ ഫ്രഞ്ച് ചിന്തകനും നോവലിസ്റ്റുമായ ഷാൾ മൊറാസ്, ഫ്ലോറിന്റെ ഒന്നാം നിലയിലിരുന്നാണു തന്റെ പുസ്തകമെഴുതിയത്. പിൽക്കാലത്ത് പിക്കാസോ ഉൾപ്പെടെയുള്ളവർ ഫ്ലോറിലെ സ്ഥിരം സന്ദർശകരായി. ഫ്രഞ്ച് ചിന്തകനും സാഹിത്യകാരനുമായ ഴാങ് പോൾ സാർത്രിന്റെ പ്രിയപ്പെട്ട ഇടമായിരുന്നു ഈ കഫേ. 'റോഡ് ടു ഫ്രീഡം' എന്ന നോവൽ അദ്ദേഹമെഴുതിയത് ഫ്ലോറിൽ ഇരുന്നാണ്. അടുത്തകാലം വരെ സാർത്ര് ഇരുന്ന കസേര മറ്റാർക്കും നൽകാതെ മാറ്റിയിട്ടിരിക്കുകയായിരുന്നു. തിരക്കേറിയതോടെ ഇപ്പോൾ 'സാർത്രിന്റെ കസേര'യിലിരുന്നും സന്ദർശകർക്കു കഴിക്കാം, കുടിക്കാം.. ആൽബേർ കമ്യൂ സിമോൺ ഡി ബുവ... ഫ്ലോറിനെ പ്രശസ്തമാക്കിയവരുടെ നിര നീളുന്നു...

'La chemins de a liberte passent par la floroe... സ്വാതന്ത്ര്യത്തിലേക്കുള്ള പാത ഫ്ലോറിനരികിലൂടെ പോകുന്നു...' സാർത്രിന്റെ വാക്കുകൾ. കാപ്പി കുടിച്ചുകഴിഞ്ഞിട്ടും കസേര വിട്ടെഴുന്നേൽക്കാൻ തോന്നിയില്ല. സ്വാതന്ത്ര്യത്തിലേക്കു തുറക്കുന്ന പാരിസിലെ തെരുവുകൾ വിളിക്കുന്നു... നേരമിരുണ്ടു. സമയമായി.. ഇനി എഴുന്നേൽക്കാം.

# ബ്രേക്കിങ്ങിലും ഇന്ത്യ!

ഇന്ത്യ സാർദ്യോ

പാരിസ് ● ഒളിംപിക്സ് ബ്രേക്കിങ് ബി-ഗേൾ വിഭാഗത്തിലെ ആദ്യ മത്സരത്തിൽ അഭയാർഥി താരം മനിഴ തലാഷിനെതിരെ മത്സരിച്ച നെതർലൻഡ്സ് താരത്തിന്റെ പേരുകണ്ട് പലരും അമ്പരന്നു- ഇന്ത്യ സാർദ്യോ! ബി-ഗോൾ ഇന്ത്യ എന്നാണ് പതിനെട്ടുകാരി ഡച്ച് താരം ബ്രേക്കിങ് സർക്യൂട്ടിൽ അറിയപ്പെടുന്നത്. ഡച്ച് നഗരമായ ഹേഗിൽ ജനിച്ച സാർദ്യോയുടെ മാതാപിതാക്കൾ ഇന്ത്യൻ വംശജരാണ്. ഇന്തോ-സുരിനാമീസ് വംശജനാണ് പിതാവ്. അമ്മ ഇന്തോ-ഡച്ച് വംശജയും. ഏഴാം വയസ്സിലാണ് ബ്രേക്ക് ഡാൻസിങ് പരിശീലിച്ചു തുടങ്ങിയത്. 2022ൽ ആറുമാസ കാലയളവിനുള്ളിൽ ഡച്ച് ചാംപ്യൻഷിപ്പും യൂറോപ്യൻ ചാംപ്യൻഷിപ്പും ലോക ചാംപ്യൻഷിപ്പും നേടിയതോടെയാണ് ഇന്ത്യയെ ലോകമറിഞ്ഞു തുടങ്ങിയത്. പാരിസിൽ മനിഴ തലാഷിനെ തോൽപിച്ചു മുന്നേറിയ ഇന്ത്യ വെങ്കല മെഡൽ മത്സരത്തിൽ പരാജയപ്പെട്ട് നാലാം സ്ഥാനത്തായി.

# ബ്രേക്കിങ്ങിൽ ആദ്യ സ്വർണം ജപ്പാന്

പാരിസ് ● ഒളിംപിക്സിൽ ആദ്യമായി അരങ്ങേറ്റം കുറിച്ച ബ്രേക്കിങ്ങിൽ ആദ്യ സ്വർണം ജപ്പാന്. ബി ഗേൾ ആമി എന്നറിയപ്പെടുന്ന ആമി യുവാസയ്ക്കാണ് വനിതകളിൽ സ്വർണമെഡൽ നേട്ടം. ലിത്വാനിയയുടെ ഡൊമിനിക്ക ബാനേവിച്ചിനാണു ( ബി ഗേൾ നിക്ക) വെള്ളി.

പ്യാരി DAYS

മനോരമ sports PARIS 2024

## 10 മണിക്കൂറിൽ കുറച്ചത് 4.6 കിലോഗ്രാം!

# അമൻ ജയിച്ചു, ഭാരപ്പോരിലും

### ഒറ്റരാത്രി കൊണ്ട് 61.5 കിലോയിൽനിന്ന് 56.9 കിലോയിലേക്ക്...

പാരിസ് ● പുരുഷൻമാരുടെ ഗുസ്തി 57 കിലോഗ്രാം സെമിഫൈനലിൽ പരാജയപ്പെട്ടതിനു പിന്നാലെ വ്യാഴാഴ്ച രാത്രി ഇന്ത്യൻ ക്യാംപിൽ അമൻ സെഹ്റാവത് ഭാരപരിശോധനയ്ക്കു വിധേയനായി. വേയിങ് മെഷിനിൽ തെളിഞ്ഞ അക്കങ്ങൾ കണ്ട് അമനും പരിശീലകരും ഒന്നു ഞെട്ടി- 61.5 കിലോഗ്രാം!

വെറും 100 ഗ്രാമിന്റെ പേരിൽ ഭാരപരിശോധനയിൽ പരാജയപ്പെട്ട് വിനേഷ് ഫോഗട്ടിന് മെഡൽ നഷ്ടമായതിന്റെ ഞെട്ടലിൽ നിൽക്കുന്ന ഇന്ത്യൻ ക്യാംപിനു മുന്നിൽ അതോടെ മറ്റൊരു വെല്ലുവിളി. വെങ്കല മെഡൽ മത്സരത്തിനു മുൻപ് അമന്റെ ശരീരഭാരം 4.5 കിലോഗ്രാം കുറയ്ക്കുക. അതിനായി മുന്നിലുള്ളത് വെറും 10 മണിക്കൂർ!

നിശ്ചയദാർഢ്യത്തോടെ അമനും പരിശീലകരായ ജഗ്മന്ദർ സിങ്, വീരേന്ദർ ദഹിയ എന്നിവരും ടീം ഡോക്ടറും കഠിനാധ്വാനം തുടങ്ങി. ഒന്നര മണിക്കൂർ മാറ്റ് സെഷനോടെയായിരുന്നു തുടക്കം. പരിശീലകരുമായി തന്നെയായിരുന്നു ഗുസ്തി പിടിത്തം. പിന്നാലെ ഒന്നര മണിക്കൂർ ഹോട്ട് ബാത്ത് സെഷൻ. രാത്രി 12.30ന് അമൻ ജിംനേഷ്യത്തിലെത്തി. ഒരു മണിക്കൂറോളം ട്രെഡ് മില്ലിൽ വിയർപ്പൊഴുക്കിയ വ്യായാമം.

ശേഷം അര മണിക്കൂർ വിശ്രമം. പിന്നാലെ താപവും പ്രകാശവും ഉപയോഗിച്ചുള്ള, 5 മിനിറ്റ് വീതം നീളുന്ന അഞ്ച് സെഷൻ സോന ബാത്ത്. ഇതിനിടയിൽ കഴിക്കാൻ തേനും നാരങ്ങയും ചേർത്ത ചൂടുവെള്ളവും ഇടയ്ക്ക് കുറച്ചു കാപ്പിയും മാത്രം. എന്നിട്ടും ശരീരഭാരം അനുവദനീയമായതിലും 900 ഗ്രാം കൂടുതലായിരുന്നു. അതോടെ ജോഗിങ്ങും റണ്ണിങ്ങുമായി വീണ്ടും കഠിനാധ്വാനം.

പുലർച്ചെ വീണ്ടും ശരീരഭാരം നോക്കിയപ്പോൾ അമനും പരിശീലകർക്കും ആശ്വാസമായി- 56.9 കിലോഗ്രാം! 57 കിലോഗ്രാമിൽ നിന്ന് 100 ഗ്രാം കുറവ്. എന്നാൽ ഉറങ്ങിയാൽ വീണ്ടും ഭാരം കൂടിയേക്കാം എന്നതിനാൽ അമൻ കിടന്നതേയില്ല. ''ഞാൻ ഗുസ്തി വിഡിയോകൾ കണ്ടിരുന്നു..''- അമന്റെ വാക്കുകൾ. ഓരോ മണിക്കൂറിലും ഭാരം നോക്കണം എന്നതിനാൽ പരിശീലകരും ഉറങ്ങാതെ അമനു കൂട്ടിരുന്നു. ഒടുവിൽ മത്സരദിവസമായ വെള്ളിയാഴ്ച രാവിലെ, ഒളിംപിക്സ് അധികൃതരുടെ ഭാരപരിശോധനയ്ക്കു വിധേയനായപ്പോഴും അമൻ 100 ഗ്രാം കുറവായിരുന്നു. വിനേഷ് ഫോഗട്ടിനു ഫൈനൽ മത്സരം നഷ്ടമാവാൻ കാരണമായതാകട്ടെ 100 ഗ്രാം അധികഭാരവും!

'മത്സരത്തിന് മുൻപ് ഭാരം കുറയ്ക്കുക എന്നത് ഗുസ്തിയിൽ അസാധാരണമല്ല. എന്നാൽ വിനേഷിനു സംഭവിച്ച അനുഭവം മുന്നിലുള്ളതിനാൽ ഞങ്ങൾക്ക് കുറച്ചു സമ്മർദമുണ്ടായിരുന്നു..''- അമൻ വെങ്കല മെഡൽ നേടിയതിനു പിന്നാലെ പരിശീലകൻ ദഹിയ തുറന്നു സമ്മതിക്കുകയും ചെയ്തു.

വെങ്കല മെഡൽ മത്സരത്തിൽ വിജയിച്ചപ്പോൾ അമൻ സെഹ്റാവത്തിന്റെ ആഹ്ലാദം.

# ഛത്രസാലിലെ വീരഗോദ

### ന്യൂഡൽഹിയിലെ ഛത്രസാൽ സ്റ്റേഡിയത്തിൽ പരിശീലിച്ച് ഒളിംപിക് മെഡൽ നേടുന്ന അഞ്ചാമത്തെ ഇന്ത്യൻ താരമാണ് അമൻ സെഹ്റാവത്

ന്യൂഡൽഹി ● രാജ്യത്തെ 'ഗുസ്തി ഫാക്ടറി'യായ ഛത്രസാൽ സ്റ്റേഡിയത്തിന്റെ നല്ലപേര് തിരിച്ചുപിടിച്ച് അമൻ സെഹ്റാവത്ത്. പാരിസിൽ പുരുഷൻമാരുടെ 57 കിലോഗ്രാം വിഭാഗം ഫ്രീസ്റ്റൈൽ ഗുസ്തിയിൽ വെങ്കലം നേടിയതോടെ ഛത്രസാൽ സ്റ്റേഡിയത്തിൽ പരിശീലിച്ച് ഒളിംപിക് മെഡൽ നേടുന്ന അഞ്ചാമത്തെ ഇന്ത്യൻ താരമായി ഇരുപത്തിയൊന്നുകാരൻ അമൻ. സുശീൽ കുമാർ, യോഗേശ്വർ ദത്ത്, ബജ്‌രംഗ് പുനിയ, രവി കുമാർ ദഹിയ എന്നിവരാണ് മറ്റുള്ളവർ. ഇതിൽ ഇരട്ടമെഡൽ ജേതാവായ സുശീൽ കുമാർ ഗുസ്തി താരങ്ങളുടെ ചേരിപ്പോരിന്റെ തുടർച്ചയായുള്ള ഒരു കൊലപാതകക്കേസിൽ ജയിലിലായതോടെ ഛത്രസാലിന്റെ സൽപ്പേരിന് കളങ്കമേറ്റിരുന്നു. അമന്റെ ഈ മെഡൽ നേട്ടത്തോടെ ഛത്രസാൽ വീണ്ടും നല്ല കാരണങ്ങളാൽ വാർത്തകളിൽ നിറയുകയാണ്. 11-ാം വയസ്സിൽ മാതാപിതാക്കളെ നഷ്ടപ്പെട്ട ശേഷം ഛത്രസാൽ സ്റ്റേഡിയം തന്നെയാണ് അമന്റെ രണ്ടാം വീട്.

ഇന്ത്യൻ സമയം വെള്ളിയാഴ്ച രാത്രി നടന്ന വെങ്കല മെഡൽ മത്സരത്തിൽ പോർട്ടറിക്കോയുടെ ഡാരിയൻ ക്രൂസിനെ 13-5നു തോൽപിച്ചാണ് അമൻ പാരിസിൽ ഇന്ത്യയുടെ അഞ്ചാം വെങ്കലം നേടിയത്. 2008 ബെയ്ജിങ്ങിൽ തുടങ്ങി പിന്നീടുള്ള അഞ്ച് ഒളിംപിക്സുകളിലും ഗുസ്തിയിൽ മെഡൽ എന്ന രാജ്യത്തിന്റെ നേട്ടം കാത്തു സൂക്ഷിക്കാനും ഇത്തവണ ഇന്ത്യൻ ഗുസ്തി സംഘത്തിലെ ഒരേയൊരു പുരുഷ താരമായ അമന് കഴിഞ്ഞു. ടോക്കിയോ ഒളിംപിക്സിലെ വെള്ളി മെഡൽ ജേതാവായ രവി കുമാർ ദഹിയയെ ട്രയൽസിൽ തോൽപിച്ചാണ് അമൻ ഇത്തവണ ഒളിംപിക് യോഗ്യത നേടിയത്. ഹരിയാനയിലെ ജജ്ജർ ജില്ലയിലെ ബിരോഹറിൽ ജനിച്ച അമനെ പിന്നീടു വളർത്തിയത് മുത്തച്ഛനാണ്. ഒളിംപിക്, ലോക ചാംപ്യൻഷിപ് മെഡൽ നേട്ടങ്ങൾക്കു പുറമേ 2023 ഏഷ്യൻ ഗെയിംസിൽ വെങ്കലം, 2023 ഏഷ്യൻ ചാംപ്യൻഷിപ്പിൽ സ്വർണം എന്നിവയാണ് അമന്റെ പ്രധാന നേട്ടങ്ങൾ.

# വിനേഷ് ഫോഗട്ടിന്റെ അപ്പീൽ: കായിക കോടതി വിധി 13ന്

പാരിസ് ● ഒളിംപിക്സിൽനിന്ന് അയോഗ്യയാക്കപ്പെട്ടതിനെതിരെ ഇന്ത്യയുടെ വനിതാ ഗുസ്തി താരം വിനേഷ് ഫോഗട്ട് ലോക കായിക കോടതിയിൽ നൽകിയ അപ്പീലിൽ വിധി പറയുന്നത് 13ലേക്കു മാറ്റി. അപ്പീലിൽ തീരുമാനമെടുക്കാൻ ഏക ആർബിട്രേറ്റർ ഡോ. അനബെൽ ബെന്നറ്റിന് പാരിസിലെ സമയം 13നു വൈകിട്ട് 6 വരെയാണ് (ഇന്ത്യൻ സമയം 13നു രാത്രി 9.30) സമയം അനുവദിച്ചിരിക്കുന്നത്. ഇന്ത്യൻ സമയം ഇന്നലെ രാത്രി 9.30ന് വിധിപറയുമെന്നാണ് നേരത്തേ അറിയിച്ചിരുന്നത്. ഇന്നു കൂടി കക്ഷികൾക്ക് ആർബിട്രേറ്റർ മുൻപാകെ അധിക രേഖകൾ സമർപ്പിക്കാൻ സമയമുണ്ട്.

ഭാരപരിശോധനയിൽ 100 ഗ്രാം അധികമുണ്ടെന്നു കണ്ടെത്തിയതിനെത്തുടർന്ന് 50 കിലോഗ്രാം ഗുസ്തിയിൽ ഫൈനലിൽ മത്സരിക്കുന്നതിൽനിന്ന് വിനേഷിന് അയോഗ്യത കൽപിക്കുകയായിരുന്നു. ഫൈനലിനു തലേന്ന് ഭാരപരിശോധനയിൽ വിജയിച്ച ശേഷം 3 മത്സരങ്ങൾ വിജയിച്ച് ഫൈനലിനു യോഗ്യത നേടിയ തനിക്ക് സംയുക്ത വെള്ളി മെഡൽ നൽകണമെന്ന് അഭ്യർഥിച്ചാണ് വിനേഷ് ലോക കായിക കോടതിയെ സമീപിച്ചത്. ഒളിംപിക്സിൽ ഗുസ്തി മത്സരങ്ങൾ സംഘടിപ്പിക്കുന്ന യുണൈറ്റഡ് റെസ്‌ലിങ് വേൾഡും രാജ്യാന്തര ഒളിംപിക് കമ്മിറ്റിയുമാണ് കേസിലെ എതിർകക്ഷികൾ.

വിനേഷ് ഫോഗട്ട്

# പോകുവാൻ ഇനിയുണ്ട് ദൂരമേറെ

ഒളിംപിക്സ് നോട്സ്

പി.ടി.ഉഷ

ഇന്ത്യയുടെ മികച്ച പ്രകടനത്തിനാണു പാരിസ് ഒളിംപിക്സ് സാക്ഷ്യം വഹിച്ചത്. കോവിഡിനുശേഷം നടന്ന ടോക്കിയോ ഒളിംപിക്സിൽ നമ്മൾ ഏഴു മെഡൽ നേടിയതു സവിശേഷ സാഹചര്യത്തിലായിരുന്നല്ലോ. പാരിസിൽ കുറെ മത്സരയിനങ്ങളിൽ നാലാം സ്ഥാനത്തായിപ്പോയതും നമുക്കു തിരിച്ചടിയായി. അതെല്ലാം മെഡലായി വന്നിരുന്നെങ്കിൽ നമ്മുടെ മെഡൽനേട്ടം 10നു മുകളിലേക്ക് എത്തുമായിരുന്നു.

മെഡലിനരികെ വീണുപോകുന്നതു സങ്കടകരമാണ്. പലപ്പോഴും ഇതിനു കാരണം മത്സരസമ്മർദമാണ്. സമ്മർദം മൂലം നമുക്കെത്ര മെഡലുകൾ നഷ്ടമായി. ഇനിയൊരിക്കലും അത്തരമൊരു സാഹചര്യമുണ്ടാകാൻ ഇടയായിക്കൂടാ. നമ്മുടെ അത്‌ലീറ്റുകൾക്ക്, വലിയ മത്സരവേദികളിലെ സമ്മർദം അതിജീവിക്കാനുള്ള പ്രത്യേക പരിശീലനം നൽകണം.

അത്‌ലറ്റിക്സ് പക്ഷേ, എന്നെ പൂർണമായും നിരാശപ്പെടുത്തി. നീരജ് ചോപ്രയെ ഒഴിച്ചുനിർത്തിയാൽ നമ്മുടെ താരങ്ങൾ ട്രാക്കിലും ഫീൽഡിലും എന്താണു ചെയ്തത്? സ്വർണം നഷ്ടമായെങ്കിലും വെള്ളി നേടി നീരജ് തന്റെ ക്ലാസ് തെളിയിച്ചു.

പക്ഷേ, മറ്റുള്ളവരോ? റിലേ ടീമുകളും ഫീൽഡിനങ്ങളിൽ മത്സരിച്ച മറ്റുള്ളവരും ദയനീയ പ്രകടനമല്ലേ നടത്തിയത്? വനിതാ 4x400 മീറ്റർ റിലേ ടീം ഹീറ്റ്സിൽ ഏറ്റവും ഒടുവിലാണു ഫിനിഷ് ചെയ്തത് (3:32.51). 40 വർഷം മുൻപ് ഒളിംപിക്സിൽ ഞാനും ഷൈനിയും വൽസമ്മയും വന്ദന റാവുവും ഉൾപ്പെട്ട ടീം ഫൈനലിൽ കുറിച്ച സമയത്തിന്റെയും (3:32.49) പിന്നിലാണ് ഇത്തവണത്തെ പ്രകടനം എന്നോർക്കുമ്പോൾ കഷ്ടം തോന്നുന്നു.

അത്‌ലറ്റിക്സിലെ സിലക്‌ഷൻ കുറച്ചുകൂടി ജാഗ്രതയോടെ നടത്തേണ്ടിയിരിക്കുന്നു. യുഎസിലൊക്കെ എത്ര വലിയ ചാംപ്യനായാലും ട്രയൽസിൽ പങ്കെടുത്തു മികവു തെളിയിച്ചാലേ ടീമിൽ ഇടംകിട്ടൂ

ഗോൾനേടിയ സദൂയിയുടെ ആഹ്ലാദം.

# 7–0 ജയം; ബ്ലാസ്റ്റേഴ്സ് പ്ലേഓഫിൽ

### നോഹ സദൂയിക്ക് ഹാട്രിക്

കൊൽക്കത്ത ● ഡ്യുറാൻഡ് കപ്പ് ഫുട്ബോളിൽ കേരള ബ്ലാസ്റ്റേഴ്സിന് വീണ്ടും വൻവിജയം. സിഐഎസ്എഫ് പ്രൊട്ടക്ടേഴ്സിനെ 7-0നാണ് ബ്ലാസ്റ്റേഴ്സ് തകർത്തു വിട്ടത്. ആദ്യ പകുതിയിൽ ബ്ലാസ്റ്റേഴ്സ് 6-0നു മുന്നിലായിരുന്നു.

90-ാം മിനിറ്റിലായിരുന്നു ഏഴാം ഗോൾ. മൊറോക്കൻ ഫോർവേഡ് നോഹ സദൂയി ബ്ലാസ്റ്റേഴ്സിനായി ഹാട്രിക് നേടി. ക്വാമെ പെപ്ര, മുഹമ്മദ് അയ്മൻ, നവോച്ച സിങ്, മുഹമ്മദ് അസ്ഹർ എന്നിവരും സ്കോർ ചെയ്തു. 88 -ാം മിനിറ്റിൽ കിട്ടിയ പെനൽറ്റി നഷ്ടപ്പെടുത്തിയതിനു തൊട്ടുപിന്നാലെയാണ് മറ്റൊരു ഗോളിൽ സദൂയി ഹാട്രിക് തികച്ചത്. സി ഗ്രൂപ്പിൽ നിന്ന് 7 പോയിന്റോടെ ഒന്നാം സ്ഥാനക്കാരായി ബ്ലാസ്റ്റേഴ്സ് പ്ലേഓഫിനു യോഗ്യത നേടി. ആദ്യ മത്സരത്തിൽ ബ്ലാസ്റ്റേഴ്സ് മുംബൈ സിറ്റിയെ 8-0നു തോൽപിച്ചിരുന്നു. രണ്ടാം മത്സരത്തിൽ പഞ്ചാബ് എഫ്സിയോട് 1-1 സമനില വഴങ്ങി. 16 ഗോളുകൾ അടിച്ച ബ്ലാസ്റ്റേഴ്സ് വഴങ്ങിയത് ഒരു ഗോൾ മാത്രം.

## 'ശ്രീജേഷ് ഇന്ത്യൻ ഹോക്കി ഇതിഹാസം'

# വാനോളം പുകഴ്ത്തി സഹതാരങ്ങൾ

### ഇന്ത്യൻ ഹോക്കി ടീമംഗങ്ങൾക്ക് ഡൽഹിയിൽ ഉജ്വല സ്വീകരണം

ന്യൂഡൽഹി ● പാരിസ് ഒളിംപിക്സിലെ വെങ്കലശോഭയിൽ മടങ്ങിയെത്തിയ ഇന്ത്യൻ ഹോക്കി ടീമിനു കായികപ്രേമികളുടെ ഗംഭീര സ്വീകരണം. പി.ആർ. ശ്രീജേഷ് ഇല്ലാതെ മടങ്ങിയെത്തിയ ടീമിലെ മറ്റു താരങ്ങൾ വാതോരാതെ പറഞ്ഞതു ശ്രീജേഷ് എന്ന ഇതിഹാസ താരത്തെക്കുറിച്ചും.

'ശ്രീജേഷ് ഒരു ഇതിഹാസമാണ്. ഇന്ത്യയുടെ വൻമതിൽ. അതിശയകരം. ഹോക്കിയിൽ അദ്ദേഹം തന്റെ ഏറ്റവും മികച്ച പ്രകടനം നടത്തി. ഹോക്കിയിലൂടെ അദ്ദേഹം രാജ്യത്തിനും ഏറെ സംഭാവന നൽകി. അദ്ദേഹം പുലർത്തിയ നിലവാരം, വരും തലമുറകൾക്ക് ഏറെ പ്രചോദനമാണ്' കേന്ദ്ര കായിക മന്ത്രാലയത്തിന്റെ നേതൃത്വത്തിലൊരുക്കിയ സ്വീകരണത്തിൽ ടീമംഗം ലളിത് ഉപാധ്യായ് പറഞ്ഞു. ഒളിംപിക്സ് സമാപന ചടങ്ങിൽ ഇന്ത്യൻ പതാക വഹിക്കേണ്ടതിനാലാണു പി.ആർ. ശ്രീജേഷ് പാരിസിൽ തുടരുന്നത്. ഹോക്കി ടീമിലെ അമിത് രോഹിദാസ്, രാജ് കുമാർ പാൽ, അഭിഷേക്, സുഖ്ജീത് സിങ്, സഞ്ജയ് എന്നിവരും സമാപനച്ചടങ്ങിൽ പങ്കെടുത്ത ശേഷമേ മടങ്ങിയെത്തൂ.

ക്യാപ്റ്റൻ ഹർമൻപ്രീത് സിങ്ങിന്റെ നേതൃത്വത്തിലുള്ള സംഘം ഇന്നലെ രാവിലെ പത്തരയോടെ ഇന്ദിരാഗാന്ധി രാജ്യാന്തര വിമാനത്താവളത്തിലെത്തിയപ്പോൾ നൂറുകണക്കിനു കായികപ്രേമികളാണ് സ്വീകരിക്കാനുണ്ടായിരുന്നത്. താരങ്ങൾ മെഡൽ ഉയർത്തിക്കാട്ടിയപ്പോൾ ആവേശം വാനോളമുയർന്നു. കേന്ദ്ര കായികമന്ത്രി മൻസുഖ് മാണ്ഡവ്യയുടെ നേതൃത്വത്തിൽ താരങ്ങൾക്കു സ്വീകരണം നൽകി

ശ്രീജേഷും താനും സഹോദരങ്ങളെപ്പോലെയാണെന്നായിരുന്നു ഹർമൻപ്രീത് സിങ്ങിന്റെ പ്രതികരണം. പാരിസിൽ തങ്ങൾക്കു ലഭിച്ച വെങ്കല മെഡലുകൾ ഹർമൻപ്രീത് സിങ്ങും ശ്രീജേഷും പരസ്പരം കൈമാറിയിരുന്നു. ടോക്കിയോയിലെ മെഡലുകളും ഇരുവരും കൈമാറിയിരുന്നു. 'ഏറെക്കാലമായി ഒരുമിച്ചു കളിക്കുന്നവരാണു ഞങ്ങൾ. കുറച്ചുവർഷം കൂടി അദ്ദേഹം തുടരണമെന്ന് ആഗ്രഹിച്ചിരുന്നു. പക്ഷേ, വിരമിക്കൽ അദ്ദേഹത്തിന്റെ വ്യക്തിപരമായ തീരുമാനമാണ്, അതിനെ മാനിക്കേണ്ടതുണ്ട്. ഇന്ത്യൻ ഹോക്കിയിലെ ഇതിഹാസമാണ് ശ്രീജേഷ്. ജൂനിയർ ടീമിന്റെ പരിശീലകനായി അദ്ദേഹം മാറുന്നതു നേട്ടമാണ്'- ഹർമൻപ്രീത് പറഞ്ഞു.

ഇതിഹാസം സാക്ഷി....: ഒളിംപിക്സ് ഹോക്കിയിൽ വെങ്കലം നേടിയ ഇന്ത്യൻ ടീമംഗങ്ങൾ ന്യൂഡൽഹിയിലെ മേജർ ധ്യാൻചന്ദ് സ്റ്റേഡിയത്തിനു മുന്നിൽ.

## കെസിഎൽ ലേലം

# എം.എസ്.അഖിൽ വിലയേറിയ താരം

### 7.4 ലക്ഷത്തിന് അഖിലിനെ സ്വന്തമാക്കി ട്രിവാൻഡ്രം റോയൽസ്

മനോരമ ലേഖകൻ

തിരുവനന്തപുരം ● കേരള ക്രിക്കറ്റ് അസോസിയേഷൻ സംഘടിപ്പിക്കുന്ന പ്രഥമ പ്രഫഷനൽ ക്രിക്കറ്റ് ലീഗിന്റെ (കെസിഎൽ) ഭാഗമായ താരലേലത്തിൽ ഓൾറൗണ്ടർ എം.എസ്.അഖിൽ വിലയേറിയ താരം. സംവിധായകൻ പ്രിയദർശന്റെ ഉടമസ്ഥതയിലുള്ള ട്രിവാൻഡ്രം റോയൽസ് 7.4 ലക്ഷം രൂപയ്ക്കാണ് അഖിലിനെ സ്വന്തമാക്കിയത്. വരുൺ നായനാർ (7.2 ലക്ഷം, തൃശൂർ ടൈറ്റൻസ്), മനുകൃഷ്ണൻ (7 ലക്ഷം, കൊച്ചി ബ്ലൂ ടൈഗേഴ്സ്), സൽമാൻ നിസാർ (7 ലക്ഷം, കാലിക്കറ്റ് ഗ്ലോബ് സ്റ്റാർസ്), കൃഷ്ണപ്രസാദ് (6.2 ലക്ഷം, ആലപ്പി റിപ്പിൾസ്), എം.അജ്നാസ് (6.2 ലക്ഷം, കാലിക്കറ്റ് ഗ്ലോബ് സ്റ്റാർസ് ), കെ.എം.ആസിഫ് (5.2 ലക്ഷം, ഏരീസ് കൊല്ലം സെയ്‌ലേഴ്സ്) എന്നിവരാണു ലേലത്തിൽ കൂടുതൽ മൂല്യം ലഭിച്ച മറ്റു താരങ്ങൾ.

എം.എസ്. അഖിൽ

ഇതുവരെ സംസ്ഥാന ടീമിൽ ഇടം ലഭിച്ചിട്ടില്ലാത്ത ആലപ്പുഴയിലെ ക്ലബ്-യൂണിവേഴ്സിറ്റി താരം എം.നിഖിലായിരുന്നു ലേലത്തിൽ അപ്രതീക്ഷിത താരമായത്. 50,000 രൂപ അടിസ്ഥാന വിലയുള്ള സി വിഭാഗത്തിൽപ്പെട്ട ഓൾറൗണ്ടറായ നിഖിലിനെ 4.6 ലക്ഷത്തിനാണു കാലിക്കറ്റ് സ്വന്തമാക്കിയത്. കൊച്ചി 2 ലക്ഷത്തിന് സ്വന്തമാക്കിയ 17 വയസ്സുകാരൻ മുഹമ്മദ് ഇനാൻ ആണ് ഏറ്റവും പ്രായം കുറഞ്ഞ താരം. കേരള ടീം മുൻ ക്യാപ്റ്റൻ രോഹൻ പ്രേമിനെ 3.4 ലക്ഷം രൂപയ്ക്ക് ട്രിവാൻഡ്രം സ്വന്തമാക്കി. ഇന്ത്യൻ താരം സഞ്ജു സാംസൺ ഈ സീസൺ കളിക്കുന്നില്ലെങ്കിലും സഹോദരൻ പേസറായ സാലി സാംസണെ അടിസ്ഥാന വിലയ്ക്ക് കൊച്ചി ടീമിൽ ഉൾപ്പെടുത്തി

എ, ബി, സി വിഭാഗങ്ങളിലായി 168 താരങ്ങളെയായിരുന്നു ലേലത്തിൽ അവതരിപ്പിച്ചത്. 2 ലക്ഷം, ഒരു ലക്ഷം, 50000 രൂപ എന്നിങ്ങനെയായിരുന്നു ഓരോ വിഭാഗത്തിലെയും അടിസ്ഥാന വില. ഒരു ടീമിന് 35 ലക്ഷം രൂപയാണ് ലേലത്തിൽ പരമാവധി മുടക്കാനായത് . എല്ലാ ടീമും ഐക്കൺ കളിക്കാരെ നേരത്തെ സ്വന്തമാക്കിയിരുന്നു. ആ ടീം കൂടിയ തുകയ്ക്ക് ലേലത്തിൽ സ്വന്തമാക്കിയ കളിക്കാരന് ലഭിക്കുന്ന പ്രതിഫലത്തെക്കാൾ 10% കൂടി ഉയർന്ന പ്രതിഫലമാകും ഐക്കൺ താരങ്ങൾക്ക് ലഭിക്കുക. സെപ്റ്റംബർ 2 മുതൽ 19 വരെ തിരുവനന്തപുരം സ്പോർട്സ് ഹബ് സ്റ്റേഡിയത്തിലാണ് കെസിഎൽ .

## സന്തോഷ് ട്രോഫി

# ബിബി തോമസ് കേരള ടീം കോച്ച്

### ഹാരി ബെന്നി സഹ പരിശീലകൻ

കൊച്ചി ● നവംബറിൽ നടക്കുന്ന സന്തോഷ് ട്രോഫി ദേശീയ ഫുട്ബോൾ ചാംപ്യൻഷിപ്പിൽ പങ്കെടുക്കുന്ന കേരള ടീമിന്റെ മുഖ്യ പരിശീലകനായി എം.ബിബി തോമസിനെയും സഹ പരിശീലകനായി ഹാരി ബെന്നിയെയും കേരള ഫുട്ബോൾ അസോസിയേഷൻ നിയമിച്ചു. തൃശൂർ രാമവർമപുരം പള്ളിമൂല സ്വദേശിയാണ് ബിബി തോമസ് (45). നിലവിൽ ഇന്ത്യൻ അണ്ടർ 16 വനിതാ ഫുട്ബോൾ ടീമിന്റെ മുഖ്യ പരിശീലകനും സൂപ്പർ ലീഗ് ഫുട്ബോളിൽ പങ്കെടുക്കുന്ന കാലിക്കറ്റ് എഫ്സിയുടെ സഹ പരിശീലകനുമാണ്. സന്തോഷ് ട്രോഫിയിൽ മുൻപു രണ്ടു തവണ കർണാടക ടീമിന്റെ മുഖ്യ പരിശീലകനായിട്ടുണ്ട്. കോതമംഗലം സ്വദേശിയാണു സഹ പരിശീലകനായ ഹാരി ബെന്നി (39) മാർ അത്തനേഷ്യസ് കോളജിലെ കായിക വിഭാഗം മേധാവിയാണ് 2016 സന്തോഷ് ട്രോഫി കേരള ടീമിന്റെ സഹ പരിശീലകനായിരുന്നു. കഴിഞ്ഞ സീസണിൽ സാറ്റ് തിരൂർ ഫുട്ബോൾ ക്ലബ്ബിന്റെ കോച്ചായിരുന്നു.

ബിബി തോമസ് ഹാരി ബെന്നി

# സൂപ്പർ ലീഗ് കേരള കിക്കോഫ് സെപ്റ്റംബർ 7ന്



കൊച്ചി ● വയനാട് ദുരന്ത പശ്ചാത്തലത്തിൽ, 31ന് തുടങ്ങാനിരുന്ന പ്രഥമ സൂപ്പർ ലീഗ് കേരള ഫുട്ബോൾ മത്സരങ്ങൾ പുനക്രമീകരിച്ചു. ലീഗിന്റെ കിക്കോഫ് സെപ്റ്റംബർ 7 ന് വൈകിട്ട് 7.30 ന് കലൂർ ജവാഹർലാൽ നെഹ്റു സ്റ്റേഡിയത്തിൽ നടക്കും.

വയനാട് ദുരന്തത്തിൽ എല്ലാം നഷ്ടപ്പെട്ട മനുഷ്യർക്കൊപ്പം നിൽക്കുന്നതിനും അവർക്കാവശ്യമായ പിന്തുണ നൽകുന്നതിനും സൂപ്പർ ലീഗ് കേരള പ്രതിജ്ഞാബദ്ധമാണെന്ന് സിഇഒ: മാത്യു ജോസഫ് പറഞ്ഞു

### വിഴിഞ്ഞം ഫിഷിങ് ഹാർബർ പുതുക്കൽ

# കേന്ദ്ര അനുമതി വൈകുന്നു

**▸▸സംസ്ഥാനം വീണ്ടും കേന്ദ്രത്തെ സമീപിക്കും**

**മനോരമ ലേഖകൻ**

തിരുവനന്തപുരം ● വിഴിഞ്ഞത്തെ ഫിഷിങ് ഹാർബർ പുതുക്കുന്നതിനുള്ള 73 കോടി രൂപയുടെ പദ്ധതിക്കു കേന്ദ്രസർക്കാരിന്റെ അനുമതി വൈകുന്നു. 48 കോടിയുടെ വിഴിഞ്ഞം ഹാർബർ മാസ്റ്റർ പ്ലാൻ, 25 കോടിയുടെ വിഴിഞ്ഞം ഫിഷ്‌ലാൻഡിങ് സെന്റർ എന്നീ പദ്ധതികളാണു പ്രധാനമന്ത്രി മത്സ്യസമ്പദ് യോജനയിൽ ഉൾപ്പെടുത്താനായി സംസ്ഥാനം സമർപ്പിച്ചിരുന്നത്. പുതിയ സർക്കാർ അധികാരത്തിൽ വന്ന പശ്ചാത്തലത്തിൽ, ലോക്സഭാ തിരഞ്ഞെടുപ്പിനു മുൻപു സമർപ്പിച്ച പദ്ധതികൾക്ക് അനുമതി തേടി സംസ്ഥാനം വീണ്ടും കേന്ദ്രത്തെ സമീപിക്കും. പദ്ധതിക്കു സംസ്ഥാന വിഹിതവും മുടക്കേണ്ടി വരും.

രാജ്യാന്തര തുറമുഖത്തിന്റെ നിർമാണക്കരാറിലുണ്ടായിരുന്ന ഫിഷിങ് ഹാർബർ പദ്ധതിയും മുന്നോട്ടു പോയിട്ടില്ല. ഹാർബർ നിർമാണത്തിനു 140 കോടി രൂപയും പുലിമുട്ട് നിർമാണത്തിന് 140 കോടിയും ഉൾപ്പെടെ 280 കോടി രൂപ ചെലവു വരുന്നതാണു പദ്ധതി. ഏതാണ്ട് 270 മീറ്റർ പുതിയ പുലിമുട്ടു നിർമിക്കേണ്ടി വരുമെന്നാണു കണക്കാക്കുന്നത്. പൂർണമായും സംസ്ഥാന സർക്കാരാണു പദ്ധതിക്കുള്ള തുക കണ്ടെത്തേണ്ടത്. തുറമുഖ നിർമാണക്കരാർ പ്രകാരം വിഴിഞ്ഞം രാജ്യാന്തര തുറമുഖ കമ്പനി (വിസിൽ) 70 കോടി രൂപ പദ്ധതിക്കായി മുടക്കേണ്ടി വരും. പഴയ ഹാർബറിനും രാജ്യാന്തര തുറമുഖത്തിന്റെ മുൻഭാഗത്തിനും ഇടയിലാണ് ഇതിനായി സ്ഥലം കണ്ടെത്തിയിരുന്നത്. മത്സ്യത്തൊഴിലാളികൾക്കു പദ്ധതി മനസ്സിലാക്കുന്നതിനായി പുണെയിലെ സെൻട്രൽ വാട്ടർ ആൻഡ് പവർ റിസർച് സ്റ്റേഷനിൽ (സിഡബ്ല്യുപിആർഎസ്) അവരുടെ പ്രതിനിധികളെ സർക്കാർ അയച്ചിരുന്നു. ഇനി ചർച്ചകൾ നടക്കേണ്ടതുണ്ട്. സിഡബ്ല്യുപിആർഎസ് ആവും രൂപരേഖ തയാറാക്കുക. സർക്കാരിന്റെ ഇപ്പോഴത്തെ സാമ്പത്തിക സ്ഥിതിയിൽ പണം കണ്ടെത്തുക വലിയ വെല്ലുവിളിയാകും.

രണ്ടു ഫിഷിങ് ഹാർബറുകൾ അടുത്തടുത്തു വരുന്നുവെന്ന പ്രത്യേകതയുണ്ട്. രണ്ടും സാധ്യമായാൽ ഇവയുടെ പ്രവർത്തനം സംയോജിപ്പിക്കാനാകും.

## അമീബിക് മസ്തിഷ്കജ്വരം: കുളത്തിൽ നിന്നു വീണ്ടും സാംപിൾ ശേഖരിച്ചു

നെയ്യാറ്റിൻകര ● അമീബിക് മസ്തിഷ്കജ്വരത്തിന്റെ ഉറവിടമെന്നു കരുതുന്ന കണ്ണറവിള കാവിൻകുളത്തിൽ നിന്ന് ആരോഗ്യ വകുപ്പ് ഇന്നലെ വീണ്ടും സാംപിൾ ശേഖരിച്ചു. രോഗം ബാധിച്ച് മെഡിക്കൽ കോളജിൽ കഴിയുന്നവരുടെ ബന്ധുക്കളും കുളത്തിൽ നിന്നു സാംപിൾ എടുത്തു നൽകാൻ രംഗത്തിറങ്ങി.

അസുഖം ബാധിച്ച അഖിൽ മരിച്ചതിന്റെ അടുത്തദിവസമായ ജൂലൈ 24ന് ആരോഗ്യ വകുപ്പ് സാംപിൾ ശേഖരിച്ചു പബ്ലിക് ഹെൽത്ത് ലാബിൽ പരിശോധിച്ചെങ്കിലും അമീബയുടെ സാന്നിധ്യം കണ്ടെത്തിയിരുന്നില്ല.

# കടലിലെ നിയമലംഘനം: കേസ് നടപടി പഠിക്കാൻ കോർ കമ്മിറ്റി

**▸▸കോസ്റ്റൽ പൊലീസ് എഐജിയുടെ നേതൃത്വത്തിലാണ് കമ്മിറ്റി**

**ഷജിൽ കുമാർ**

കൊച്ചി ● കടലിലെ നിയമ ലംഘനങ്ങൾ, കുറ്റകൃത്യങ്ങൾ എന്നിവയിൽ കേസെടുത്തു തുടർനടപടികൾ സ്വീകരിക്കാനുള്ള അധികാരം സംബന്ധിച്ച് സംസ്ഥാന തീരദേശ പൊലീസിന്റെ നേതൃത്വത്തിൽ സാധ്യതാ പഠനം നടത്തുന്നു. ഇതിനായി സംസ്ഥാന ഫിഷറീസ് വകുപ്പ്, മറൈൻ എൻഫോഴ്സ്മെന്റ് വിഭാഗം, ഐബി, കോസ്റ്റൽ പൊലീസ് എന്നിവയുടെ കോർ കമ്മിറ്റി രൂപീകരിച്ചു. ആദ്യയോഗം നാളെ നടക്കും.

കടലിലെ നിയമ ലംഘനങ്ങളിൽ ഏതൊക്കെ മേഖലകളിൽ തീരദേശ പൊലീസിന് നിയമ നടപടി സ്വീകരിക്കാം, നിലവിലുള്ള കുറ്റകൃത്യങ്ങളെ എങ്ങനെ കൈകാര്യം ചെയ്യാം, പുതിയ നിയമ ലംഘനങ്ങളോടുള്ള സമീപനം തുടങ്ങിയവ പഠിക്കുന്നതിനാണു കോസ്റ്റൽ പൊലീസ് എഐജിയുടെ നേതൃത്വത്തിൽ കമ്മിറ്റിക്കു രൂപം നൽകിയത്.

സംസ്ഥാനത്തിന്റെ തീരസുരക്ഷയ്ക്കായി കേരള തീരത്ത് 18 കോസ്റ്റൽ പൊലീസ് സ്റ്റേഷനുകൾ പ്രവർത്തിക്കുന്നുണ്ടെങ്കിലും കടലിൽ നടക്കുന്ന നിയമ ലംഘനങ്ങളിൽ നിയമപരമായ തുടർനടപടികൾ സ്വീകരിക്കാൻ കോസ്റ്റൽ പൊലീസിന് അധികാരമില്ല.

കേരള മറൈൻ ഫിഷറീസ് റഗുലേഷൻ ആക്ട് (കെഎംഎഫ്ആർഎ) പ്രകാരം നടപടിയെടുക്കാനുള്ള അധികാരം ഫിഷറീസ് വകുപ്പിനാണ്.

ഈ പശ്ചാത്തലത്തിലാണ് കോർ കമ്മിറ്റി രൂപീകരിച്ച് പഠനം നടത്തുന്നത്

## മുൻ പത്രപ്രവർത്തകൻ ശ്രീകണ്ഠൻ നായർ അന്തരിച്ചു

ശ്രീകണ്ഠൻ നായർ

കോഴിക്കോട് ● ഹിന്ദു പത്രത്തിന്റെ ന്യൂഡൽഹി ലേഖകനായിരുന്ന കൊല്ലം സ്വദേശി ശ്രീകണ്ഠൻ നായർ (69) മെഡിക്കൽ കോളജ് ആശുപത്രിയിൽ അന്തരിച്ചു. ജോലിയിൽ നിന്നു വിരമിച്ച ശേഷം കാഞ്ഞങ്ങാട് ആനന്ദാശ്രമത്തിൽ അന്തേവാസിയായി. കഴിഞ്ഞ 3 വർഷമായി കൊയിലാണ്ടി നഗരസഭാ സാംസ്കാരിക നിലയത്തിൽ കഴിയുകയായിരുന്നു

അസുഖത്തെ തുടർന്ന് നഗരസഭാധികൃതരാണ് കൊയിലാണ്ടി താലൂക്ക് ആശുപത്രിയിലും തുടർന്ന് മെഡിക്കൽ കോളജിലും പ്രവേശിപ്പിച്ചത്.

ശനിയാഴ്ച രാവിലെ മരിച്ചു. അവിവാഹിതനാണ്. മൃതദേഹം മെഡിക്കൽ കോളജ് മോർച്ചറിയിൽ.

## ഇപിഎഫ് പെൻഷൻ വിവാദ വ്യവസ്ഥ പിൻവലിക്കണമെന്ന് പ്രേമചന്ദ്രൻ

ന്യൂഡൽഹി ● ഇപിഎഫ് മിനിമം പെൻഷൻ വർധിപ്പിക്കണമെന്നും ഉയർന്ന പെൻഷൻ അപേക്ഷകൾ അടിയന്തരമായി തീർപ്പാക്കണമെന്നും പ്രോ-റേറ്റ വ്യവസ്ഥ പിൻവലിക്കണമെന്നും എൻ.കെ. പ്രേമചന്ദ്രൻ ലോക്സഭയിൽ ആവശ്യപ്പെട്ടു.

1995 നവംബർ 16 മുതൽ ഉയർന്ന വേതനത്തിന്റെ അടിസ്ഥാനത്തിൽ വിഹിതം അടച്ച മുഴുവൻ പേർക്കും ഉയർന്ന പെൻഷൻ അനുവദിക്കണം. ഉയർന്ന പെൻഷൻ നൽകാനുള്ള സുപ്രീം കോടതി ഉത്തരവ് ഇപിഎഫ്ഒ ദുർവ്യാഖ്യാനം ചെയ്യുന്നു.

പെൻഷനിലെ കാലതാമസം മുതിർന്ന പൗരന്മാരുടെ ജീവിതം പ്രതിസന്ധിയിലാക്കിയിരിക്കുകയാണ്.

പാർലമെന്റിന്റെ അനുമതിയില്ലാതെ പ്രോ - റേറ്റ അടിച്ചേൽപിക്കുന്നതു ന്യായീകരിക്കാനാവില്ല- പ്രേമചന്ദ്രൻ പറഞ്ഞു.

## ടേക്ക് ഓഫ് ശ്രമത്തിനിടെ വിമാനം റൺവേയിൽ നിന്നു; അന്വേഷണം

ചെന്നൈ ● ടേക്ക് ഓഫിനു തയാറെടുക്കുന്നതിനിടെ ചെന്നൈ വിമാനത്താവളത്തിന്റെ പ്രധാന റൺവേയിൽ വിമാനം നിന്നുപോയ സംഭവത്തിൽ സിവിൽ ഏവിയേഷൻ വകുപ്പ് അന്വേഷണം തുടങ്ങി. വെള്ളിയാഴ്ച രാവിലെ 9.50നു ചെന്നൈയിൽ നിന്നു ദുബായിലേക്കു പോകേണ്ട എമിറേറ്റ്സ് വിമാനമാണു റൺവേയുടെ വടക്കു ഭാഗത്തു നിന്നുപോയത്. 240 യാത്രക്കാർ വിമാനത്തിലുണ്ടായിരുന്നു.തുടർന്നു വലിച്ചു നീക്കി തിരികെയെത്തിച്ചു ചക്രങ്ങളുടെ തകരാർ പരിഹരിച്ച ശേഷം വൈകിയാണു പുറപ്പെട്ടാനായത്. ഇതോടെ, രാവിലെ 10 മുതൽ 11.10 വരെ ചെന്നൈ വിമാനത്താവളത്തിലെ പ്രാഥമിക റൺവേയിലെ പ്രവർത്തനങ്ങൾ താൽക്കാലികമായി നിർത്തിവച്ച് എല്ലാ സർവീസുകളും രണ്ടാം റൺവേയിലേക്ക് തിരിച്ചുവിടേണ്ടിവന്നു.

## ‘സ്വാശ്രയ’: 35,000 രൂപ സഹായം ഇനി 50% ഭിന്നശേഷിക്കാരുള്ള നിർധന കുടുംബത്തിനും

ആലപ്പുഴ ● സാമ്പത്തികമായി പിന്നാക്കമുള്ള കുടുംബത്തിലെ തീവ്രഭിന്നശേഷിക്കാരെ സംരക്ഷിക്കുന്ന സ്ത്രീ രക്ഷാകർത്താവിനു സ്വയംതൊഴിലിന് 35,000 രൂപ സഹായം നൽകുന്ന സ്വാശ്രയ പദ്ധതിയുടെ മാനദണ്ഡങ്ങൾ ലഘൂകരിച്ചു. ആനുകൂല്യത്തിനുള്ള ഭിന്നശേഷി ശതമാനം 50 ആക്കി കുറച്ചത് ഉൾപ്പെടെയാണിത്. നേരത്തെ 70 ശതമാനത്തിനുമേൽ ഭിന്നശേഷിയുള്ളവരുടെ സംരക്ഷകർക്കായിരുന്നു ആനുകൂല്യം.

സാമൂഹികനീതി വകുപ്പ് നടപ്പാക്കുന്ന പദ്ധതിയുടെ പുതിയ മാനദണ്ഡം അനുസരിച്ച് , ഭിന്നശേഷിയുള്ള വ്യക്തിയെ സംരക്ഷിക്കുന്ന പുരുഷ രക്ഷാകർത്താവിനും സഹായത്തിന് അപേക്ഷിക്കാം. സാമ്പത്തിക ബുദ്ധിമുട്ടുള്ളതും വീടിനു പുറത്തു പോയി തൊഴിൽ ചെയ്യാൻ കഴിയാത്തവരുമായ ഭിന്നശേഷിക്കാർക്കും ഇനി സ്വയംതൊഴിൽ സഹായത്തിന് അപേക്ഷിക്കാം.

**‘സ്വാശ്രയ’ ആനുകൂല്യം**

- അർഹരായ വ്യക്തികൾ അപേക്ഷയും തുടങ്ങാൻ ഉദ്ദേശിക്കുന്ന സ്വയംതൊഴിൽ സംരംഭത്തിന്റെ വിശദാംശവും സാമ്പത്തിക വിശകലനവും സുനീതി പോർട്ടൽ (suneethi.sjd.kerala.gov.in) വഴി ജില്ലാ സാമൂഹികനീതി ഓഫിസർക്കു നൽകണം.
- ജില്ലാ പ്രബേഷനറി ഓഫിസറുടെ അന്വേഷണത്തിനു ശേഷം ജില്ലാതല കമ്മിറ്റി പരിശോധിച്ചു തയാറാക്കുന്ന മുൻഗണനാ പട്ടിക പ്രകാരം ധനസഹായം നൽകും.
- ഗുണഭോക്താവ് ജില്ലാ സാമൂഹികനീതി ഓഫിസറുമായി കരാറിൽ ഏർപ്പെടണം. ധനസഹായം ലഭിച്ച ശേഷം കൃത്യമായ ഇടവേളകളിൽ നടക്കുന്ന പരിശോധനയിൽ ധനസഹായം ശരിയായല്ല വിനിയോഗിച്ചതെന്നു കണ്ടെത്തിയാൽ തുക തിരികെ അടയ്ക്കണം.

## പെരുകുന്ന ആത്മഹത്യ: പഠനം നടത്താൻ ഡിജിപിയുടെ നിർദേശം

തൃശൂർ ● 5 വർഷത്തിനിടെ കേരളത്തിൽ 36,192 പേർ ജീവനൊടുക്കിയതിനു പിന്നിലെ കാരണങ്ങളെക്കുറിച്ചു പഠിക്കാനും അടിയന്തര നടപടി സ്വീകരിക്കാനും ജില്ലാ പൊലീസ് മേധാവിമാർക്കു ഡിജിപിയുടെ നിർദേശം. ആത്മഹത്യ പെരുകുന്നുവെന്നു കാട്ടി കെപിസിസി സെക്രട്ടറി ഷാജി ജെ. കോടങ്കണ്ടത്ത് മുഖ്യമന്ത്രിക്കു നൽകിയ പരാതിയുടെ അടിസ്ഥാനത്തിലാണു നടപടി ആത്മഹത്യാ പ്രവണത കുറയ്ക്കുന്ന കാര്യത്തിൽ പഠനം നടത്താൻ വിദഗ്ധ സമിതിയെ നിയോഗിക്കണമെന്നും പരാതിയിൽ ആവശ്യപ്പെട്ടിരുന്നു. ഇതേ ആവശ്യം ഉന്നയിച്ചു മനുഷ്യാവകാശ കമ്മിഷനു നൽകിയ പരാതിയിലും നടപടി തുടങ്ങി.

സംസ്ഥാനത്തെ 365 പൊലീസ് സ്റ്റേഷനുകളിൽ നിന്നു വിവരാവകാശ നിയമപ്രകാരം ലഭിച്ച മറുപടിയിലാണു 36,192 പേർ ജീവനൊടുക്കിയെന്ന കണക്കു ലഭ്യമായത് നൂറിലേറെ പൊലീസ് സ്റ്റേഷനുകളിൽ നിന്നു മറുപടി ലഭിച്ചില്ല. ഇതുകൂടി ലഭ്യമായാൽ മരണസംഖ്യ 50,000 കടന്നേക്കും. ജീവനൊടുക്കിയവരിൽ 22,084 പേർ പുരുഷന്മാരാണ്. 4282 ആത്മഹത്യ നടന്ന തിരുവനന്തപുരം ജില്ലയാണ് കണക്കിൽ ഒന്നാമത്. 1293 പേർ ജീവനൊടുക്കിയ കാസർകോട് ആണു പട്ടികയിൽ ഒടുവിൽ.

## കരാർ കിട്ടാത്തതിന് പൊതുതാൽപര്യ ഹർജി: 50,000 പിഴയോടെ തള്ളി

ചെന്നൈ ● സ്വന്തം താൽപര്യം മറച്ചുവച്ച് പൊതുതാൽപര്യ ഹർജി സമർപ്പിക്കുകയും അഭിഭാഷകനൊപ്പം കോടതിയിൽ വാദങ്ങൾ ഉന്നയിക്കുകയും ചെയ്ത ഹർജിക്കാരന് മദ്രാസ് ഹൈക്കോടതി അരലക്ഷം രൂപ പിഴ ചുമത്തി. തമിഴ്നാട് വാട്ടർ സപ്ലൈ ആൻഡ് ഡ്രെയ്നേജ് ബോർഡ് നടത്തിയ ടെൻഡറിൽ ക്രമക്കേടുണ്ടെന്ന് ആരോപിച്ചു ചെന്നൈ സ്വദേശി കണ്ണൻ സ്വാമിനാഥൻ സമർപ്പിച്ച ഹർജിയാണ് ചീഫ് ജസ്റ്റിസ് ഡി.കൃഷ്ണകുമാറും ജസ്റ്റിസ് പി.ബി.ബാലാജിയും ഉൾപ്പെട്ട ഡിവിഷൻ ബെഞ്ച് തള്ളിയത്.

# ഒറ്റപ്പാലത്തും ‘വെർച്വൽ അറസ്റ്റ്’: 3 പേരിൽ നിന്ന് 40 ലക്ഷം തട്ടി

**മനോരമ ലേഖകൻ**

ഒറ്റപ്പാലം ● ‘വെർചൽ അറസ്റ്റി’ലായെന്നു ഭീഷണിപ്പെടുത്തി ഓൺലൈൻ തട്ടിപ്പു സംഘങ്ങൾ ഒരാഴ്ചയ്ക്കിടെ ഒറ്റപ്പാലത്തു നിന്നു 40 ലക്ഷത്തോളം രൂപ തട്ടിയെടുത്തു. 2 ഡോക്ടർമാരും വ്യവസായിയുമാണു തട്ടിപ്പിന് ഇരയായത്.

നഗരത്തിലെ ഒരു ഡോക്ടറിൽ നിന്ന് 6 ലക്ഷം രൂപയും മറ്റൊരു ഡോക്ടറിൽ നിന്നു 3 ലക്ഷവുമാണു തട്ടിയത്. വ്യവസായിയെ കബളിപ്പിച്ചു കൈക്കലാക്കിയത് 29.70 ലക്ഷം രൂപ. വിഡിയോ കോളിലൂടെ ‘വെർചൽ അറസ്റ്റ്’ എന്ന നിലയിൽ കബളിപ്പിക്കാനുള്ള ശ്രമം തിരിച്ചറിഞ്ഞു പൊലീസിനെ സമീപിച്ചു 4 പേർ തട്ടിപ്പുകാരുടെ വലയിൽ നിന്നു രക്ഷപ്പെട്ടു. പണം നഷ്ടപ്പെട്ടവരും അല്ലാത്തവരും ഉൾപ്പെടെ 7 പേരെയും വീഴ്ത്താൻ ഓൺലൈൻ തട്ടിപ്പു സംഘം വലവിരിച്ചതു കഴിഞ്ഞ ഒരാഴ്ചയ്ക്കിടെയാണ്. കഴിഞ്ഞ ദിവസം സമാനമായ രീതിയിലാണു യാക്കോബായ സഭ നിരണം ഭദ്രാസന മുൻ മെത്രാപ്പൊലീത്ത ഡോ. ഗീവർഗീസ് മാർ കൂറിലോസിൽ നിന്നു 15 ലക്ഷം രൂപ തട്ടിയെടുത്തത്.

## ജോലി ഉപേക്ഷിച്ച് സംരംഭം: പ്രതിമാസ സഹായവുമായി കർണാടക

ബെംഗളൂരു ● ജോലി ഉപേക്ഷിച്ച് സംരംഭകരാകുന്നവർക്ക് ഒരു വർഷത്തേക്കു പ്രതിമാസം 25,000 രൂപ ധനസഹായം നൽകുന്ന പദ്ധതിയുമായി കർണാടക സർക്കാർ. രാജ്യത്ത് ആദ്യമായാണ് ഇത്തരമൊരു നടപടിയെന്നും സംരംഭം ലാഭകരമാകുന്നതു വരെ ജീവിതച്ചെലവുകൾക്കു സഹായം നൽകുകയാണ് ലക്ഷ്യമെന്നും ഐടി ബയോടെക്നോളജി മന്ത്രി പ്രിയങ്ക് ഖർഗെ പറഞ്ഞു എൻജിനീയറിങ്, ശാസ്ത്ര ബിരുദധാരികളായ 30 പേർക്ക് സമാനമായ ധനസഹായം കഴിഞ്ഞ ബജറ്റിൽ പ്രഖ്യാപിച്ചിരുന്നു. 2 വർഷം ഏതെങ്കിലും സ്ഥാപനങ്ങളിൽ ജോലി ചെയ്ത ശേഷം രാജിവച്ച് നൂതന ആശയങ്ങളുമായി സ്വന്തം സംരംഭം ആരംഭിക്കുന്ന 28 വയസ്സിൽ താഴെയുള്ളവർക്കായിരുന്നു ആ പദ്ധതി. അപേക്ഷ സമർപ്പിക്കുന്നതിനുള്ള സമയപരിധി 13ന് അവസാനിക്കാനിരിക്കെയാണ് കൂടുതൽ പേർക്കു ഗുണകരമാകുന്ന വിധത്തിൽ പദ്ധതി വ്യാപിപ്പിക്കുന്നത്. നിലവിൽ തൊഴിൽ രഹിതരായ ബിരുദധാരികൾക്കു പ്രതിമാസം 3000 രൂപയും ഡിപ്ലോമക്കാർക്കു 1500 രൂപയും സർക്കാർ നൽകി വരുന്നുണ്ട്.

# കൊൽക്കത്ത മെഡിക്കൽ കോളജിൽ ഡോക്ടറെ പീഡിപ്പിച്ചു കൊലപ്പെടുത്തി

കൊൽക്കത്ത ● ആർ.ജി കാർ ഗവ. മെഡിക്കൽ കോളജിൽ വനിതാ ഡോക്ടറെ ബലാത്സംഗം ചെയ്തു കൊലപ്പെടുത്തിയ കേസിൽ പ്രതിയെ അറസ്റ്റ് ചെയ്തു. ആശുപത്രിയുമായി ബന്ധമില്ലാത്തയാളെയാണു പിടികൂടിയത്. ഇയാൾ കോളജിലെ പല ഡിപ്പാർട്മെന്റുകളിലും അനധികൃതമായി പ്രവേശിക്കാറുണ്ടായിരുന്നെന്നു പൊലീസ് പറഞ്ഞു. സിസിടിവി ദൃശ്യങ്ങളിലൂടെ തിരിച്ചറിഞ്ഞാണു പ്രതിയെ അറസ്റ്റ് ചെയ്തത്. 14 ദിവസത്തേക്കു പൊലീസ് കസ്റ്റഡിയിൽ വിട്ടു.

പിജി രണ്ടാംവർഷ വിദ്യാർഥിനിയുടെ മൃതദേഹം വെള്ളിയാഴ്ച പുലർച്ചെ മെഡിക്കൽ കോളജിലെ സെമിനാർ ഹാളിലാണ് കണ്ടെത്തിയത്. ആത്മഹത്യയാണെന്നായിരുന്നു ആദ്യ പ്രചാരണം. മകളെ ക്രൂരമായി പീഡിപ്പിച്ചു കൊലപ്പെടുത്തിയതാണെന്നും സംഭവം മൂടിവയ്ക്കാൻ ശ്രമം നടക്കുന്നതായും പിതാവ് ആരോപിച്ചിരുന്നു. മെഡിക്കൽ വിദ്യാർഥികളും അന്വേഷണമാവശ്യപ്പെട്ടു രംഗത്തെത്തി. പോസ്റ്റ്മോർട്ടം റിപ്പോർട്ടിൽ ബലാത്സംഗം സ്ഥിരീകരിച്ചു. ക്രൂരമായി ആക്രമിക്കപ്പെട്ടതിന്റെ ഞെട്ടിക്കുന്ന വിവരങ്ങളും റിപ്പോർട്ടിലുണ്ട്.

പുലർച്ചെ മൂന്നിനും ആറിനുമിടയിലാണു സംഭവം നടന്നതെന്നു കരുതുന്നു. 2 മണിക്കു ജൂനിയർ വിദ്യാർഥികൾക്കൊപ്പം രാത്രി ഭക്ഷണം കഴിച്ചെത്തിയ പെൺകുട്ടി സെമിനാർ ഹാളിലേക്ക് പോയി അതിനുശേഷം രാവിലെ മരിച്ച നിലയിലാണു കണ്ടെത്തിയത്. രാത്രി ഡ്യൂട്ടിക്കിടെ വിശ്രമിക്കുന്നതിനു പ്രത്യേക മുറി ഇല്ലാത്തതിനാൽ ഡോക്ടർമാർ സെമിനാർ ഹാൾ ഉപയോഗിക്കുന്നതു പതിവായിരുന്നു.

മെഡിക്കൽ വിദ്യാർഥികളുടെ വൻ പ്രതിഷേധമുയർന്ന സംഭവത്തിൽ കേസിന്റെ വിചാരണ അതിവേഗ കോടതിയിൽ നടത്തുമെന്നും വധശിക്ഷ ഉറപ്പാക്കുമെന്നും മുഖ്യമന്ത്രി മമത ബാനർജി പ്രതികരിച്ചു. പ്രതികളെ വെറുതേ വിടില്ലെന്നു മുഖ്യമന്ത്രി മമത ബാനർജി പെൺകുട്ടിയുടെ മാതാപിതാക്കളെ ഫോണിൽ അറിയിച്ചു. ഞാൻ വധശിക്ഷയ്ക്ക് എതിരാണ്.

പക്ഷേ ആവശ്യമെങ്കിൽ പ്രതികൾക്ക് വധശിക്ഷ നൽകണം- അവർ പറഞ്ഞു. നടപടി ആവശ്യപ്പെട്ടു മെഡിക്കൽ വിദ്യാർഥികൾ മെഴുകുതിരിയുമായി മാർച്ച് നടത്തി. സംഭവത്തിൽ സിബിഐ അന്വേഷണം വേണമെന്ന് ബിജെപി ആവശ്യപ്പെട്ടു.

# ഞായറാഴ്ച



പേജ് 2

## വീണ്ടുമൊരു സ്വാതന്ത്ര്യദിനം എത്തുമ്പോൾ ഓർക്കാൻ ഒരു ജീവിത ചിത്രം

# ജോസഫ് എന്ന ഇന്ത്യൻ

അരുൺ എഴുത്തച്ചൻ
arunkj@mm.co.in

ഈ ഓർമകളെയെല്ലാം ജോസഫ് എന്ന ഒറ്റ പേരിട്ടു വിളിക്കാം. കാരണം, 1946ൽ നാട്ടിലെത്തിയ ശേഷം, 1988ൽ മരിക്കുന്നതു വരെ അദ്ദേഹം ഇടയ്ക്കിടെ, സ്വയമറിയാതെ ഈ ഓർമകളിലേക്കു തിരികെപ്പോകുമായിരുന്നു. ജയിൽ വാർഡന്റെ ബൂട്ടിന്റെ ശബ്ദം ഓർമയിലെത്തി ഉറക്കത്തിൽ ഞെട്ടിയുണർന്നു. പിച്ചളപ്പാത്രത്തിൽ ചോറിടാനെത്തുന്ന വാർഡനെ ഓർത്ത് ആശ്വസിച്ചു. തോക്കിന്റെ ബയണറ്റ് കൊണ്ടു നെഞ്ചിലേറ്റ കുത്തിന്റെ വേദനയിൽ ഇടയ്ക്കു കരഞ്ഞു. താൻ മരിച്ചെന്ന വാർത്തയറിഞ്ഞു വീട്ടുകാർ പൊട്ടിക്കരയുകയായിരുന്നു എന്നു കേട്ടപ്പോൾ, ജോസഫ് ഓർത്തത്, ഒന്നു മരിച്ചെങ്കിൽ എന്നാശിച്ച് ഏകാന്ത തടവിന്റെ സംഘർഷത്തിൽ കഴിയുകയായിരുന്നല്ലോ അക്കാലത്ത് താൻ എന്നാണ്.

പിന്നീട് ആ കാതിൽനിന്നു ശബ്ദം പിണങ്ങി നിന്നപ്പോൾ ഡോക്ടർമാർ പറഞ്ഞു, ചെകിടടച്ച് അടി കൊണ്ടതിന്റെയാണെന്ന്. സ്വാതന്ത്ര്യസമരത്തിൽ പങ്കെടുത്തവർക്കുള്ള താമ്രപത്രം ഇന്ദിരാഗാന്ധിയിൽ നിന്ന് സ്വീകരിക്കാൻ ഡൽഹി വരെ പോകണമെന്നതിനാൽ ജോസഫ് പോയില്ല. തൃശൂരിൽ അന്നത്തെ ആഭ്യന്തരമന്ത്രി കെ.കരുണാകരനിൽ നിന്ന് പിന്നീട് അതു സ്വീകരിക്കുമ്പോൾ ജോസഫ് ചിരിച്ചിരിക്കണം. കാരണം, ജപ്പാനുമായി ചേർന്നു യുദ്ധം ചെയ്തതിനു ബ്രിട്ടിഷുകാർ താനടക്കമുള്ളവരെ ഒരു പേരു വിളിച്ചിരുന്നു- രാജ്യദ്രോഹി.

### പോരാട്ടം

1914ൽ കുട്ടനാട് പുളിങ്കുന്നിൽ ജനിച്ച ജോസഫ് ഇളംപ്രക്കോട്ട് പതിനെട്ടാമത്തെ വയസ്സിൽ ക്വാലലംപുരിലെത്തി അവിടെ മെത്തഡിസ്റ്റ് സ്കൂളിൽ താൽക്കാലിക അധ്യാപകനായി ജോലിയിൽ പ്രവേശിച്ചു. അവിടെ വച്ചാണ് ജാപ്പനീസ് പഠിക്കുന്നത്.

ഐഎൻഎ രൂപീകരിച്ച ശേഷം നേതാജി സിംഗപ്പൂരിലെത്തിയപ്പോൾ, അദ്ദേഹത്തെ കേൾക്കാൻ ജോസഫ് മാത്രമല്ല, അവിടെയുള്ള ഇന്ത്യക്കാരെല്ലാം പോയിരുന്നു. കൊൽക്കത്തയിലെ വീട്ടുതടങ്കലിൽ നിന്നു ബ്രിട്ടിഷ് പട്ടാളത്തിന്റെ കണ്ണുവെട്ടിച്ച് പല രാജ്യങ്ങളിലേക്കു പോയി, അവസാനം സിംഗപ്പൂരിൽ എത്തിയ ആ മനുഷ്യനെ ഒന്നു കാണുന്നതു തന്നെ അവർക്ക് ആവേശം നൽകുന്നതായിരുന്നു. ഗറില്ലാ യുദ്ധത്തിനു തയാറാകാൻ ബർമയിലെ റംഗൂണിലുള്ള ഐഎൻഎ ഹെഡ് ക്വാർട്ടേഴ്സിൽ എത്താനുള്ള സന്ദേശം ലഭിച്ചപ്പോൾ ജോസഫ് അടക്കമുള്ളവർ അങ്ങോട്ടു പോയത്, യുദ്ധത്തെക്കാൾ വലിയ ത്യാഗം സഹിച്ചാണ്. കുത്തിയൊഴുകുന്ന നദിയിൽ ചങ്ങാടത്തിൽ കയറിപ്പോകവെ ബ്രിട്ടിഷ് ഹെലികോപ്റ്ററുകൾ വട്ടമിട്ടു പറന്നതും മറ്റും ജോസഫ് പിന്നീട് ഓർമയിൽ നിന്നു ചികഞ്ഞെടുത്തിട്ടുണ്ട്. അതൊന്നും വലിയ ത്യാഗമായി അവരാരും കരുതിയിരുന്നില്ല. കാരണം, അവരുടെ ഉള്ളിൽ ഒരു മോഹം മാത്രമേ ഉണ്ടായിരുന്നുള്ളു- സ്വാതന്ത്ര്യം.

റംഗൂണിലെ ഹെഡ് ക്വാർട്ടേഴ്സിൽ വച്ച് കൂടെയുള്ളവരെയെല്ലാം യുദ്ധമുറകൾ പരിശീലിപ്പിച്ചപ്പോൾ ജോസഫിനെ മാത്രം മാറ്റി നിർത്തി. നേതാജിയുടെ സന്തത സഹചാരിയായ കേണൽ ഷാനവാസ് ഖാൻ, തുടരെത്തുടരെ ചോദ്യങ്ങൾ ചോദിച്ചു. നിരാശനായി നിന്ന ജോസഫിനോട് അവസാനം കേണൽ പറഞ്ഞു, ജാപ്പനീസ് വശമില്ലാത്ത നേതാജിക്ക് ഒരു ദ്വിഭാഷിയുടെ സേവനം ആവശ്യമുണ്ട്. ആ ചുമതല ജോസഫിനെ ഏൽപ്പിക്കുകയാണ്.

ജപ്പാൻ സൈന്യവും ബ്രിട്ടിഷ് സൈന്യവും ഏറ്റുമുട്ടിയപ്പോൾ ഐഎൻഎ ഭടന്മാരും യുദ്ധത്തിന്റെ ഭാഗമായി. ബ്രിട്ടിഷുകാരുടെ ആക്രമണം ഐഎൻഎക്കാരെ ലക്ഷ്യം വച്ചായപ്പോൾ എങ്ങനെയെങ്കിലും രക്ഷപ്പെടാൻ നിർദേശം ലഭിച്ചു. റംഗൂണിൽ നിന്ന് ഇന്ത്യയിലേക്കു കാൽനടയായി ആയിരുന്നു രക്ഷപ്പെടൽ. അകമ്പടിയായി ഉണ്ടായത്, ബോംബിങ്ങും വെടിയൊച്ചകളും; പിന്നെ വഴിയിലെങ്ങും വീണുകിടക്കുന്ന മനുഷ്യശരീരങ്ങളും.

നടത്തത്തിനിടെ ബർമയിലെ ഗ്രാമത്തലവന്റെ വീട്ടുവരാന്തയിൽ കിടന്ന ജോസഫ്, ഉണരുന്നത് തോക്കിന്റെ പാത്തി കൊണ്ടുള്ള അടി കൊണ്ടിട്ടാണ്. ആ അടി തന്ന മയക്കം വിട്ടുണരുമ്പോൾ പട്ടാളട്രക്കിൽ റംഗൂൺ സെൻട്രൽ ജയിലിലേക്കുള്ള യാത്രയിലായിരുന്നു.

### തടവ്, ഇരുട്ട്..

റംഗൂൺ സെൻട്രൽ ജയിലിൽനിന്നു പല അജ്ഞാത കേന്ദ്രങ്ങളിലേക്കു ജോസഫ് മാറ്റപ്പെട്ടു. ഒരു പുലർച്ചെ, വസ്ത്രങ്ങൾ മാറ്റിച്ചു തടവറയ്ക്കു പുറത്തേക്കു കയ്യാമം വച്ചു കൊണ്ടുവന്നപ്പോൾ ജോസഫ് കരുതിയത്, തൂക്കിക്കൊല്ലാൻ പോകുകയാണ് എന്നാണ്. പക്ഷേ, അല്ല, അവിടെനിന്ന് കപ്പലിൽ കയറ്റി ബംഗാളിലെ ജിഗർകച്ച എന്ന ക്യാംപിലേക്കു കൊണ്ടുപോരുകയായിരുന്നു. അവിടെ ഏകാന്തവാസം-കേജ് നമ്പർ 3.

ഒരു നേരം മാത്രമാണ് ആഹാരം. അഴിയിൽ ലാത്തിയുടെ ശബ്ദം കേൾക്കുമ്പോൾ പിച്ചളപ്പാത്രം നീക്കിവയ്ക്കണം. അതിൽ ചോറും കറിയും ഒഴിച്ചുതരും. ആകെ ജീവിതത്തിൽ കാണുന്ന മനുഷ്യൻ, ഭക്ഷണം വിളമ്പിത്തരാൻ വരുന്ന വാർഡൻ മാത്രം. വെളിച്ചം അകത്തേക്കു കടക്കാത്തതിനാൽ രാവെന്നോ പകലെന്നോ അറിയില്ല. വിശക്കുമ്പോൾ പിച്ചളപ്പാത്രം കമ്പിയിലടിച്ചു ശബ്ദം ഉണ്ടാക്കും. അപ്പോൾ വാർഡൻ ഓടിവരും. ഭക്ഷണത്തിന്റെ സമയമാണെങ്കിൽ ഭക്ഷണം കിട്ടും. അല്ലെങ്കിൽ ബയണറ്റ് കൊണ്ട് കുത്ത് കിട്ടും.

ഏകാന്തതയുടെ പേടിപ്പെടുത്തലിൽ ജോസഫ് വേദന മറന്നു. മർദിക്കാനെങ്കിലും വാർഡൻ വന്നാൽ മതി എന്നു കൊതിച്ചു. മർദനത്തിന്റെ വേദനയിലും പിരിച്ചത് അടുത്തൊരാൾ ഉണ്ടല്ലോ എന്നാശ്വാസത്തിലായിരുന്നു. ആ ആശ്വാസം മനസ്സിലാക്കാൻ ഇത്തിരി ബുദ്ധിമുട്ടായതിനാൽ എളുപ്പത്തിൽ ഭ്രാന്ത് എന്നു വിളിക്കാം.

ഇതിനിടെ, ജോസഫ് മരിച്ചതായി വീട്ടിലേക്കു സന്ദേശം പോയി. ആ കുടുംബം തളർന്നു. വീട്ടിലെ 14 മക്കളിൽ ഇളയവനായിരുന്നു ജോസഫ്.

മാസങ്ങൾക്കു ശേഷം ജിഗർകച്ചയിൽ നിന്ന് നിലാഗഞ്ച് ക്യാംപിലേക്കു കൊണ്ടുപോകാൻ ജോസഫിനെ കേജ് 3ൽ നിന്ന് പുറത്തിറക്കി. വെളിച്ചം കണ്ണിൽ തട്ടിയപ്പോൾ പുളിപ്പനുഭവപ്പെട്ടതായാണ് ജോസഫ് ഇതേപ്പറ്റി മക്കളോടു പിന്നീട് പറഞ്ഞിട്ടുള്ളത്. നിലാഗഞ്ച് ക്യാംപിൽ വച്ച് 1946 ഏപ്രിലിലാണ് ജോസഫിനെ മോചിപ്പിക്കാനുള്ള ഉത്തരവ് വരുന്നത്. അതിനിടെ മരണവാർത്ത തെറ്റാണെന്നു കാണിച്ചു വീട്ടിലേക്ക് അടുത്ത സന്ദേശം പോയിരുന്നു. പക്ഷേ, അപ്പോഴേക്കും മകന്റെ മരണവാർത്ത അറിഞ്ഞ വേദനയോടെ അച്ചടനും അമ്മയും മരണത്തിനു കീഴടങ്ങിക്കഴിഞ്ഞിരുന്നു.



ജോസഫ് ഇളംപ്രക്കോട്ടിന്റെ ചിത്രത്തിനരികെ മക്കളായ ടോമിച്ചൻ ജോസഫും ബീന ജോസഫും. ജോസഫ് ഇളംപ്രക്കോട്ടിനു ലഭിച്ച താമ്രപത്രവും കാണാം.

*ചിത്രം: ഉണ്ണി കോട്ടക്കൽ/ മനോരമ*

### മോചനം, ജീവിതം

മോചിപ്പിക്കപ്പെടുമ്പോൾ, ഭക്ഷണം കഴിച്ചിരുന്ന പാത്രം കയ്യിൽ വയ്ക്കാൻ ജോസഫ് അനുമതി തേടി. ഐഎൻഎ സമര ഭടന്മാരെയെല്ലാം വിവിധ ക്യാംപുകളിൽ നിന്ന് റംഗൂണിലെ ഹെഡ് ക്വാർട്ടേഴ്സിൽ എത്തിച്ച് അവിടെ നിന്നാണ് സ്വതന്ത്രരാക്കുന്നത്. റംഗൂണിൽ നിന്ന് മിലിറ്ററി ട്രക്കിൽ ഒരു നദിക്കരയിലെത്തിച്ചു. അവിടെനിന്ന് ചങ്ങാടത്തിൽ മറുകര എത്തി. ശേഷം നടത്തം. മൈലുകൾ താണ്ടിയുള്ള നടത്തത്തിൽ കാൽപാദങ്ങൾ പൊട്ടി. പട്ടിണി കൊണ്ടും വേദന കൊണ്ടും എവിടെയൊക്കെയോ കിടന്നു. ദിമാപുരിൽ വച്ച് ക്ഷീണിതനായി വീണ അദ്ദേഹത്തെ മിലിറ്ററി ഡോക്ടർക്കടുത്തെത്തിച്ചു. ചികിത്സയ്ക്കു ശേഷം അവർ ട്രെയിൻ കയറ്റി വിട്ടു. ചങ്ങനാശേരി വന്നിറങ്ങിയത് രാത്രി. ആറു നീന്തിക്കടന്നു വീട്ടിലേക്ക്

നാട്ടിലെത്തിയ ശേഷവും ഏറെക്കാലം ഈ ഓർമകൾ അദ്ദേഹത്തിന്റെ ഉറക്കം കെടുത്തി. വേദനയും പട്ടിണിയും സഹിച്ച ദിനരാത്രങ്ങൾ ഞെട്ടലായി. ബോംബ് സ്ഫോടനങ്ങളും വെടിയൊച്ചകളും വീണ്ടും വീണ്ടും കാതിൽ മുഴങ്ങുന്നതുപോലെ...

പക്ഷേ, അതിന്റെ പേരിൽ തളർന്നിരിക്കാൻ അദ്ദേഹം തയാറായില്ല. ആലപ്പുഴ ബസ് സ്റ്റാൻഡിനു സമീപം സ്റ്റേറ്റ് ഹോട്ടൽ തുടങ്ങുന്നത് അങ്ങനെയാണ്. ബ്രിട്ടിഷ് പൊലീസിൽ അസി. പൊലീസ് സൂപ്രണ്ട് ആയിരുന്ന തൃശൂരിലെ ഡബ്ല്യു.ആർ.പീറ്റേഴ്സിന്റെ മകൾ ആനിയെ വിവാഹം കഴിച്ച ശേഷം തൃശൂരിലെത്തിയ ജോസഫ് പഴയ അധ്യാപകന്റെ റോൾ ഒന്നുകൂടി എടുത്തണിയണമെന്നു തീരുമാനിച്ചു. തൃശൂർ അരിയങ്ങാടിയിൽ വർക്കേഴ്സ് ട്യൂട്ടോറിയൽ കോളജ് തുടങ്ങി. അവിടുത്തെ ഇംഗ്ലിഷ് അധ്യാപകനും പ്രിൻസിപ്പലും ജോസഫ് തന്നെ.

കേരള കോൺഗ്രസിൽ ചേർന്നു പൊതുപ്രവർത്തനം തുടർന്നു. സ്വാതന്ത്ര്യ സമര സേനാനികൾക്കു താമ്രപത്രം സമർപ്പിക്കുമ്പോൾ അതേറ്റു വാങ്ങാൻ ഇന്ദിരാഗാന്ധിയുടെ ഓഫിസിൽ നിന്ന് ക്ഷണം ലഭിച്ചെങ്കിലും ജോസഫിനു പോകാനായില്ല. പിന്നീട്, 1972ലെ സ്വാതന്ത്ര്യദിനത്തിൽ തൃശൂർ തേക്കിൻകാട് മൈതാനിയിൽ നടന്ന ചടങ്ങിൽ കെ.കരുണാകരനാണ് അത് ജോസഫിനു സമർപ്പിച്ചത്. അതിനുശേഷം, സ്വാതന്ത്ര്യ സമര സേനാനികൾക്കുള്ള പെൻഷനും കിട്ടിത്തുടങ്ങി. ജയിലിൽ അനുഭവിച്ച പീഡനങ്ങൾ ശാരീരികമായും അദ്ദേഹത്തെ ബാധിച്ചിരുന്നു. ചെവി കേൾക്കാൻ ബുദ്ധിമുട്ടായിത്തുടങ്ങിയത് പഴയ പീഡനങ്ങളുടെ ബാക്കിയാണെന്നു ഡോക്ടർമാർ കണ്ടെത്തി. 74ാം വയസ്സിൽ 1988 ഫെബ്രുവരി 29ന് അദ്ദേഹം വേദനകളോടും ഓർമകളോടും വിട പറഞ്ഞു.

രാജ്യം മറ്റൊരു സ്വാതന്ത്ര്യദിനം ആഘോഷിക്കാനൊരുങ്ങുകയാണ്. സ്വാതന്ത്ര്യത്തിനു ശേഷവും തടവറകളുടെ ഓർമകളിൽ ജീവിക്കേണ്ടി വന്ന പോരാളികളുടേതു കൂടിയാകുന്നു ഈ സ്വാതന്ത്ര്യം. ഓർമകൾ അവർക്കു നല്ലതായിരുന്നില്ല. നമുക്ക് പക്ഷേ, ഓർമകൾ ഉണ്ടായിരിക്കണം.

## നവോത്ഥാനത്തിനായി ജീവിച്ച രാമൻ ഇളയതിന്റെ മക്കളുടെ ജീവിത വഴികളിൽ ഇരുട്ടു വീണപ്പോൾ

# അവർക്കു വെളിച്ചമാകാൻ ആരും വന്നില്ല

രാമൻ ഇളയത്

ടി.അജീഷ്
ajeesh@mm.co.in

''അച്ഛൻ രാമൻ ഇളയത് മരിച്ചതു വാടകവീടിന്റെ വരാന്തയിൽ കിടന്നാണ്. ആ ദുർഗതി എനിക്കുണ്ടാകരുത്. സ്വന്തമായി ഒരു ചെറുകുടിലിൽ കിടന്നെങ്കിലും മരിക്കണമെന്നുണ്ട്. അതു സാധിച്ചു തരുമോ?''

വൈക്കം സത്യഗ്രഹത്തിന്റെ സുവർണജൂബിലി ആഘോഷിക്കുന്ന വേളയാണിത്. [illegible] സാവിത്രി അന്തർജനം [illegible] ജീവിതത്തിലിപ്പോൾ ഒറ്റ ആഗ്രഹം മാത്രമേയുള്ളൂ– ചെറുതെങ്കിലും സ്വന്തമായൊരു വീട്.

സിപിഎം സംസ്ഥാന സെക്രട്ടറിയും എംഎൽഎയുമായ എം.വി.ഗോവിന്ദന്റെ മണ്ഡലത്തിലാണു കീഴാറ്റൂർ എന്ന കർഷകഗ്രാമം. ഒരിക്കൽ ചേച്ചി സരോജിനിക്കൊപ്പം സാവിത്രിയും സ്വന്തം വീട് എന്ന ആഗ്രഹത്തോടെ എം.വി.ഗോവിന്ദൻ എംഎൽഎയെ കണ്ടിരുന്നു. ലൈഫ് ഭവന പദ്ധതിയിൽ അപേക്ഷ നൽകാൻ എംഎൽഎ ആവശ്യപ്പെട്ടപ്പോൾ സാവിത്രി ചോദിച്ചു– ''സ്വന്തമായി ഒരിഞ്ചു ഭൂമി പോലുമില്ലാത്ത ഞാനെങ്ങനെ അപേക്ഷ നൽകും?''

ആ ചോദ്യത്തിന് എംഎൽഎ മറുപടി നൽകിയില്ല. തന്റെ മുന്നിൽ അപേക്ഷാപൂർവം നിൽക്കുന്നതു സ്വാതന്ത്ര്യസമര സേനാനിയും നവോത്ഥാന നായകനുമായിരുന്ന ഒരാളുടെ മക്കളാണെന്ന് അദ്ദേഹത്തിന് അറിയാതെ പോയതായിരിക്കില്ല. കാരണം വൈക്കം സത്യഗ്രഹവും രാമൻ ഇളയതുമൊന്നും ചരിത്ര രേഖകളിൽ നിന്ന് ഇപ്പോഴും മാഞ്ഞുപോയിട്ടില്ലല്ലോ...

### മറക്കാതിരിക്കാൻ, വീണ്ടും

മനുഷ്യൻ മറ്റൊരു മനുഷ്യനെ വിവേചനത്തോടെ കാണാൻ ഇടവരുത്തിയ അയിത്തം എന്ന നികൃഷ്ട സങ്കൽപത്തെ തൂത്തെറിഞ്ഞ പോരാട്ടമായിരുന്നു വൈക്കം മഹാദേവ ക്ഷേത്രത്തിനു മുന്നിൽ ഒരു നൂറ്റാണ്ടു മുൻപ് അരങ്ങേറിയത്. 1924 മാർച്ച് 30ന് ആണു സത്യഗ്രഹം തുടങ്ങിയത്. സഹനസമരം 1925 നവംബർ 23ന് അവസാനിച്ചു. അടി കൊണ്ടാൽ പോലും അക്രമമരുതെന്നു മഹാത്മാഗാന്ധിയും പ്രത്യാഘാതങ്ങൾ നേരിടണം, തിരിച്ചടിക്കരുതെന്നു ശ്രീനാരായണഗുരുവും നിർദേശിച്ചതിനെ തുടർന്നു സഹനസമരമായിരുന്നു സമരഭടന്മാർ സ്വീകരിച്ചത്.

സമരത്തെ എതിർക്കുന്നവരുടെ ഗുണ്ടകൾ പലവിധ അക്രമം അഴിച്ചുവിട്ടപ്പോഴും സത്യഗ്രഹികൾ അതെല്ലാം സഹിച്ചു. അത്തരമൊരു സഹനമായിരുന്നു രാമൻ ഇളയതിന്റേതും. ഭൂസ്വത്തും അധികാരവുമെല്ലാമുണ്ടായിരുന്ന മൂവാറ്റുപുഴ പാലക്കുഴ കീഴേട്ടില്ലത്ത് 1894ൽ ആണ് രാമൻ ഇളയത് ജനിച്ചത്. കീഴ്ജാതിക്കാരോടുള്ള തൊട്ടുകൂടായ്മയും തീണ്ടലുമെല്ലാം കണ്ടു വളർന്ന അദ്ദേഹം ചെറുപ്രായത്തിൽ തന്നെ ഈ അനാചാരങ്ങളെ എതിർത്തു. കുറൂർ നീലകണ്ഠൻ നമ്പൂതിരിപ്പാടാണ് രാമൻ ഇളയതിനെ വൈക്കം സത്യഗ്രഹ സമരഭൂമിയിലേക്കു ക്ഷണിച്ചത്.

### ചുണ്ണാമ്പു തേച്ച കണ്ണുകൾ

1924 ജൂൺ 27. മലബാറിലും തിരുവിതാംകൂറിലുമൊക്കെ ശക്തമായ മഴയാണ്. രാമൻ ഇളയത് സത്യഗ്രഹ ഭടന്മാർക്കൊപ്പം വൈക്കം ക്ഷേത്രത്തിനു മുന്നിലെത്തി, വെള്ളത്തിൽ മുങ്ങിക്കിടക്കുന്ന ക്ഷേത്ര വഴിയിൽ കഴുത്തറ്റം വെള്ളത്തിൽ സത്യഗ്രഹം തുടങ്ങി. സവർണനായ ഇളയതിന്റെ പോരാട്ടം പലർക്കും സഹിച്ചില്ല. ഒടുവിൽ, സമരത്തെ എതിർക്കുന്നവർ പറഞ്ഞു വിട്ട ഗുണ്ടകൾ രാമൻ ഇളയതിനെ പിടിച്ചു കൊണ്ടു പോയി. ഇളയതിന്റെ കണ്ണിൽ ചുണ്ണാമ്പു തേയ്ക്കാനായിരുന്നു അവർക്കു ലഭിച്ച നിർദേശം. കണ്ണുപൊള്ളി പിടയുന്ന ഇളയതിനെ ഒപ്പമുള്ളവർ വൈദ്യന്റെ അടുക്കലെത്തിച്ചു ദിവസങ്ങളോളം ചികിത്സിച്ചെങ്കിലും മുറിവു മാറിയില്ല.

സ്വാമി സത്യവ്രതനിൽ നിന്നു ഇളയതിന്റെ ദുരിതമറിഞ്ഞ ശ്രീനാരായണഗുരു ഉടൻ തന്നെ ഇളയതിനെ അദ്ദേഹത്തിന്റെ അടുത്തേക്കു കൊണ്ടുചെല്ലാൻ നിർദേശിച്ചു. വേദന കൊണ്ടു പുളയുന്ന ഇളയതിന്റെ ചികിത്സ ഗുരു ഏറ്റെടുത്തു. പർപ്പടകപ്പുല്ല് മുലപ്പാലു ചേർത്തു ധാര ചെയ്തുള്ള ഗുരുവിന്റെ ചികിത്സ ഫലിച്ചു. കാഴ്ച നഷ്ടപ്പെട്ടു പോകുമായിരുന്ന അവസ്ഥയിൽ നിന്നു രാമൻ ഇളയത് തിരിച്ചു വന്നു. രാമൻ ഇളയതിനെ ആക്രമിച്ചത് അപലപിച്ചു കൊണ്ടും ഇളയതിന്റെ ധീരതയെ പ്രശംസിച്ചു കൊണ്ടും യങ് ഇന്ത്യയിൽ മഹാത്മാഗാന്ധി എഴുതിയിരുന്നു. കാഴ്ച ഇല്ലാതായാൽ രാമൻ ഇളയതിനെ നിശ്ശബ്ദനാക്കാമെന്നു കരുതിയവർക്കു തെറ്റി.

വൈക്കം സത്യഗ്രഹ സമരം വിജയിച്ചതോടെ രാമൻ ഇളയത് സ്വാതന്ത്ര്യസമര പോരാട്ടം ശക്തമാക്കി. താഴ്ന്ന ജാതിയിൽ ജനിച്ചതിന്റെ പേരിൽ വിദ്യാലയ പ്രവേശനം നിഷേധിക്കപ്പെട്ട കുട്ടികൾക്കായി അദ്ദേഹം സ്വന്തം പറമ്പിൽ പള്ളിക്കൂടം തുടങ്ങി. അയ്യങ്കാളിയായിരുന്നു പള്ളിക്കൂടം തുറന്നു കൊടുത്തത്. വിദ്യാഭ്യാസത്തിനൊപ്പം ആഹാരവും വസ്ത്രവും പഠനോപകരണങ്ങളുമെല്ലാം വിദ്യാർഥികൾക്കു സൗജന്യമായി നൽകി. 1937 ജനുവരിയിൽ മഹാത്മാഗാന്ധി തിരുവിതാംകൂർ സന്ദർശനത്തിനു വന്നപ്പോൾ രാമൻ ഇളയതു കാണാൻ പോയി. മൂത്തമകൻ വാസുദേവനെ ഗാന്ധിജിയെ കൊണ്ടു പൂണൂൽ അണിയിപ്പിച്ചു. ആചാരപൂർവം ചെയ്യേണ്ട കാര്യം പൊതുവേദിയിൽ ചെയ്യിച്ചതു സമുദായത്തിൽ വലിയ എതിർപ്പിനു വഴിവച്ചു. കുടുംബത്തിൽ നിന്ന് എതിർപ്പേറി വന്നപ്പോൾ അദ്ദേഹത്തിനു പിടിച്ചു നിൽക്കാൻ സാധിച്ചില്ല. സ്കൂൾ നടത്തിപ്പിനും സമരങ്ങൾക്കുമായി കുറേയേറെ വസ്തുവകകൾ വിറ്റു കഴിഞ്ഞിരുന്നു. ബാക്കിയുള്ളതും വിറ്റ് ഭാര്യ സാവിത്രി അന്തർജനത്തെയും മക്കളെയും കൂട്ടി തൃശൂരിലേക്കു താമസം മാറി.

ഇളയതിന്റെ വീട്ടിലെ അവസ്ഥ അറിഞ്ഞ കെ.കേളപ്പൻ നിലമ്പൂരിലെ ഭൂദാനം കോളനിയിൽ അദ്ദേഹത്തിനു വീടുവയ്ക്കാൻ സ്ഥലം നൽകി. കോഴിക്കോട് ഖാദി കേന്ദ്രത്തിൽ ജോലിയും നൽകി. പക്ഷേ, വീട്ടിൽ ദാരിദ്ര്യം വല്ലാതെ പിടിമുറുക്കി. മക്കളെ കോഴിക്കോട്ടെ അനാഥാലയത്തിൽ ചേർക്കുക മാത്രമായിരുന്നു മുന്നിലുള്ള വഴി. പെൺമക്കൾ നിൽക്കുന്ന അനാഥാലയത്തിൽ ഭാര്യ സാവിത്രി അന്തർജനം ഭക്ഷണമുണ്ടാക്കുന്ന ജോലിക്കാരിയായി നിന്നു. കുറച്ചു കഴിഞ്ഞപ്പോൾ അവർ രോഗബാധിതയായി മരിച്ചു. സാവിത്രി അന്തർജനത്തിന്റെ മരണത്തോടെ ഇളയത് അവശനായി. പിന്നീട് തൃശൂർ അയ്യന്തോളിലെ ഒരു വീടിന്റെ ചായ്പിലേക്കു താമസം മാറി. 1967 ജൂലൈ 23ന് ആ വീട്ടിൽ വച്ചു മരിച്ചു. ഉറ്റ സുഹൃത്തായിരുന്ന കുറൂർ നീലകണ്ഠൻ നമ്പൂതിരിപ്പാടിന്റെ നേതൃത്വത്തിൽ സംസ്കാരം നടത്തി.

### ചരിത്രം ഇനി മകൾ പറയും

നവോത്ഥാനത്തിനായി ജീവിതം ഉഴിഞ്ഞു വച്ച ഒരു സാമൂഹിക പ്രവർത്തകനെക്കുറിച്ചാണ് ഇത്രയും പറഞ്ഞത്. എല്ലാവരെയും ഒരു പോലെ കാണണമെന്നു ചിന്തിച്ച ഒരച്ഛന്റെ മകളായപ്പോൾ ജീവിതത്തിൽ എന്തെല്ലാം സംഭവിച്ചുവെന്നാണു മകൾ സാവിത്രിക്കു പറയാനുള്ളത്.

''ഞങ്ങൾ അഞ്ചു മക്കളായിരുന്നു. വാസുദേവൻ ഇളയത്, ഗോപാലകൃഷ്ണൻ ഇളയത്, സരോജിനി അന്തർജനം, പത്മം, സാവിത്രി എന്ന ഞാൻ. പത്മം കുട്ടിക്കാലത്ത് അസുഖം വന്നു മരിച്ചു. മൂത്ത ജ്യേഷ്ഠൻ വാസുദേവൻ ഇളയതും ഇപ്പോഴില്ല. ഗോപാലകൃഷ്ണൻ കുടുംബത്തോടൊപ്പം മുംബൈയിലാണ്. ഞാനും ചേച്ചിയും മകൻ അനിലിനൊപ്പം ഈ വാടക വീട്ടിലാണു കഴിയുന്നത്. ചേച്ചി ഇടയ്ക്കു മൂത്തമകൻ ബാബുവിനൊപ്പം തടിക്കടവിലെ വീട്ടിലേക്കു പോകും. ഇവിടെ അനിലും ഭാര്യ സുഷമയും രണ്ടാൺമക്കളും. അനിൽ ട്യൂഷൻ പഠിപ്പിക്കാൻ പോയും സുഷമ അച്ചാറുണ്ടാക്കി വിറ്റുമാണു ഞങ്ങൾ കഴിയുന്നത്.

മക്കളെവളർത്താൻഗതിയില്ലാത്തതു കൊണ്ട് അച്ഛൻ അഞ്ചു പേരെയും കോഴിക്കോട്ടെ അനാഥമന്ദിരത്തിലാക്കി. അതുകൊണ്ടുതന്നെ ഞങ്ങൾ സഹോദരങ്ങൾ തമ്മിലും ഒരു ബന്ധവും ഉണ്ടായിട്ടില്ല. അമ്മ മരിക്കുന്നതു പാലക്കുഴയിലെ വാടകവീട്ടിൽ വച്ചാണെന്ന് അച്ഛൻ പറഞ്ഞിട്ടുണ്ട്. ആ സമയം മൂത്ത ചേച്ചിയും ആങ്ങളമാരും കൂടെയുണ്ട്. അനാഥമന്ദിരത്തിൽ നിന്ന് അച്ഛൻ അവരെ കൂട്ടിക്കൊണ്ടു പോകുകയായിരുന്നു. അമ്മ മരിച്ചതൊന്നും എന്നെയും പത്മത്തെയും അറിയിച്ചിരുന്നില്ല. കുറച്ചു ദിവസങ്ങൾക്കു ശേഷം അച്ഛൻ വന്ന് ഞങ്ങളെ കൂട്ടി കോഴിക്കോട് കടപ്പുറത്തു കൊണ്ടു പോയി അമ്മയ്ക്കു ബലികർമങ്ങളൊക്കെ ചെയ്യിച്ചു. അച്ഛന്റെ കൈപിടിച്ചു ഞങ്ങൾ കടലിൽ മുങ്ങിക്കുളിച്ചതൊക്കെ ഓർമയുണ്ട്.

ഈ സമയമാകുമ്പോഴേക്കും വല്യേട്ടന്റെ വേളി കഴിഞ്ഞു. ചേട്ടൻ അവിടേക്കു താമസം മാറി. ചേച്ചി പ്രായപൂർത്തിയായതോടെ അനാഥമന്ദിരത്തിൽ താമസിക്കാൻ പറ്റാതെയായി. അച്ഛൻ ചേച്ചിയെ പാലക്കുഴയിലേക്കു കൊണ്ടുപോയി. ചേച്ചിയും ചെറിയ ചേട്ടനുമായിരുന്നു അച്ഛനോടൊപ്പം. പിന്നീടാണു സരോജിനിച്ചേച്ചിയുടെ വിവാഹം കഴിയുന്നത്. കല്ലൂർ ഇല്ലത്തെ പരമേശ്വരൻ ഇളയതുമായിട്ടുള്ള വിവാഹം ചെറിയൊരു ചടങ്ങു മാത്രമായിരുന്നു. അതും ഞാനും പത്മവും അറിഞ്ഞിരുന്നില്ല. ഇതിനിടെ അസുഖം വന്നു പത്മം മരിച്ചു.

പിന്നീട് അച്ഛൻ എന്നെ അനാഥമന്ദിരത്തിൽ നിന്നു കൂട്ടി തൃശൂരിലെ വാടകവീട്ടിലേക്കു താമസം മാറി. ഗോപാലകൃഷ്ണൻ ചേട്ടനും കൂടെയുണ്ടായിരുന്നു. തീരെ അവശനായ അച്ഛനെയാണു ഞാൻ അപ്പോൾ കാണുന്നത്. ഒരു വീടിന്റെ ചായ്പാണു ഞങ്ങളുടെ താമസസ്ഥലം. അവിടെ വച്ചാണ് അച്ഛൻ മരിക്കുന്നത്. ചടങ്ങെല്ലാം കഴിഞ്ഞപ്പോൾ കുറച്ചു ദിവസം ഞാനും ഗോപാലകൃഷ്ണൻ ചേട്ടനും വല്യച്ഛന്റെ മകളുടെ വീട്ടിൽ താമസിച്ചു. ഗോപാലകൃഷ്ണൻ ചേട്ടൻ പിന്നെ ജോലി തേടി ബോംബെയിലേക്കു പോയി. എന്നെ മൂത്ത ചേട്ടൻ നിലമ്പൂരിലേക്കു കൂട്ടി. ചേട്ടനും കുടുംബവും ഭൂദാനത്തെ വീട്ടിലേക്കു താമസം മാറിയിരുന്നു. ആനയൊക്കെ ഇറങ്ങുന്ന നാടായിരുന്നു. അധികകാലം അവിടെ താമസിച്ചില്ല. പിന്നെ പോത്തുകല്ലിലേക്കു താമസം മാറി. അവിടെ വച്ചാണ് എന്റെ വിവാഹം കഴിഞ്ഞത്. രാംസിങ് എന്നായിരുന്നു ഭർത്താവിന്റെ പേര്. അദ്ദേഹത്തിന്റെ രണ്ടാം വിവാഹമായിരുന്നു. ആദ്യവിവാഹത്തിൽ ഒരു മകനുണ്ടായിരുന്നു. ഞങ്ങൾക്കു മക്കളൊന്നുമുണ്ടായില്ല.

ഭർത്താവിന്റെ മരണശേഷം ഞാൻ ഒറ്റപ്പെട്ടു കഴിയുമ്പോഴാണ് അനിൽ എന്നെ ഇങ്ങോട്ടു കൂട്ടുന്നത്. ഇപ്പോൾ ഇരുപതുകൊല്ലമായി അവനോടൊപ്പമാണ്. ഇവിടെ എത്തിയപ്പോഴാണ് കുട്ടിക്കാലത്തു നഷ്ടപ്പെട്ടു പോയ ചേച്ചിയുടെ സ്നേഹം ലഭിക്കുന്നത്. എന്നെക്കാൾ 15 വയസ്സു കൂടുതലുണ്ട് ചേച്ചിക്ക്. കുട്ടിക്കാലത്ത് അനുഭവിച്ച വേദനകളൊക്കെ ഞങ്ങളിങ്ങനെ പറഞ്ഞിരിക്കും. ചേച്ചിക്കു വാർധക്യ പെൻഷനുണ്ട്. എനിക്കൊന്നുമില്ല. ഞങ്ങൾ രണ്ടുപേർക്കും ഒരു തുണ്ടുഭൂമിയില്ല. മോൻ വാടകവീടു മാറുന്നതനുസരിച്ച് സ്ഥലം മാറിക്കൊണ്ടിരിക്കും.

അച്ഛനൊക്കെ മഹാത്മാഗാന്ധിയെ കണ്ടിട്ടുണ്ടെന്നു കേൾക്കുമ്പോൾ തന്നെ സന്തോഷമായിരുന്നു. ആ അച്ഛന്റെ മക്കളെക്കുറിച്ചൊന്നും ആരും അന്വേഷിക്കാറില്ല. ഇപ്പോൾ എനിക്കു മരുന്നിനു മാത്രം മൂവായിരം രൂപയോളം വേണം. അനിലും സുഷമയും കഷ്ടപ്പെട്ടുണ്ടാക്കുന്ന പണം കൊണ്ടു വേണം അതൊക്കെ വാങ്ങാൻ. ഈ വീടിനു വാടക നൽകുന്നത് കോട്ടയത്തെ ചില നല്ല മനസ്സുള്ളവരാണ്. അനിൽ ഹിന്ദി മാഷാകാൻ പഠിപ്പുള്ള ആളാണ്. പക്ഷേ, ഇതുവരെ ജോലിയൊന്നും ലഭിച്ചിട്ടില്ല. അവനൊരു ജോലിയെങ്കിലും കിട്ടിയാൽ ആശ്വാസമായിരുന്നു.

സ്വന്തമായൊരു വീടു കിട്ടുമോയെന്നറിയാൻ ഞാനും ചേച്ചിയും ഞങ്ങളുടെ എംഎൽഎയുടെ അടുത്തേക്കു പരാതിയുമായി പോയിരുന്നു. അപ്പോഴാണ് അറിയുന്നത് സ്വന്തം സ്ഥലമില്ലാത്തവർക്കു വീടൊന്നും സർക്കാർ നൽകില്ലെന്ന്. അച്ഛന്റെ ഗതി തന്നെയായിരിക്കും എനിക്കും. വാടകവീട്ടിൽ കിടന്നു മരിക്കാൻ.. കുട്ടിക്കാലം മുഴുവൻ അനാഥമന്ദിരത്തിലും വയസ്സായപ്പോൾ വാടകവീട്ടിലും. എല്ലാം ദൈവനിശ്ചയമായിരിക്കും''.

പ്രതീക്ഷകൾ നഷ്ടപ്പെട്ട, പീളയടഞ്ഞ കണ്ണു തുടച്ച് സാവിത്രി അന്തർജനം പറഞ്ഞു. നവോത്ഥാനത്തിനായി എല്ലാം നഷ്ടപ്പെടുത്തിയ ഒരച്ഛന്റെ മക്കൾ ഇങ്ങനെ മറ്റുള്ളവരുടെ കനിവിനായി കാത്തിരിക്കുമ്പോൾ ഈ വിലാപം കേൾക്കാൻ ആരെങ്കിലും തയാറാകുമായിരിക്കും.

രാമൻ ഇളയതിന്റെ ഇളയ മകൾ സാവിത്രി അന്തർജനം, സഹോദരി സരോജിനി അന്തർജനത്തിന്റെ മകൻ അനിൽകുമാറിനും ഭാര്യ സുഷമയ്ക്കുമൊപ്പം തളിപ്പറമ്പ് കീഴാറ്റൂരിലെ വാടക വീട്ടിൽ. ചിത്രം: സമീർ എ.ഹമീദ്/ മനോരമ

സരോജിനി അന്തർജനം

### ഓർമകളിൽ ആമചാടി തേവനും

രാമൻ ഇളയതിനെ പോലെ സത്യഗ്രഹത്തെ എതിർത്തവരുടെ ഗുണ്ടകളുടെ ക്രൂരമർദനം ഏറ്റുവാങ്ങുകയും തുടർന്നു കാഴ്ച പോവുകയും ചെയ്ത വ്യക്തിയാണ് ആമചാടി തേവൻ. എറണാകുളം പൂത്തോട്ടയിൽ ദലിത് കുടുംബത്തിലാണു തേവൻ പിറന്നത്. മാതാപിതാക്കൾ കൃഷിപ്പണി ചെയ്തിരുന്ന പെരുമ്പളത്തെ തറവാട്ടിലെ തമ്പുരാട്ടിയുടെ സംരക്ഷണയിലാണ് വളർന്നത്. അവർ തേവനെ സംസ്കൃതം പഠിപ്പിച്ചു. അയിത്തത്തിന് എതിരായ പ്രവർത്തനങ്ങളിൽ സജീവമായ തേവനെ വകവരുത്താൻ പെരുമ്പളത്തെ യാഥാസ്ഥിതിക പ്രമാണിമാർ ഗൂഢാലോചന നടത്തി. പെരുമ്പളത്തുനിന്ന് ആമചാടി തുരുത്തിലേക്കു താമസം മാറ്റിയ തേവൻ ദേശസഞ്ചാരത്തിനിടെ അയ്യങ്കാളിയെയും ശിവഗിരിയിൽ ടി.കെ.മാധവനെയും പരിചയപ്പെട്ടു. പന്തിഭോജന പ്രസ്ഥാനത്തിൽ പങ്കാളിയായി. ടി.കെ.മാധവൻ നടത്തിയ ക്ഷേത്ര പ്രവേശന പ്രക്ഷോഭത്തിന്റെ ഭാഗമായി പൂത്തോട്ട ശിവക്ഷേത്രത്തിൽ അദ്ദേഹത്തോടൊപ്പം പ്രവേശിച്ച് അറസ്റ്റ് വരിച്ചു. ജയിലിലായി. അതിനു ശേഷമാണ് വൈക്കം സത്യഗ്രഹ സമരത്തിൽ ടി.കെ.മാധവന്റെ നിർദേശപ്രകാരം പങ്കെടുത്തത്. ഗുണ്ടകളുടെ ക്രൂരമർദനങ്ങൾക്ക് ഇരയായ തേവന്റെ കണ്ണിലും അവർ ചുണ്ണാമ്പു തേച്ചു. കാഴ്ച നഷ്ടപ്പെട്ട തേവനു ഗാന്ധിജി മരുന്ന് അയച്ചു കൊടുത്തിരുന്നു. 1968 മാർച്ച് 15നാണ് മരിച്ചത്.

# പറക്കട്ടെ പാരമ്പര്യം

**രാജ്യത്തെ പരമ്പരാഗത കരകൗശല, നെയ്ത്ത് യൂണിറ്റുകൾക്കൊപ്പം പ്രതിഭാധനരായ 14 ഡിസൈനർമാർ ഒരുക്കിയ വസ്ത്രപ്രപഞ്ചം... ഇന്ത്യ കുറ്റ്യോർ വീക്ക് 2024 സമ്മാനിച്ച ഫാഷൻ നിമിഷങ്ങളിൽനിന്ന് മലയാളിക്ക് പ്രചോദനമേകാൻ എന്തുണ്ട്?**

ടി.എസ്.ദിവ്യ
divyats@mm.co.in

വിവാഹത്തിനു പട്ടുസാരിയാണോ, അതോ ഗൗൺ വേണമെന്നാണോ? ഇനി ബനാറസി സാരി തന്നെ ഡിസൈനർ ഗൗണായി രൂപം മാറിയാലോ? ഇന്ത്യൻ വധൂവരന്മാരുടെ വസ്ത്രസങ്കൽപങ്ങൾക്കു മോഹച്ചിറക് നൽകുന്ന വ്യത്യസ്തമായ ആശയങ്ങൾ റാംപിലെത്തിച്ചാണ് ഇന്ത്യ കുറ്റ്യോർ (couture) വീക്ക് 2024 ന്യൂഡൽഹിയിൽ അരങ്ങേറിയത്. ഫാഷൻ ഡിസൈൻ കൗൺസിൽ ഓഫ് ഇന്ത്യ (എഫ്ഡിസിഐ) ഒരുക്കിയ എട്ടു ദിവസത്തെ ഫാഷൻ മേളയുടെ ഭാഗമായത് 14 ഡിസൈനർമാരുടെ പ്രതിഭാസ്പർശം.

അംബാനി വിവാഹമേളത്തോടനുബന്ധിച്ച് ഇന്ത്യൻ ഫാഷനും തനതു പാരമ്പര്യവും മുൻപില്ലാത്ത വിധം രാജ്യാന്തര ശ്രദ്ധ നേടിയ പശ്ചാത്തലത്തിൽ വർധിച്ച പ്രാധാന്യത്തോടെയാണ് ഇന്ത്യ കുറ്റ്യോർ വീക്ക് 2024ന് അരങ്ങുണർന്നത്. ആഡംബര ഫാഷൻ വിപണിയിൽ കൈത്തറിയുടെയും കൈവേലകളുടെയും മൂല്യം കൂടിയ കാലത്ത് ഇന്ത്യൻ ക്രാഫ്റ്റും പ്രാദേശിക വസ്ത്രപാരമ്പര്യവും സ്വന്തം കയ്യൊപ്പോടെ പുതുതലമുറ ഡിസൈനുകളിൽ ആവിഷ്കരിക്കുകയാണ് ഇന്ത്യൻ ഡിസൈനർമാർ.

വിവാഹവിപണിയെ ലക്ഷ്യമിട്ടുള്ള വസ്ത്രങ്ങളാണ് അരങ്ങിലെത്തിയതെങ്കിലും ഫാബ്രിക്കിലും ഡിസൈനിലും ശ്രദ്ധേയ പരീക്ഷണങ്ങളും പുതു ട്രെൻഡുകളും കുറ്റ്യോർ വീക്ക് സമ്മാനിച്ചു. ഡിസൈനർമാരായ തരുൺ തഹിലിയാനി, ജെജെ വല്യ, അബുജാനി സന്ദീപ് ഖോസ്‌ല, ഡോളി ജെ, ഫാൽഗുനി ഷെയിൻ പീക്കോക്ക്, രാഹുൽ മിശ്ര, ഗൗരവ് ഗുപ്ത, അമിത് അഗർവാൾ, സുനീത് വർമ, റിംസിം ദാദു, ജയന്തി റെഡ്ഡി, സിദ്ധാർഥ് ടൈട്‌ലർ, കുനാൽ റാവൽ, ഇഷ ജാജോഡിയ എന്നിവരുടെ പുതു കലക്‌ഷനുകളാണ് അവതരിപ്പിച്ചത്. നിസാമിന്റെ ഹൈദരാബാദ് മുതൽ പഴയകാല യൂറോപ്യൻ ആർക്കിടെക്ചറും പ്രഭാതസൂര്യന്റെ ആദ്യകിരണം മുതൽ അനാദിയായ കാലവും ഭാവിയും വരെ വേറിട്ട ചിന്തകൾ ഈ സൃഷ്ടികൾക്കു പ്രചോദനമായി.

പഴയ ബനാറസി സാരി അപ്സൈക്കിൾ ചെയ്ത് ഒരുക്കിയ സ്ട്രക്ചേഡ് സാരി. ഡിസൈനർ: അമിത് അഗർവാൾ

### സാരിക്കൊപ്പം ഇഴയിട്ട് പുതുമ

ഡിസൈനിലും ഡ്രേപിലും വിസ്മയമൊരുക്കുന്ന സാരിക്ക് വിവാഹ വിപണിയിൽ മാത്രമല്ല കുറ്റ്യോർ ഫാഷനിലും പകരക്കാരില്ല. ഡിസൈനർ അമിത് അഗർവാളിന്റെ തനതു ശൈലി ഇഴ ചേർന്നപ്പോൾ ഒഴുകിക്കിടക്കേണ്ട ബനാറസി സാരി അൽപം നിവർന്നുനിന്നു, കൃത്യമായ രൂപമെടുത്തു സ്ട്രക്ചേഡ് സാരിയായി. സൗരി ഗൗണും ഡ്രേപ്ഡ് സാരിയും അവതരിപ്പിച്ച് ഡിസൈനർ ഗൗരവ് ഗുപ്തയും ശ്രദ്ധ നേടി.

### അഴകേറ്റാൻ കോർസെറ്റ്

സാരിക്കൊപ്പവും ഗൗണിനൊപ്പവും ലെഹംഗയ്ക്കൊപ്പവും ഒരു പോലെ ഭംഗിയേറ്റുന്നു കോർസെറ്റ്! അഴകളവുകളുടെ ഭംഗിയേറ്റി, മിഴിവും ഒതുക്കവും സമ്മാനിക്കുന്ന പാശ്ചാത്യ വസ്ത്രശൈലിക്ക് ഇനി ഇന്ത്യൻ ബ്രൈഡൽ ശ്രേണിയിലേക്കും അപ്ഡേഷൻ!

ഒടിടിയിലെത്തിയ 'ബ്രിജെർട്ടൻ' ഡ്രാമ സീരിസ് ആവേശമായതോടെ 'കോർസെറ്റ്' മാതൃകയിലുള്ള വസ്ത്രങ്ങൾ യുവതലമുറയുടെ ഫാഷനിൽ ഇടം പിടിച്ചിരുന്നു.

ഡിസൈനർമാരായ തരുൺ തഹിലിയാനിയും ജയന്തി റെഡ്ഡിയും ഡോളി ജെയും വ്യത്യസ്ത രീതിയിൽ കോർസെറ്റ് ഡിസൈനുകൾ അരങ്ങിലെത്തിച്ചു. ഇതിനു മെറ്റാലിക് രൂപം നൽകി ഡിസൈനർമാരായ ഗൗരവ് ഗുപ്തയും ഇഷ ജാജോദിയയും.

### കോ–ഓഡ് സെറ്റ് ഇനി ബ്രൈഡൽ

കാഷ്വൽ വസ്ത്രരംഗത്ത് പ്രിയം നേടിയ കോർഡിനേറ്റ് സെറ്റ് വസ്ത്രങ്ങൾക്ക് ഇക്കുറി ബ്രൈഡൽ ശ്രേണിയിലേക്കു വേഷപ്പകർച്ച ലഭിച്ചു. ഇന്ത്യൻ കരകൗശല വൈദഗ്ധ്യം പ്രതിഫലിപ്പിക്കുന്ന അലങ്കാരത്തുന്നലുകളും കൈവേലകളും സമ്പന്നമാക്കിയ കോ-ഓഡ് സെറ്റുകളാണ് അരങ്ങിലെത്തിയത്. മേക്ക് ഓവർ നേടിയ പരമ്പരാഗത ഷരാരയും ട്രെയിൽ ഉൾപ്പെടുത്തിയ ഫ്ലെയേഡ് പാന്റുകളും വിവാഹാഘോഷങ്ങളുടെ പ്രൗഢിയേറ്റും.

### ലെഹംഗയിൽ കണ്ടത്!

ഇന്ത്യൻ വിവാഹങ്ങളുടെ അവിഭാജ്യ ഘടകമാണ് ലെഹംഗയെന്നതിൽ തർക്കമില്ല. സറിയും സർദോസിയും സെക്വിനുകളും അലങ്കാരത്തുന്നലുകളും നിറഞ്ഞ് പാരമ്പര്യത്തിന്റെ പ്രൗഢിയോടെ കുറ്റ്യോർ വേദിയിൽ തിളങ്ങി നിന്നതും ലെഹംഗകൾ തന്നെ. കലയും കംഫർട്ടും സമാസമം ചേർത്തൊരുക്കിയ ലെഹംഗകളിൽ ചിലത് 'പോക്കറ്റ് ഫ്രണ്ട്‌ലി'യായതു പുതുമയായി. പിന്നിലേക്കു നീളുന്ന ട്രെയിലും നീളൻ വെയ്‌ലും കേപ്പും സ്റ്റൈലിങ്ങിന്റെ ഭാഗമായി.

### അണിയിച്ചൊരുക്കാം, വരനെ!

വിവാഹവസ്ത്രത്തിന്റെ പൊലിമയും തിളക്കവും വധുവിനു മാത്രമാകാതെ വരനും അണിഞ്ഞൊരുങ്ങാൻ പ്രചോദനം നൽകുന്നു കുറ്റ്യോർ വീക്ക്. കുർത്തയും ബന്ദ്ഗാലയും ഷെർവാണിയും തിളങ്ങിയ വേദിയിൽ സെക്വിനുകൾ നിറഞ്ഞ സിപ്പർ വെയ്സ്റ്റ്കോട്ടും അസെമിട്രിക്കൽ കുർത്ത–പൈജാമ കോംബിനേഷനും താരമായി. പേസ്റ്റൽ, മെറ്റാലിക് നിറം മുതൽ ഹോട്ട് പിങ്ക്, റെഡ് വരെയുള്ള നിറപ്പകർച്ചയും ശ്രദ്ധിക്കപ്പെട്ടു. ആഭരണക്കാര്യത്തിൽ അൽപം കൂടി ബോൾഡ് ആകാമെന്നുറപ്പിച്ചു വലുപ്പമേറിയ ജ്വല്ലറിയും ഷോയുടെ ഭാഗമായി.

### നിറങ്ങളിൽ പുതുമ

ഉത്തരേന്ത്യൻ വധുവിന്റെ ലെഹംഗയിൽ ചുവപ്പ് ഒഴിവാക്കിയുള്ള കളർപാലറ്റ് ആലോചിക്കാറില്ലെങ്കിൽ ഇക്കുറി വെള്ളയും ഐവറിയും ഒരു പോലെ തിളങ്ങി. വൈറ്റ്, ഐവറി പേൾ, കോമറ്റ് ബ്ലൂ, പെറ്റൽപിങ്ക്, മോവ്, സ്‌ലേറ്റ്, സാൻഡ് നിറങ്ങളും മെറ്റാലിക് ഷേഡുകളും വേറിട്ടുനിന്നു.

ബറോക് എന്ന യൂറോപ്യൻ ശൈലിയെ നവീനരീതിയിൽ ആവിഷ്കരിച്ച വസ്ത്രം. ഡിസൈനർ: റിംസിം ദാദു

മെൻസ് ബ്രൈഡൽ വെയർ കുർത്ത ഷെർവാണി. ഡിസൈനർ: തരുൺ തഹിലിയാനി

“ ഇന്ത്യ കുറ്റ്യോർ വീക്കിൽ ഡിസൈനർ തരുൺ തഹിലിയാനിയുടെ കലക്‌ഷനിൽ ക്രാഫ്റ്റും ആധുനികതയും ഇഴചേർന്ന് എക്കാലവും നിലനിൽക്കുന്ന ഡിസൈനുകളാണ് കണ്ടത്. കഷിദ്കാർ, മുകെയ്ഷ്, ചിക്കൻകാരി തുടങ്ങിയ കൈവേലകൾ കന്റംപ്രറി ടച്ചോടെ ആരി എംബ്രോയ്ഡറിയും ക്രിസ്റ്റലുകളും സർദോസിയും ചേർത്ത് അവതരിപ്പിച്ചിരിക്കുന്നു. [illegible]

സുരഭി സുധാകരൻ
(കോസ്റ്റ്യൂം ഡിസൈനർ)

“ ഇന്ത്യൻ ആർട്ടും ക്രാഫ്റ്റും മികവോടെ പ്രതിഫലിപ്പിക്കുന്നതായിരുന്നു കുറ്റ്യോർ വീക്ക്. റിംസിം ദാദുവിന്റെ ഡിസൈനുകൾക്കു വ്യത്യസ്തതയും പുതുമയുമുണ്ടായി. കുറ്റ്യോർ വീക്കിലെത്തിയ ഡിസൈനുകളിലേറെയും ഉത്തരേന്ത്യൻ വിവാഹങ്ങൾക്ക് അനുയോജ്യമാണെങ്കിലും മലയാളി ബ്രൈഡ്സ് കുറേക്കൂടി മിനിമൽ വസ്ത്രധാരണമാണ്. ഇവിടെ നിന്നു ഡൽഹിയിൽ പോയി വിവാഹ ലെഹംഗ വാങ്ങുന്നവരുണ്ട്. പക്ഷേ മലയാളിയുടെ അഭിരുചി അൽപം കൂടി വ്യത്യസ്തമാണല്ലോ. വലിയ ആഘോഷവും ബഹളങ്ങളുമില്ലാതെ ഇന്റിമേറ്റ് വെഡ്ഡിങ്, മിനിമൽ [illegible]

ദിയ ജോൺ
(ഫാഷൻ ഡിസൈനർ)

## നക്ഷത്രവാരം

2024 ഓഗസ്റ്റ് 11 മുതൽ 17 വരെ

കാണിപ്പയ്യൂർ നാരായണൻ നമ്പൂതിരിപ്പാട്

[illegible]

പ്രതിസന്ധികൾ മുന്നിൽ വരുമ്പോൾ തട്ടിത്തടഞ്ഞു വീണു പോകുന്നവർക്കു പ്രചോദനമാണ് ഒളിംപിക്സിൽ ഇന്ത്യയ്ക്കായി ഇരട്ടമെഡൽ നേടിയ മനു ഭാക്കറുടെ ജീവിതം. സ്വപ്നം കണ്ട ലക്ഷ്യത്തിലേക്ക് ഉന്നം തെറ്റാതെ എത്താൻ മനു താണ്ടിയ വഴികളിലൂടെ ഒരു യാത്ര...

പാരിസ് ഒളിംപിക്സിൽ മെഡൽ നേടിയ മനു ഭാക്കറിനു ഡൽഹി രാജ്യാന്തര വിമാനത്താവളത്തിൽ നൽകിയ സ്വീകരണം. ചിത്രം : രാഹുൽ ആർ.പട്ടം/മനോരമ

# മനം നിറച്ച്, മനു

“ ഉറക്കത്തിൽ കാണുന്നതല്ല സ്വപ്നം. നമ്മുടെ ഉറക്കം നഷ്ടപ്പെടുത്തുന്നതാണു യഥാർഥ സ്വപ്നം. സ്വപ്നം കാണുക: ആ സ്വപ്നങ്ങളെക്കുറിച്ചു ചിന്തിക്കുക, ആ ചിന്തകളെ പ്രവൃത്തിയിലൂടെ സഫലമാക്കുക...

ഡോ. എ.പി.ജെ.അബ്ദുൽ കലാം

ജോമിച്ചൻ ജോസ്
jomij@mm.co.in

കാഞ്ചി വലിച്ച് സ്വപ്നത്തിലേക്കു ‘തിര’നോട്ടം നടത്തിയ ഇരുപത്തിരണ്ടുകാരിയാണു മനു ഭാക്കർ. ഒളിംപിക്സിൽ ഒരു മെഡൽ എന്നതായിരുന്നു ആ സ്വപ്നം. 19-ാം വയസ്സിൽ മനു ആ ലക്ഷ്യത്തിലേക്കു നിറയൊഴിച്ചു. പക്ഷേ, ദൗർഭാഗ്യം പിടികൂടി; കണ്ണീരോടു മടങ്ങേണ്ടി വന്നു. പിന്നീടു സ്വപ്നത്തിലേക്കു മനു പിസ്റ്റൾ ഉയർത്തിയതു 3 വർഷത്തെ ഒരുക്കത്തിനു ശേഷമാണ്. ബാക്കിയെല്ലാം ചരിത്രം...

## ടോക്കിയോ ദുഃസ്വപ്നം

ഷൂട്ടിങ്ങിൽ വലിയ പ്രതീക്ഷകളോടെയാണ് 2021ലെ ടോക്കിയോ ഒളിംപിക്സിൽ ഇന്ത്യ എത്തിയത്. ആ പ്രതീക്ഷകളുടെ മുൻനിരയിൽ, ഷൂട്ടിങ് സൂപ്പർതാരം മനുവുണ്ടായിരുന്നു. പക്ഷേ, പ്രതീക്ഷകളുടെ അമിതഭാരം ആ കൗമാരക്കാരിയുടെ ആത്മവിശ്വാസത്തെ ബാധിച്ചു. അതിനിടെ, ദൗർഭാഗ്യവും പിടികൂടി. 10 മീറ്റർ എയർ പിസ്റ്റൾ യോഗ്യതാ റൗണ്ടിൽ ഉജ്വല പ്രകടനത്തോടെയാണു ലോക രണ്ടാം റാങ്കുകാരിയായ മനു തുടങ്ങിയത്. പക്ഷേ, മത്സരം പാതിവഴിയെത്തിപ്പോൾ മനുവിന്റെ തോക്ക് പണിമുടക്കി. പുതിയ തോക്കുമായി മത്സരം തുടർന്നെങ്കിലും ഫൈനലിലേക്കു മുന്നേറാനായില്ല. മുഖത്തു നിന്നു മാസ്ക് അഴിച്ചുമാറ്റി, കണ്ണീരോടെ മടങ്ങുന്ന മനുവിന്റെ ചിത്രം നൊമ്പരക്കാഴ്ചയായിരുന്നു.

മിക്സ്ഡ് ടീമിനത്തിലും 25 മീറ്റർ വിഭാഗത്തിലും മനു ദയനീയമായി പരാജയപ്പെട്ടു. ടോക്കിയോ ദിനങ്ങളെപ്പറ്റി ചോദിച്ചപ്പോൾ മനു കഴിഞ്ഞ ദിവസം പറഞ്ഞു: ‘എന്റെ ആദ്യ ഒളിംപിക്സ്. ഒരു രാത്രി പോലും എനിക്കുറങ്ങാൻ കഴിഞ്ഞിരുന്നില്ല. ഓരോ മത്സരത്തിലും പരാജയപ്പെടാൻ തുടങ്ങിയതോടെ എന്റെ ടെൻഷൻ ഇരട്ടിയായി. തല പെരുത്തു. നിരാശ അടിമുടി ബാധിച്ചതോടെ കരിയർ അവസാനിപ്പിച്ചാലോ എന്നു പോലും ഞാൻ ചിന്തിച്ചുപോയി... ’. ജീവിതകഥയിൽ മായിക്കാൻ ആഗ്രഹിക്കുന്ന അധ്യായം...

## യുവനക്ഷത്രം

ഇന്ത്യൻ ഷൂട്ടിങ്ങിന്റെ താരാകാശത്തിലേക്കു പൊൻതിളക്കത്തോടെ പൊട്ടിവീണ നക്ഷത്രമാണു മനു ഭാക്കർ. ഹരിയാന സ്വദേശിനി. സ്കൂൾ പഠനകാലം മുതൽ സ്പോർട്സിൽ തൽപര. ടെന്നിസ്, സ്കേറ്റിങ്, ബോക്സിങ് എന്നിവ പരിശീലിച്ചിട്ടുണ്ട്. ‘താങ്ത’ എന്ന മണിപ്പൂരി ആയോധന കലയിൽ ദേശീയ മെഡൽ നേടിയിട്ടുണ്ട്. പിതാവ് മർച്ചന്റ് നേവി എൻജിനീയറായ രാം കിഷൻ ഭാക്കർ 2014ലെ റിയോ ഒളിംപിക്സ് കാലത്താണു മകൾക്കൊരു ഷൂട്ടിങ് പിസ്റ്റൾ വാങ്ങിക്കൊടുത്തത്. പിന്നീടു മനുവിന്റെ ഊണും ഉറക്കവും ഈ പിസ്റ്റളിനൊപ്പമായിരുന്നു. മുൻ ലോക ചാംപ്യൻ ജസ്പാൽ റാണയുടെ ശിക്ഷണത്തിൽ നേട്ടങ്ങൾ വെടിവച്ചിട്ടു. 2017ൽ ദേശീയ ഷൂട്ടിങ് ചാംപ്യൻഷിപ്പിൽ 9 സ്വർണമടക്കം 15 സ്വർണം നേടി റെക്കോർഡിട്ടു. 11-ാം ക്ലാസിൽ പഠിക്കുമ്പോൾ ഷൂട്ടിങ് ലോകകപ്പിൽ 10 മീറ്റർ എയർ പിസ്റ്റൾ വിഭാഗത്തിൽ സ്വർണം നേടി അദ്ഭുത താരമായി. 2018ലും 2019ലുമായി ഷൂട്ടിങ് ലോകകപ്പുകളിൽനിന്ന് 8 സ്വർണം. 2018ലെ കോമൺവെൽത്ത് ഗെയിംസിലും മെഡൽ വേട്ട തുടർന്നു. അതേ വർഷം യൂത്ത് ഒളിംപിക്സിലും സ്വർണം. ഷൂട്ടിങ്ങിൽ ഇന്ത്യയുടെ ഭാവിതാരമെന്നു മനുവിനെ മാധ്യമങ്ങൾ വാഴ്ത്തി. പിന്നീടായിരുന്നു ‘ടോക്കിയോ ദുരന്തം.’

## വെടിനിർത്തലും വെള്ളക്കൊടിയും

2018ൽ മനു രാജ്യത്തിനായി മെഡൽവേട്ട നടത്തുമ്പോൾ ഇന്ത്യൻ ദേശീയ ടീമിന്റെ പരിശീലകനായിരുന്നു ജസ്പാൽ റാണ. ‘മനുവിനെപ്പോലെയുള്ളവരാണ് അടുത്ത ഒളിംപിക്സിൽ നമ്മുടെ പ്രതീക്ഷ’ - ജസ്പാൽ പറഞ്ഞു. പക്ഷേ, ടോക്കിയോയ്ക്കു മുൻപ് ഇരുവരും തമ്മിൽ ഇടഞ്ഞു. ആദ്യ ഒളിംപിക്സിൽ തന്നെ മൂന്നിനങ്ങളിൽ മത്സരിക്കുന്നതു മനുവിനു സമ്മർദമുണ്ടാക്കുമെന്നും അതിനാൽ 25 മീറ്ററിൽ നിന്നു പിന്മാറണമെന്നും ജസ്പാൽ നിർദേശിച്ചു. എന്നാൽ, മനു കൂട്ടാക്കിയില്ല. ദേശീയ ക്യാംപിലുള്ള മറ്റൊരു താരത്തെ ‘സഹായിക്കാൻ’ ജസ്പാൽ വഴിമുടക്കുന്നുവെന്നായിരുന്നു മനുവിന്റെ തോന്നൽ. തൊട്ടുപിന്നാലെ നടന്ന ലോകകപ്പിൽ 25 മീറ്റർ വിഭാഗത്തിൽ മനു തോറ്റു. തോറ്റത് ജസ്പാൽ സഹായിച്ചെന്നു മനു കരുതിയ ഷൂട്ടറോടും.

‘ഇപ്പോൾ സമാധാനമായോ’ എന്നു ചോദിച്ച് മനുവിനു ജസ്പാൽ സന്ദേശമയച്ചു. അവിടെയും തീർന്നില്ല. ആ സന്ദേശവും അതിനു മനു കൊടുത്ത മറുപടിയും ഒരു ടീഷർട്ടിൽ പ്രിന്റ് ചെയ്ത് അതു ധരിച്ച് ജസ്പാൽ ഷൂട്ടിങ് റേഞ്ചിൽ പോവുകയും ചെയ്തു. ഇരുവരും തെറ്റി. ജസ്പാൽ ദേശീയ പരിശീലക സ്ഥാനത്തു നിന്നു മാറി. ടോക്കിയോയിൽ മനു അടിമുടി പരാജയമാവുകയും ചെയ്തു. ടോക്കിയോയിൽനിന്നു മടങ്ങിയെത്തിയ ശേഷം ഇരുവരും തമ്മിൽ വാക്പോര് തുടർന്നു. മനുവിന്റെ വീട്ടുകാരും ജസ്പാലിനെതിരെ തിരിഞ്ഞതോടെ താരത്തെ കുറ്റപ്പെടുത്തി പരിശീലകനും പരസ്യമായി രംഗത്തിറങ്ങി. ഇന്ത്യൻ ഷൂട്ടിങ് രംഗം ചെളിവാരിയെറിയലുകളിൽ കലങ്ങിയ നാളുകൾ.

എന്നാൽ, ടോക്കിയോ സൃഷ്ടിച്ച ആഘാതത്തിൽ മെല്ലെ കരകയറിയ മനു ഒരു സത്യം തിരിച്ചറിഞ്ഞു: തന്റെ കരുത്തും ദൗർബല്യവുമൊക്കെ ജസ്പാലിനെപ്പോലെ നന്നായി അറിയാവുന്ന മറ്റൊരാളില്ല. വീണ്ടുവിചാരമുണ്ടായി. 2023ൽ മനു ജസ്പാലിന്റെ സഹായം തേടി വിളിച്ചു. വാക്പോരുകൾക്ക് അവധികൊടുത്ത് ഇരുവരും വീണ്ടും ഒന്നിച്ചു. വെടിനിർത്തൽ. മനുവിന്റെ പഴ്സനൽ കോച്ചായി ജസ്പാൽ ദൗത്യമേറ്റെടുത്തു.

## കേരളവും മടങ്ങിവരവും

ടോക്കിയോയിൽനിന്ന് മടങ്ങിയെത്തിയ ശേഷം മനു വീടിന്റെ ചുവരുകൾക്കുള്ളിലേക്ക് ഒതുങ്ങി. 3 മാസത്തേക്കു തോക്കെടുത്തില്ല. പരിശീലനം നിർത്തി. കരിയർ അവസാനിപ്പിക്കാൻ മാതാപിതാക്കളുടെ സമ്മതം തേടി. എന്നാൽ, പിതാവ് രാം കിഷനും അമ്മ സുമേധയും മകളോട് ഒന്നും പറഞ്ഞില്ല. പകരം, മകളെയുംകൊണ്ട് ഒരു വിനോദയാത്രയ്ക്കു പോയി. കുറച്ചു ബന്ധുക്കളെയും ഒപ്പംകൂട്ടി. കേരളത്തിലേക്കായിരുന്നു യാത്ര. പല സ്ഥലങ്ങളും സന്ദർശിച്ച ശേഷം ഒരു ദിവസം ചെറായി ബീച്ചിലെത്തി. അവിടെയുള്ള ഒരു റിസോർട്ടിലായിരുന്നു താമസം. വീട്ടുകാർ ബീച്ചിലേക്കു പോയെങ്കിലും താൽപര്യമില്ലാതെ മനു റിസോർട്ടിലെ മുറിക്കുള്ളിലിരുന്നു. അപ്പോഴാണു വെള്ളം കുടിക്കാനായി, മുറിയിലിരുന്ന ജഗ് മനു കൈയിലെടുത്തത്. ഷൂട്ടിങ് താരങ്ങൾ പരിശീലനത്തിന്റെ ഭാഗമായി വെള്ളം നിറച്ച ജഗ് പോലെയുള്ള സാധനങ്ങൾ കൈയിലെടുത്ത് പൊക്കാറുണ്ട്. ഹോൾഡിങ് പ്രാക്ടിസ് എന്നാണ് അതിനെ വിളിക്കുന്നത്. റിസോർട്ട് മുറിയിലെ വെള്ളപ്പാത്രം കൈയിലെടുത്തപ്പോൾ മനു തിരിച്ചറിഞ്ഞു, താൻ ഇങ്ങനെ തോറ്റു പിന്മാറേണ്ടവളല്ല എന്ന്. ടോക്കിയോയിൽനിന്ന് മടങ്ങിയെത്തിയശേഷം ഒരു മാസത്തോളം തോക്ക് കൈയിലെടുക്കാതിരുന്ന മനു അടുത്ത ദിവസം ഡൽഹിയിലേക്കു മടങ്ങി. റേഞ്ചിൽ പോയി പരിശീലനം പുനരാരംഭിച്ചു.

## വായനയാണ് കരുത്ത്

പരന്ന വായനയാണു മനുവിന്റെ മനക്കരുത്ത്. ‘ചരിത്രത്തിൽനിന്ന് നിങ്ങൾ എന്നെ എഴുതിത്തള്ളിയേക്കും... കള്ളത്തരങ്ങളും പൊളിവചനങ്ങളും പരത്തി എന്നെ ചെളിക്കുഴിയിൽ താഴ്ത്തിയേക്കും... പക്ഷേ, പൊടിപടലം പറന്നുയരുന്നതുപോലെ ഞാനും പാറിപ്പറക്കും... ’ മയ എയ്ഞ്ചലോയുടെ ‘സ്റ്റിൽ ഐ റൈസ്’ എന്ന കവിതയിലെ ഈ വാക്കുകൾ തനിക്കു സമ്മാനിച്ചതു വലിയ പ്രചോദനമാണെന്നു മനു ഭാക്കർ എല്ലായ്പ്പോഴും പറയും. ദിവസവും ഭഗവദ്ഗീത വായിക്കും. ഗീതയെ ഉദ്ധരിച്ചാണു പലപ്പോഴും മനു മനസ്സ് തുറക്കുന്നതും. പാരിസിൽ ആദ്യത്തെ മെഡൽ നേടിയശേഷവും മനു പറഞ്ഞു: ‘എന്നെക്കൊണ്ടു ചെയ്യാൻ പറ്റുന്നതു ഞാൻ ചെയ്യുന്നു. ബാക്കിയെല്ലാം ദൈവത്തിനു വിട്ടുകൊടുക്കുന്നു. ഇതാണു ഞാൻ എല്ലായ്പ്പോഴും ചെയ്യുന്നത്. വിധിയെ തടുക്കാൻ നമുക്കാർക്കും കഴിയില്ല. അതിനെ നിർണയിക്കാനും നമുക്കു കഴിയില്ലല്ലോ...’

ഷാറ്റ്റൂ ഷൂട്ടിങ് റേഞ്ചിലെ ഫൈനലുകളിലൊന്നിൽ, ഏകാഗ്രതയോടെ നിന്ന്, കൈ പോക്കറ്റിൽ തിരുകി, 140 കോടി ജനങ്ങളുടെ സ്വപ്നത്തിലേക്കു നിറയൊഴിക്കുന്ന മനുവിനെ കണ്ടു. ഉന്നം തെറ്റാതെ ആ തിരകൾ വെങ്കലത്തിൽ തട്ടിയപ്പോൾ, തോക്ക് താഴെ വച്ച് അവൾ തിരിഞ്ഞു... അഭിമാനവും സന്തോഷവും ആ കണ്ണുകളിൽ തിളങ്ങുന്നുണ്ടായിരുന്നു... മൂന്നുവർഷം മുൻപു കണ്ണീർത്തുള്ളികൾ ഒഴുകിയിറങ്ങിയ മുഖത്ത് ആശ്വാസത്തിന്റെ മിന്നലാട്ടം. കാലത്തിന്റെ കാവ്യനീതി... കണ്ണീരിൽ മുങ്ങിയ നാളുകൾക്കു വിട; മനു ഇനി ഇന്ത്യയുടെ വീരപുത്രി...

# അറ്റക്കാമയിലെ ഭീമൻ

## ദുരൂഹതകളുടെ പുകമറയുമായി ഒരു രൂപം

അശ്വിൻ നായർ
aswins@mm.co.in

ലോകത്തെ ഏറ്റവും വരണ്ട സ്ഥലം എന്ന സ്ഥാനം സഹാറയിലോ മധ്യപൂർവദേശത്തോ അല്ല. മറിച്ച് തെക്കേ അമേരിക്കയിലാണ്. തെക്കേ അമേരിക്കൻ വൻകരയുടെ താഴെ ഒരു മുളകു പോലെ കിടക്കുന്ന ചിലെ എന്ന രാജ്യത്ത്. ചിലെയുടെ വടക്കൻ മേഖലയിൽ സ്ഥിതി ചെയ്യുന്ന അറ്റക്കാമ മരുഭൂമിയാണ് ലോകത്തെ ഏറ്റവും വരണ്ട പ്രദേശം. ഈ മരുഭൂമിയിൽ സംഭവിച്ച പുഷ്പവസന്തം അടുത്തിടെ വാർത്തകളിൽ നിറഞ്ഞിരുന്നു. അറ്റക്കാമ മരുഭൂമിയിൽ ഇതാദ്യമായല്ല പൊടുന്നനെയുള്ള ഈ വസന്തം. 18 വർഷം മുൻപും ഇതു സംഭവിച്ചിട്ടുണ്ട്. അന്യഗ്രഹജീവികളുമായി ബന്ധപ്പെട്ടുള്ള ഗൂഢവിശ്വാസങ്ങളിൽ സവിശേഷമായ ഒരു സ്ഥാനം വഹിക്കുന്ന മരുഭൂമിയാണ് അറ്റക്കാമ. അതിനുള്ള കാരണങ്ങളിൽ നിർണായകമായ ഒന്ന് അറ്റക്കാമയിലെ ഭീമൻ എന്നാണ് അറിയപ്പെടുന്നത്.

### യുഎഫ്ഒകളുടെ അറ്റക്കാമ

പ്രകാശമലിനീകരണം വളരെ കുറവായതിനാൽ ലോകത്തെ ഏറ്റവും തെളിഞ്ഞ ആകാശമുള്ള മേഖലയാണ് അറ്റക്കാമയിലേത്. യൂറോപ്യൻ സ്പേസ് ഓർഗനൈസേഷൻ, നാസ തുടങ്ങിയവരുടെ വൻകിട ടെലിസ്കോപ് പദ്ധതികൾ ഇവിടെയുണ്ട്. അന്യഗ്രഹജീവികളുണ്ടെന്നും അവ ഭൂമിയിൽ വരുന്നെന്നും വിശ്വസിക്കുന്നവരുടെ പ്രിയപ്പെട്ട ഇടം കൂടിയാണ് ചിലെ. യുഎസ് കഴിഞ്ഞാൽ ഒരു പക്ഷേ, അജ്ഞാത പേടകങ്ങളെ ഏറ്റവും കൂടുതൽ റിപ്പോർട്ട് ചെയ്യുന്ന രാജ്യം ചിലെയാകും. രാജ്യത്ത് യുഎഫ്ഒ റൂട്ട് എന്ന മേഖലയിൽ ഉൾപ്പെട്ട കുറെ സ്ഥലങ്ങളുണ്ട്. ചിലെയിൽ എത്തുന്ന വിനോദസഞ്ചാരികളുടെ പ്രിയപ്പെട്ട യാത്രാപാത കൂടിയാണ് യുഎഫ്ഒ റൂട്ട്. ചില ഗൂഢവാദ വിശ്വാസികൾ ചിലെയും അന്യഗ്രഹജീവികളുമായുള്ള ബന്ധം ഇന്നും ഇന്നലെയും തുടങ്ങിയതല്ലെന്നു വാദിക്കുന്നു. ചിലെയിൽ സ്പാനിഷ് കൊളോണിയൽ കാലത്തിനു മുൻപുണ്ടായിരുന്ന ഇൻകാ, ചിൻചോറോ സംസ്കാരങ്ങളൊക്കെത്തന്നെ അന്യഗ്രഹജീവികളുമായി ബന്ധം സ്ഥാപിച്ചെന്നും അന്യഗ്രഹജീവികൾ കമനീയമായ കെട്ടിടങ്ങളും മറ്റും നിർമിക്കാനുള്ള സാങ്കേതികവിദ്യകൾ ആദിമ സമൂഹങ്ങളെ പഠിപ്പിച്ചെന്നുമൊക്കെ വിശ്വസിക്കുന്നവർ ഒട്ടേറെ. ഇത്തരം ഗൂഢവിശ്വാസങ്ങളുടെ പ്രയോക്താക്കൾ ഉദാഹരണമായി കാട്ടുന്നതാണ് അറ്റക്കാമയിലെ ഭീമനെ.

### മരുഭൂമിയിലെ വിചിത്രരൂപം

ചിലെയുടെ അയൽരാജ്യമായ പെറു നാസ്ക ലൈൻസ് എന്ന പേരിലുള്ള ഭൗമചിത്രങ്ങളുടെ പേരിൽ വളരെ പ്രശസ്തമാണ്. വിമാനത്തിൽ നിന്നു നോക്കുമ്പോൾ വ്യക്തമായി കാണാൻ സാധിക്കുന്ന തരത്തിൽ ഭൂമിയിൽ വരച്ച ചിത്രങ്ങളും ഘടനകളുമാണ് നാസ്ക ലൈൻസ്. ഇത്തരം ഘടനകളെ ജിയോഗ്ലിഫ് എന്ന പേരിലാണ് വിദഗ്ധർ വിശേഷിപ്പിക്കുന്നത്.

എന്നാൽ പെറുവിൽ മാത്രമല്ല, ചിലെയിലും ജിയോഗ്ലിഫുകളുണ്ട്. അതിൽ നല്ലൊരു പങ്ക് അറ്റക്കാമയിലാണ്. അയ്യായിരത്തിലധികം ജിയോഗ്ലിഫുകൾ അറ്റക്കാമയിൽ കണ്ടെത്തിയിട്ടുണ്ടെന്നാണ് കണക്ക്. നഗരങ്ങളായ അന്റോഫഗസ്റ്റയ്ക്കും അറിക്കയ്ക്കും ഇടയ്ക്കാണ് ഇവയിലധികവും. ചിലെയിലെ ജിയോഗ്ലിഫുകളിൽ ഏറ്റവും പ്രശസ്തനാണ് അറ്റക്കാമ ജയന്റ് അഥവാ അറ്റക്കാമയിലെ ഭീമൻ. ലോകത്തിൽ ഇതുവരെ കണ്ടെത്തപ്പെട്ടതിൽ മനുഷ്യരൂപമുള്ള ഏറ്റവും വലിയ ജിയോഗ്ലിഫാണ് ഈ ഭീമൻ. ചിലെയിലെ ടാറപാക മേഖലയിൽ ഹുവാറ ഗ്രാമത്തിന് 15 കിലോമീറ്റർ അകലത്തിൽ യൂണിറ്റ കുന്നുകൾക്ക് സമീപമാണ് ഈ രൂപം സ്ഥിതി ചെയ്യുന്നത്.

### ആരാണ് ഭീമൻ?

മരുഭൂമിയിലെ ഈ വിചിത്രരൂപം ആരാണെന്നുള്ളതു സംബന്ധിച്ച് വിവിധവാദങ്ങളുണ്ട്. ചിലെയിൽ പണ്ടുകാലത്തുണ്ടായിരുന്ന ഏതോ ദേവസങ്കൽപമാണ് ഇതെന്നാണ് പ്രബലമായ ഒരു വാദം. മറ്റു ചില വിദഗ്ധർ ഇതൊരു ജ്യോതിശ്ശാസ്ത്രജ്ഞ കലണ്ടർ ആണെന്നു വിശ്വസിക്കുന്നു.

### അന്യഗ്രഹജീവി?

ആദിമകാലത്തെ വിചിത്രനിർമിതികൾക്കെല്ലാം അന്യഗ്രഹജീവികളുമായി ബന്ധമുണ്ടാക്കുന്നത് ഗൂഢവാദ സിദ്ധാന്തക്കാരിൽ ചിലരുടെ പ്രിയപ്പെട്ട രീതിയാണ്. അന്യഗ്രഹജീവികൾ പണ്ടുകാലത്ത് ഇവിടെ വന്നിരുന്നെന്നും അന്ന് ഭൂമിയിലുണ്ടായിരുന്ന ചില ആദിമ സമൂഹങ്ങളെ അവർ സഹായിച്ചെന്നും അന്നത്തെ കാലത്ത് അപ്രായോഗികമായ പല നിർമിതികളും പൂർത്തീകരിക്കാൻ അവർ ഉപദേശവും സഹായവുമൊക്കെ നൽകിയെന്നും ഏൻഷ്യന്റ് ആസ്ട്രനോട്ട് തിയറി എന്നറിയപ്പെടുന്ന ഈ സിദ്ധാന്തം പറയുന്നു.

ഈജിപ്തിലെ പിരമിഡുകൾ മുതൽ ഇംഗ്ലണ്ടിലെ സ്റ്റോൺഹെൻജ് വരെ പല നിർമിതികളും അന്യഗ്രഹജീവികളുടെ നിർദേശത്തിൽ നിർമിച്ചതാണെന്നാണ് ഇവരുടെ വാദം. ഈ ഗൂഢസിദ്ധാന്തത്തിൽ വിശ്വസിക്കുന്നവർ, അറ്റക്കാമയിലെ ഭീമനും ഇത്തരമൊരു നിർമിതിയാണെന്ന് പറയുന്നു.

അറ്റക്കാമ മരുഭൂമിയിൽ കാണപ്പെടുന്ന ‘ജയന്റ്’ ജിയോഗ്ലിഫ് ചിത്രം.

## പുസ്തകം

**സോളാർ (വി)ശേഷം**
(അന്വേഷണം)
ജോൺ മുണ്ടക്കയം
319 രൂപ,സീഡ് ബുക്സ് തൃശൂർ

**മരണം, സംഗീതം, കുറ്റകൃത്യം**
(ജീവിതകഥകൾ)
എൻ.രാമചന്ദ്രൻ
350 രൂപ, ഡിസി ബുക്സ്, കോട്ടയം

**വിത്തുപാറൽ**
(കവിതകൾ)
ബിജോയ് ചന്ദ്രൻ
160 രൂപ, ഡിസി ബുക്സ് കോട്ടയം

**ആത്മിയത വീണ്ടെടുക്കാൻ ഇന്ത്യ**
(രാഷ്ട്രവിചിന്തനം)
പ്രഫ.ടി.ജെ.മത്തായി
100 രൂപ, റീ-ഡിസ്കവർ കേരള , ചങ്ങനാശേരി

**പ്രണയ പാരിജാതം**
(ഓർമക്കുറിപ്പുകൾ)
എഡിറ്റർ: ഇന്ദുമേനോൻ
400 രൂപ, ചിന്ത പബ്ലിഷേഴ്സ്

**എന്റെ ഓർമക്കുറിപ്പുകൾ**
(ഓർമക്കുറിപ്പ്)
രാജൻ ബാബു, 300 രൂപ
അജന്ത, പൊൻകുന്നം

**ഒരു കൂട പഴങ്ങൾ**
(കഥകൾ) സുമംഗല
വില 150, എച്ച്ആൻഡ്സി ബുക്സ്, തൃശൂർ

**യാത്രാസ്മരണകൾ**
(യാത്രാവിവരണം)
എസ്.കെ.പൊറ്റെക്കാട്ട്
വില 200, എച്ച്ആൻഡ്സി ബുക്സ്, തൃശൂർ

**ബൊഹീമ്യൻ ചിത്രങ്ങൾ**
(യാത്രാവിവരണം)
എസ്.കെ.പൊറ്റെക്കാട്ട്
വില 100, എച്ച്ആൻഡ്സി ബുക്സ്, തൃശൂർ

**നേത്രാവതി എക്സ്പ്രസ്**
(ഹാസ്യനോവൽ)
ജി.സുജേഷ്
120 രൂപ. പ്രഭാത് ബുക്ക് ഹൗസ്,തിരുവനന്തപുരം

**വഞ്ചി സ്ക്വയർ**
(നോവൽ)
രാജു പോൾ
190 രൂപ. ബുക്മാൻ, കോഴിക്കോട്.

**പെണ്ണ് കവിതയാണ് കവിത പെണ്ണും**
(കവിതകൾ)
സുആദ് മുഹമ്മദ് അൽ സബാഹ്
വിവർത്തനം: ഫൈറൂസ റാളിയ എടച്ചേരി, 120 രൂപ. ലിപി പബ്ലിക്കേഷൻസ്,കോഴിക്കോട്.

**നയൻമൊനി**
(നോവൽ)
ശ്രീജിത്ത് മൂത്തേടത്ത്
160 രൂപ. എച്ച് ആൻഡ് സി പബ്ലിഷിങ് ഹൗസ്,തൃശൂർ.

**വൈതാളികവും ചെറുകഥകളും**
(കഥകൾ)
പ്രേംസാഗർ, ജയസാഗർ.
180 രൂപ. സൺഷൈൻ ബുക്സ്,തൃശൂർ.

**കോട്ടയം ഡയറി**
(ഓർമ)
സ്മിത ഗിരീഷ്
320 രൂപ. ഒലിവ് പബ്ലിക്കേഷൻസ്, കോഴിക്കോട്

**കുരുവികൾക്ക് കവിതയെഴുതുന്ന നഖങ്ങളുണ്ട്**
(കവിതകൾ)
സുആദ് മുഹമ്മദ് അൽ സബാഹ്
വിവർത്തനം: ഡോ.എം. അബ്ദുൽ ജലീൽ
190 രൂപ. ലിപി പബ്ലിക്കേഷൻസ്, കോഴിക്കോട്.

**ആദിയിൽ പെണ്ണുണ്ടായിരുന്നു**
(കവിതകൾ)
സുആദ് മുഹമ്മദ് അൽ സബാഹ്
വിവർത്തനം: ഫാസിൽ മുട്ടിൽ
190 രൂപ. ലിപി പബ്ലിക്കേഷൻസ്, കോഴിക്കോട്.

**മലബാർ മുതൽ ഇസ്തംബുൾ വരെ**
(രാഷ്ട്രീയ ജീവചരിത്രം)
ഡോ.ടി.സൈനുൽ ആബിദ്
180 രൂപ. ഒലിവ് പബ്ലിക്കേഷൻസ്, കോഴിക്കോട്.

ഇന്നത്തെ ചിന്താവിഷയം

# യോജ്യത എന്നൊരു വിശുദ്ധ വാക്ക്

എ. രോഹിണി തിരുനാൾ

നമ്മുടെ സുപ്രീം കോടതിയിൽ 2019 മുതൽ ജഡ്ജിയാണ് ബി.ആർ.ഗവായ്. ഭൂഷൺ രാമകൃഷ്ണ ഗവായ് എന്നു മുഴുവൻ പേര്. മഹാരാഷ്ട്ര സ്വദേശിയാണ് ജസ്റ്റിസ് ഗവായ്. സീനിയോറിറ്റി പരിഗണിക്കുമ്പോൾ അദ്ദേഹം ഇന്ത്യയുടെ ചീഫ് ജസ്റ്റിസാകാനും സാധ്യതയുണ്ട്. നീതിബോധത്തിൽ ഭാഷയുടെ അഴകളവുകൾ വിളക്കിച്ചേർത്ത ഒരാളാണ് ജസ്റ്റിസ് ഗവായ് എന്നു പറയാം.

കുറച്ചുനാൾ മുൻപ്, മദ്രാസ് ഹൈക്കോടതിയിലെ ഒരു ജഡ്ജിയുടെ നിയമനം സംബന്ധിച്ച കേസ് സുപ്രീം കോടതിയിലെത്തിയപ്പോൾ ജസ്റ്റിസ് ഗവായ് വാക്കുകളുടെ ഉള്ളു പൊളിച്ചു നോക്കുന്നതു കണ്ടു. എലിജിബിലിറ്റിയും സ്യൂട്ടബിലിറ്റിയും ഒന്നല്ല, രണ്ടാണെന്ന് അദ്ദേഹം പറഞ്ഞു. എലിജിബിലിറ്റി എന്നാൽ യോഗ്യത. ഓരോ ജോലിക്കും നിശ്ചയിച്ചിരിക്കുന്ന വിദ്യാഭ്യാസ നിലവാരം, ഉന്നത വിജയങ്ങൾ, പരിചയ സമ്പത്ത് എന്നിത്യാദികളെല്ലാം യോഗ്യതയിൽ വരുന്നു.

സ്യൂട്ടബിലിറ്റിക്കു പറ്റിയ മലയാള പദമുണ്ടെങ്കിലും അതെടുത്തു പ്രയോഗിക്കുന്നവർ വിരളം: യോജ്യത. യോഗ്യമായ അവസ്ഥ എന്നാണ് ശബ്ദതാരാവലി ഈ പദത്തിനു നൽകുന്ന വിശദീകരണം. ഇണക്കം, ചേർച്ച എന്നൊക്കെ ചുരുക്കാം. നിയമനത്തിനു ബിരുദാനന്തര ബിരുദം വേണമെന്നു പറഞ്ഞാൽ യോഗ്യത. ആ യോഗ്യതയുമായി അഭിമുഖത്തിനെത്തുന്നയാൾ നാലു പോക്സോ കേസിൽ പ്രതിയാണെങ്കിൽ യോജ്യത പൂജ്യം.

ഭരിക്കുന്നവരോടു ചേർന്നുനിന്ന് യോഗ്യത പോലും മറികടക്കുന്നവരുള്ള ഇന്നാട്ടിൽ യോജ്യത ഒഴിവാക്കിയെടുക്കൽ വളരെ എളുപ്പം; വളരെ സാധാരണവും. കൊലക്കേസ് പ്രതികൾക്കും അഴിമതിക്കാർക്കുമൊക്കെ നിയമനവും സ്ഥാനമാനങ്ങളും കിട്ടുന്നത് യോജ്യത വെട്ടി നിരത്തുന്നതു കൊണ്ടാണ്. കൂടിയ യോഗ്യതയ്ക്കുപോലും ഇപ്പോൾ പല മേഖലകളിലും വിലക്കുണ്ട്. ബിരുദാനന്തര ബിരുദധാരി ക്ലാസ് ഫോർ വിഭാഗത്തിലെ ജോലിക്ക് അപേക്ഷിക്കാൻ പാടില്ല; പത്താം ക്ലാസ് യോഗ്യത മാത്രം വേണ്ടിടത്ത് ബിരുദധാരിയെ പരിഗണിക്കില്ല.

ഏറ്റവും അനുയോജ്യനായ വ്യക്തി നിയമിക്കപ്പെടുമ്പോഴാണ് ആ നിയമനവും ആ പദവിയും നീതിയുക്തമാകുന്നത്; സാധൂകരിക്കപ്പെടുന്നത്. ജീവിതത്തിലും അങ്ങനെ തന്നെയാണെന്നു കാണാൻ ബുദ്ധിമുട്ടില്ല. വിവാഹാലോചനയിൽ യോഗ്യതയെക്കാൾ പ്രധാനം യോജ്യതയാണ്. നിഘണ്ടുവിൽ പറയുന്ന ചേർച്ച; ഇണക്കം. യോജ്യതയില്ലാത്തത് അയോഗ്യതയാകാത്ത കാലമാണ് നമ്മുടേത്. അതിന്റെ ദോഷഫലങ്ങൾ നാം അനുഭവിച്ചു കൊണ്ടേയിരിക്കുന്നു.

#no filter

# കഥ എഴുത്തുവഴി സിനിമ

## സാഹിത്യത്തിൽ നിന്നു സിനിമയിലേക്ക് എഴുത്തിന്റെ കരുത്തിലെത്തുന്ന പുതുതലമുറക്കാർ

അജീഷ് മുരളീധരൻ
ajishmuraleedharan@mm.co.in

മലയാള സാഹിത്യത്തിലെ മഹാമേരുവായ എം.ടി. വാസുദേവൻ നായർ സിനിമയിലും ആ വിശേഷണത്തിനർഹനാണ്. അൻപതിലേറെ തിരക്കഥകളാണ് അദ്ദേഹം രചിച്ചിട്ടുള്ളത്. ഭാവതീവ്രമായ സിനിമകളാൽ മലയാളിയെ മോഹിപ്പിച്ച സംവിധായകൻ പത്മരാജന്റെ ആദ്യ നോവലിനു തന്നെ കേരള സാഹിത്യ അക്കാദമി പുരസ്കാരം ലഭിച്ചിരുന്നു. മറ്റു ഭാഷകളിലെ സിനിമകളിൽ നിന്നു മലയാള സിനിമയെ വേറിട്ടു നിർത്തുന്നതു സാഹിത്യവുമായുള്ള ഈ ബന്ധമാണ്. മറ്റു ഭാഷാസിനിമകൾക്കില്ലാത്ത വിഷയവൈവിധ്യവും ജീവിതപരിസരങ്ങളും മലയാളസിനിമയ്ക്കു ലഭിക്കുന്നതു ഈ ബന്ധത്തിൽ നിന്നു തന്നെ. മലയാള സാഹിത്യത്തിൽ ചുരുങ്ങിയ കാലം കൊണ്ടു ചെറുകഥകളിലൂടെയും നോവലുകളിലൂടെയും വ്യക്തിമുദ്ര പതിപ്പിച്ച ഒരുകൂട്ടം പുതുതലമുറ എഴുത്തുകാർ സിനിമയിലും സജീവമാകുന്ന കാലമാണിത്. സ്വന്തം കഥകൾക്കും നോവലുകൾക്കും തിരക്കഥയൊരുക്കി മലയാള സിനിമയ്ക്കു പുതിയ ഭാവുകത്വം സമ്മാനിക്കുന്നതിൽ വലിയ പങ്ക് ഇന്ന് ഈ യുവ എഴുത്തുകാർക്കുമുണ്ട്.

ബെസ്റ്റ് സെല്ലിങ് ആയിട്ടുള്ള പുസ്തകങ്ങൾ എഴുതിയവരും ഇന്ത്യയിലെ മുൻനിര സാഹിത്യപുരസ്കാരങ്ങളും കേരള, കേന്ദ്ര സാഹിത്യ അക്കാദമി അവാർഡുകളും നേടിയവരുമായ ഒരു എഴുത്തുനിര ഏതെങ്കിലും രീതിയിൽ സിനിമാലോകത്തിന്റെ ഭാഗമായി മാറിയിട്ടുണ്ട്. ജി.ആർ. ഇന്ദുഗോപൻ, ബെന്യാമിൻ, ഉണ്ണി ആർ., സന്തോഷ് ഏച്ചിക്കാനം, പി.എഫ്. മാത്യൂസ്, ടി.ഡി. രാമകൃഷ്ണൻ, പി.എസ്. റഫീഖ്, എസ്. ഹരീഷ്, വിനോയ് തോമസ്, ബിപിൻ ചന്ദ്രൻ, സുസ്മേഷ് ചന്ത്രോത്ത് തുടങ്ങി സിനിമയിൽ സജീവമായി ഇടപെട്ടു കൊണ്ടിരിക്കുന്നവർക്കു ശേഷമെത്തിയ പുതുതലമുറ എഴുത്തുകാരായ അബിൻ ജോസഫ്, അഖിൽ പി. ധർമജൻ, നിധീഷ് ജി., പി.വി. ഷാജികുമാർ, മജീദ് സെയ്ദ്, സുനു എ.വി., ലാജോ ജോസ്, ശ്രീപാർവതി, രാഹുൽ മണപ്പാട്ട്, കെ.എൻ.പ്രശാന്ത്, ലാസർ ഷൈൻ, മുരളി വി.എം., അഖിൽ കെ. തുടങ്ങിയവർ സിനിമയുടെ മുഖച്ഛായ മാറ്റുകയാണ്. ആദ്യ സിനിമയിൽ പ്രേക്ഷകശ്രദ്ധ നേടിയവരും ആദ്യ സിനിമയുടെ ഷൂട്ടിങ് നടന്നു കൊണ്ടിരിക്കുന്നവരും തിരക്കഥകൾ തയാറാക്കി സിനിമ തുടങ്ങാൻ കാത്തിരിക്കുന്നവരുമൊക്കെ ഇക്കൂട്ടത്തിലുണ്ട്. ആനുകാലികങ്ങളിലും മറ്റു മാധ്യമങ്ങളിലും കഥകളിലൂടെയും നോവലുകളിലൂടെയും സജീവമായി ഇടപെട്ടു കൊണ്ടിരിക്കുന്നവരാണ് ഇവർ. സാഹിത്യവും സിനിമയും ഒരുമിച്ചു കൊണ്ടുപോകുന്നവരാണ് ഈ ന്യൂജെൻ എഴുത്തുകാർ. കഥയെഴുത്തും തിരക്കഥയെഴുത്തും തമ്മിലുള്ള വ്യത്യാസത്തെക്കുറിച്ചു പരിശോധിക്കുന്നു അവരിൽ ചിലർ.

### തിരക്കഥയൊരു നീണ്ട യാത്ര

സിനിമാക്കാഴ്ചകൾ നൽകിയ വിഷ്വലുകൾ എപ്പോഴും എഴുത്തിൽ സ്വാധീനം ചെലുത്തിയിട്ടുണ്ടെന്നായി കേന്ദ്ര സാഹിത്യ അക്കാദമി യുവ പുരസ്കാർ ജേതാവായ എഴുത്തുകാരൻ

അബിൻ ജോസഫ്

അബിൻ ജോസഫ്. ടൊവിനോ തോമസിനെ നായകനാക്കി അബിൻ ജോസഫ് തിരക്കഥ എഴുതിയ 'നരിവേട്ട' സിനിമയുടെ ഷൂട്ടിങ് നടന്നു വരികയാണ്. തിരക്കഥയെഴുത്തിന്റെ രസക്കൂട്ടിനെപ്പറ്റി അബിൻ പറയുന്നു: 'കഥയിൽ നമുക്ക് ഒരുപാടു കാര്യങ്ങൾ പറയാതിരിക്കാം, പലതും വായനക്കാർക്കു പൂരിപ്പിക്കാനായി ഇടാം, ദാർശനികമായ പല അടരുകളും ഒളിപ്പിച്ചു വയ്ക്കാം. പക്ഷേ, തിരക്കഥ എന്നതു സിനിമ ഷൂട്ട് ചെയ്യുന്നതിനുള്ള ഒരു മാർഗരേഖ കൂടിയാണല്ലോ. എഴുത്തുകാരൻ എന്താണ് ഒരു സീനിൽ വിഷ്വലൈസ് ചെയ്തിരിക്കുന്നതെന്നു സംവിധായകനു കൃത്യമായി മനസ്സിലായിരിക്കണം. തിരക്കഥ വായിക്കുന്ന അഭിനേതാക്കൾക്ക് എന്താണ് ആ സീനിൽ അവർക്ക് അഭിനയിക്കാനുള്ളതെന്നും വ്യക്തമാകണം. രണ്ടു മാധ്യമങ്ങളായി സാഹിത്യത്തെയും സിനിമയെയും സമീപിച്ചാൽ എഴുത്തുകാരനു വലിയ പ്രയാസമുണ്ടാകുമെന്ന് എനിക്കു തോന്നുന്നില്ല. ഇതൊരു രസകരമായ ഏർപ്പാടാണെന്നാണ് എന്റെ തോന്നൽ.' അബിൻ പറയുന്നു.

'ഇഷ്ക്' സംവിധാനം ചെയ്ത അനുരാജ് മനോഹറാണ് 'നരിവേട്ട'യുടെ സംവിധായകൻ. കേന്ദ്ര സാഹിത്യ അക്കാദമി പുരസ്കാരം നേടിയ 'കല്യാശേരി തീസിസ്' എന്ന കഥാസമാഹാരമാണ് അബിന്റെ പ്രശസ്തമായ പുസ്തകം.

### സിനിമയുടേത് സാഹിത്യഭാഷയല്ല

സാഹിത്യത്തെയും സിനിമയെയും രണ്ടായിത്തന്നെയാണു സമീപിക്കുന്നതെന്നു തിയറ്ററിൽ പ്രേക്ഷകശ്രദ്ധ നേടിയ 'പ്രണയവിലാസം' സിനിമയുടെ സഹരചയിതാവും യുവ എഴുത്തുകാരനുമായ സുനു എ.വി. പറയുന്നു. 'പുതുകാല സിനിമ സാഹിത്യ ഭാഷയിലല്ല സംസാരിക്കുന്നത്. ഒരാൾ എഴുതുന്ന കഥയോ കവിതയോ നോവലോ സാഹിത്യം ഇഷ്ടപ്പെടുന്ന ഒരു ചെറു ന്യൂനപക്ഷത്തിന്റെ മുൻപിലേക്കാണ് എത്തുന്നത്. അതേസമയം, സിനിമയാകട്ടെ വലിയൊരു വിഭാഗം പ്രേക്ഷകർക്കു മുൻപിലേക്കും. അതിനാൽ ആ സമൂഹത്തിന്റെ സംവേദനശീലങ്ങളെ തൃപ്തിപ്പെടുത്തുന്ന രീതിയിലായിരിക്കും തിരക്കഥ എഴുതുന്നത്. പോപ്പുലർ സിനിമയുടെ ഭാഗമാകാനാണ് എനിക്ക് താൽപര്യം. ഒരു കഥയെഴുതുന്നതിലും കൂടുതൽ ശ്രദ്ധയും കഠിനാധ്വാനവും വേണ്ടത് സിനിമയെഴുത്തിലാണ് എന്നാണ് വ്യക്തിപരമായ അഭിപ്രായം.' സുനുവിന്റെ 'ഇന്ത്യൻ പൂച്ച' എന്ന കഥാസമാഹാരത്തിന് ഈ വർഷത്തെ കേരള സാഹിത്യ അക്കാദമി ഗീതാ ഹിരണ്യൻ അവാർഡ് ലഭിച്ചിരുന്നു.

സുനു

### എഴുത്തുരീതിയിലെ വ്യത്യാസം

'ചാവോളികളുടെ ആയിരാന്തികൾ' എന്ന നോവലും 'ഇറച്ചിക്കൊമ്പ്' എന്ന ഏറെ വായിക്കപ്പെട്ട ചെറുകഥയുമെഴുതിയ രാഹുൽ മണപ്പാട്ട് തിരക്കഥയെഴുതിയ 'റേച്ചൽ' സിനിമ പുറത്തു വരാനിരിക്കുകയാണ്. ഇറച്ചിക്കൊമ്പ് എന്ന കഥയാണ് എബ്രിഡ് ഷൈനിനൊപ്പം രാഹുൽ തിരക്കഥയാക്കിയത്. ഹണി റോസ് നായികയായെത്തുന്ന സിനിമയുടെ സംവിധാനം ആനന്ദിനി ബാല ആണ്. തിരക്കഥയുടെ മേഖലയിലേക്കു വരുമ്പോൾ സിനിമയുമായി ബന്ധപ്പെട്ട ഒരു കാര്യങ്ങളും അറിയില്ലായിരുന്നെന്ന് രാഹുൽ മണപ്പാട്ട് പറയുന്നു. 'എഴുത്തുകാരനെന്ന നിലയിൽ സ്വകാര്യമായി ഒറ്റയ്ക്ക് ഇരുന്ന് സമയമെടുത്ത് എഴുതിയിരുന്നതിൽ നിന്നു വ്യത്യസ്തമായി ഒരു പൊതുസ്ഥലത്തിരുന്ന് അപ്പപ്പോൾ സീനുകൾ എഴുതേണ്ടി വന്നിട്ടുണ്ട്. അതൊരു വലിയ വ്യത്യാസമായിരുന്നു. സിനിമ കൂടുതൽ ആളുകളിലേക്ക് എത്തുന്ന മാധ്യമമായതിനാൽ ആളുകൾ എന്റെ എഴുത്തിനെപ്പറ്റി കൂടുതൽ അറിയുന്നുണ്ട്. പലയിടങ്ങളിലും ചെല്ലുമ്പോൾ മുൻപത്തേതിനെക്കാൾ ഞാൻ തിരിച്ചറിയപ്പെടുന്നു. അതെല്ലാം വലിയ സന്തോഷമാണ്.' രാഹുൽ പറയുന്നു.

രാഹുൽ മണപ്പാട്ട്

### വിഷ്വൽ അവതരണം

പ്രേക്ഷകശ്രദ്ധയും പുരസ്കാരങ്ങളും നേടിയ 'ഇലവീഴാപൂഞ്ചിറ' എന്ന സിനിമയിലൂടെയാണ് എഴുത്തുകാരൻ നിധീഷ് ജി., സിനിമയുടെ ഭാഗമാകുന്നത്. 'തിരക്കഥയിൽ കഥയെഴുത്തിലെപ്പോലെ പദസമ്പത്തിന്റെയോ സാഹിത്യത്തിന്റെയോ വ്യാകരണത്തിന്റെയോ അത്ര വലിയ ആവശ്യമില്ല. വിഷ്വൽ ഭാഷ ആണല്ലോ തിരക്കഥ. എവിടെ വച്ച്, ആരൊക്കെ, എന്തൊക്കെ പറയുന്നു എന്നതു മാത്രം നമ്മൾ എഴുതിയാൽ മതി.

കണ്ടന്റിന്റെ കാര്യത്തിലാണ് കഥയെഴുത്തുകാർ ഇവിടെ വ്യത്യസ്തരാകുന്നത്. ഒരു കഥയ്ക്കു വേണ്ടിയുള്ള സ്പാർക് കിട്ടാനായി അവർ എപ്പോഴും ജാഗ്രത്തായിട്ടാകും ഇരിക്കുക. ഇതു തിരക്കഥാരചനയിൽ ഒരു പ്ലസ് ആണ്.

നിധീഷ്

സംവിധായകന്റെയും നിർമാതാവിന്റെയും താൽപര്യങ്ങളും അതതു സമയത്തെ ട്രെൻഡുകളും എല്ലാം തിരക്കഥാരചനയിൽ സ്വാധീനിക്കും. വിട്ടുവീഴ്ചകൾ വേണ്ടിവരും. കഥ അത് എഴുതുന്നയാളുടെ ലോകമാണ്. അയാളുടെ സങ്കടവും സന്തോഷവുമാണ്. അതിനാൽ എനിക്കു കൂടുതൽ സന്തോഷം കിട്ടുക കഥയെഴുത്തിൽ നിന്നാണ്.' നിധീഷ് പറയുന്നു. താമരമുക്ക്, നാരങ്ങാച്ചായ എന്നിവയുൾപ്പെടെ അഞ്ച് കഥാസമാഹാരങ്ങളാണ് പൊലീസ് ഉദ്യോഗസ്ഥൻ കൂടിയായ നിധീഷിന്റേതായി പുറത്തുവന്നിട്ടുള്ളത്.

## REELS

# ഏറ്റുമുട്ടേണ്ടത് വായനക്കാരോട്

കെ.എൻ. പ്രശാന്ത് എഴുതിയ 'പൊനം' എന്ന നോവൽ യാദൃച്ഛികമായാണ് വായിച്ചതെന്നു സംവിധായകൻ ലാൽ ജോസ്. വായിച്ചു കഴിഞ്ഞപ്പോൾ തന്നെ അതിലെ സിനിമ സാധ്യത തിരിച്ചറിഞ്ഞു. 'വളരെ വലിയ നോവലാണ് പൊനം. ഒരുപാടു കഥാപാത്രങ്ങളുണ്ട്. ഒരു ആശയം സിനിമയാക്കി പരിവർത്തനം ചെയ്യുമ്പോൾ വലിയ പ്രയത്നം വേണ്ടിവരും. അതിൽ നിന്ന് കഥാപാത്രങ്ങൾ ഉണ്ടാക്കിയെടുക്കണം. സംഭവങ്ങൾ സൃഷ്ടിക്കണം.

ലാൽ ജോസ്.

എന്നാൽ, പൊനം പോലെയുള്ള ഒരു സാഹിത്യസൃഷ്ടിയെ അധികരിച്ച് സിനിമയെടുക്കുമ്പോൾ കഥയും കഥാപാത്രങ്ങളും സംഭവങ്ങളുമെല്ലാം ആ പുസ്തകത്തിലുണ്ട്. അതിൽ നിന്നു നമുക്കാവശ്യമുള്ളതു കുടഞ്ഞെടുക്കുക മാത്രമേ വേണ്ടൂ. അതൊരു സൗകര്യമാണ്. പക്ഷേ, അതിലൊരു വെല്ലുവിളി കൂടിയുണ്ട്. പൊനം നോവൽ വായിച്ചിട്ടുള്ളവർ അതിലുള്ള കഥാപാത്രങ്ങളെയെല്ലാം കാണാൻ സിനിമയ്ക്കു വന്നാൽ അത് ഉണ്ടാകണമെന്നില്ല. പൊനം വായിച്ചിട്ടുള്ള എത്ര വായനക്കാരുണ്ടാകുമോ അവരുടെ ഓരോരുത്തരുടെയും മനസ്സിലുള്ള വ്യത്യസ്തമായ വിഷ്വലുകളോടാണ് എന്റെ സിനിമ ഏറ്റുമുട്ടേണ്ടി വരുന്നത്. നല്ല വായനാശീലമുള്ള കുറെ സുഹൃത്തുക്കൾ എനിക്കുണ്ട്. അവർ നിർദേശിക്കുന്ന പുതിയ എഴുത്തുകാരുടെ നോവലുകളും ചെറുകഥകളും സ്ഥിരമായി ഞാൻ വായിക്കാറുമുണ്ട്. അങ്ങനെയാണു പ്രശാന്തിലേക്കും പൊനത്തിലേക്കും എത്തുന്നത്. മികച്ച വിഷ്വലുകൾ നിറഞ്ഞ എഴുത്താണ് പ്രശാന്തിന്റേത്.'

### എഴുത്തുകാരുടെ വെല്ലുവിളി

കൂർഗിഞ്ചി എന്ന കഥ മലയാള മനോരമ വാർഷികപ്പതിപ്പിൽ വായിച്ച് ഇഷ്ടപ്പെട്ടാണ് അബിൻ ജോസഫുമായി പരിചയപ്പെടുന്നതെന്ന് 'നരിവേട്ട' സിനിമയുടെ സംവിധായകൻ അനുരാജ് മനോഹർ. 'ഒരു എഴുത്തുകാരൻ/എഴുത്തുകാരി സിനിമയിലേക്ക് ആദ്യമായി വരുമ്പോഴും അവർക്ക് ഇവിടെ നിലവിൽ ഒരു പേരുണ്ട്.

അനുരാജ്

ആ പേരിനു പിന്നിലുള്ള വലിയ പ്രതീക്ഷ സിനിമയിൽ കാത്തു സൂക്ഷിക്കുക എന്നൊരു വെല്ലുവിളി സാഹിത്യത്തിൽ നിന്ന് തിരക്കഥാരചനയിലേക്കു വരുന്ന എഴുത്തുകാർ നേരിടുന്നുണ്ട്. അബിന്റെ കഥ തിരക്കഥാരൂപത്തിൽ വായിച്ചപ്പോൾ ലഭിച്ച പൂർണ സംതൃപ്തിയാണ് 'നരിവേട്ട' എന്ന ഞങ്ങളുടെ പ്രോജക്ട് യാഥാർഥ്യമായതിനു പിന്നിൽ.' അനുരാജ് പറഞ്ഞു.

## 'നടന്ന സംഭവം' മനോരമ മാക്സിൽ



ബിജു മേനോനും സുരാജ് വെഞ്ഞാറമൂടും മുഖ്യവേഷത്തിലെത്തുന്ന 'നടന്ന സംഭവം', മനോരമ മാക്സിൽ സ്ട്രീമിങ് തുടങ്ങി. ശ്രുതി രാമചന്ദ്രൻ, ലിജോമോൾ ജോസ്, ജോണി ആന്റണി, ലാലു അലക്സ് തുടങ്ങിയവരും ചിത്രത്തിലുണ്ട്. രാജേഷ് ഗോപിനാഥന്റെ തിരക്കഥയിൽ വിഷ്ണു നാരായൺ സംവിധാനം ചെയ്ത 'നടന്ന സംഭവം' ഒരു കോമഡി ഫാമിലി ഡ്രാമയാണ്.'നടന്ന സംഭവം' കൂടാതെ നാനൂറിലധികം മലയാളം സിനിമകളും, മഴവിൽ പരമ്പരകളും, മാക്സ് ഒറിജിനൽസും, മനോരമ മാക്സിലൂടെ ആസ്വദിക്കാം. ആപ് സ്റ്റോറിൽ നിന്നോ പ്ലേ സ്റ്റോറിൽ നിന്നോ, കണക്ട്ഡ് ടി.വികളുടെ ആപ് സ്റ്റോറിൽ നിന്നോ മനോരമമാക്സ് ഡൗൺലോഡ് ചെയ്യാവുന്നതാണ്.

## 'വാഴ' 15ന്

'ജയ ജയ ജയ ജയഹേ', 'ഗുരുവായൂർ അമ്പലനടയിൽ' എന്നീ ചിത്രങ്ങളുടെ സംവിധായകനായ വിപിൻ ദാസിന്റെ തിരക്കഥയിൽ ആനന്ദ് മേനോൻ സംവിധാനം ചെയ്യുന്ന 'വാഴ - ബയോപിക് ഓഫ് എ ബില്ല്യൺ ബോയ്സ്' 15ന് പ്രദർശനത്തിനെത്തും. സിജു സണ്ണി, സാഫ് ബോയ്, ജോമോൻ ജ്യോതിർ എന്നിവരാണ് പ്രധാന താരങ്ങൾ. വിപിൻ ദാസ്, ഹാരിസ് ദേശം, പി.ബി.അനീഷ്, ആദർശ് നാരായൺ എന്നിവരാണ് നിർമാണം. ഛായാഗ്രഹണം: അരവിന്ദ് പുതുശ്ശേരി.

## 'പാലും പഴവും' 23ന്

വിനോദ് ഉണ്ണിത്താൻ, സമീർ സേട്ട് എന്നിവർ നിർമിച്ച് വി.കെ.പ്രകാശ് സംവിധാനം ചെയ്യുന്ന പാലും പഴവും 23ന് എത്തും. മീരാ ജാസ്മിനും അശ്വിൻ ജോസുമാണ് പ്രധാന കഥാപാത്രങ്ങളെ അവതരിപ്പിക്കുന്നത്.തിരക്കഥ: ആഷിഷ് രജനി ഉണ്ണിക്കൃഷ്ണൻ. ഗാനങ്ങൾ:സുഹൈൽ കോയ,നിധീഷ് നടേരി, വിവേക് മുഴക്കുന്ന്, ടിറ്റോ.പി. തങ്കച്ചൻ.സംഗീതം: ഗോപി സുന്ദർ. ഛായാഗ്രഹണം: രാഹുൽദീപ്, എഡിറ്റിങ്: പ്രവീൺ പ്രഭാകർ.

## 'ഭരതനാട്യം' 23ന്

ലിനി മറിയം ഡേവിഡ്, അനുപമ നമ്പ്യാർ എന്നിവർ നിർമിച്ച് കൃഷ്ണദാസ് മുരളി സംവിധാനം ചെയ്യുന്ന ഭരതനാട്യം 23ന് തിയറ്ററുകളിൽ. സൈജു കുറുപ്പ്, സായ് കുമാർ എന്നിവരാണ് പ്രധാന താരങ്ങൾ. ഗാനരചന: മനു മഞ്ജിത്ത്, സംഗീതം: സാമുവൽ എബി. ഛായാഗ്രഹണം: ബബിലു അജു, എഡിറ്റിങ്: വി.ബി.ഷഫീക്ക്.

## മിസ്റ്റർ ആൻഡ് മിസിസ് ബാച്ച്‌ലർ' 23ന്

പ്രകാശ് ഹൈലൈൻ നിർമിച്ച് ദീപു കരുണാകരൻ സംവിധാനം ചെയ്യുന്ന മിസ്റ്റർ ആൻഡ് മിസിസ് ബാച്ച്‌ലർ 23ന് തിയറ്ററുകളിൽ. ഇന്ദ്രജിത്തും, അനശ്വര രാജനുമാണ് പ്രധാന താരങ്ങൾ.രചന: അർജുൻ ടി. സത്യൻ, ഗാനങ്ങൾ: മഹേഷ് ഗോപാൽ, സംഗീതം: ജയ്ഹരി, ഛായാഗ്രഹണം: പ്രദീപ് നായർ, എഡിറ്റിങ്: സോബിൻ കെ. സോമൻ.

### ടിവി

## പുതിയ മുഹൂർത്തങ്ങളിലേക്കു 'ഗായത്രീദേവി എന്റെ അമ്മ'

സ്നേഹത്തിന്റെ കഥയുമായി പ്രേക്ഷകഹൃദയങ്ങൾ കീഴടക്കിയ 'ഗായത്രീദേവി എന്റെ അമ്മ' എല്ലാ ദിവസവും രാത്രി 7 30ന്. 15 വർഷങ്ങൾക്കു ശേഷമുള്ള അഭിഷേകിന്റെയും ഗായത്രദേവിയുടെയും ജീവിതയാത്ര പുതിയ വഴികളിലേക്ക്.

## മണിക്കുട്ടി ഇനി തനിച്ച്

കൃഷ്ണയുടെ അപകടത്തെ തുടർന്നു മണിക്കുട്ടിയുടെ ജീവിതം കൂടുതൽ പ്രതിസന്ധിയിലാകുന്നു. ഒറ്റപ്പെട്ടുപോയ മണിക്കുട്ടിക്ക് ആര് തുണയാകും? 'മണിമുത്ത്' എല്ലാ ദിവസവും രാത്രി 8 ന്.

റേഡിയോ മാംഗോ
Celebrity Playlist
ഷൈൻ ടോം ചാക്കോ
രാവിലെ 10 മുതൽ 1 വരെ

ലില്ലിക്കുട്ടിയുടെ വിശേഷങ്ങളുമായി ഗ്രേസ് ആന്റണി

# ചിരിമരം കുലുക്കി

ശ്വേത എസ്.നായർ
swethas@mm.co.in

ലില്ലിക്കുട്ടിയുടെ ചാട്ടമാണ് ഇപ്പോൾ സമൂഹ മാധ്യമങ്ങളിലെ ട്രെൻഡ്. നാഗേന്ദ്രൻസ് ഹണിമൂൺസ് എന്ന വെബ് സീരിസിൽ ലില്ലിക്കുട്ടിയെ അവതരിപ്പിച്ച ഗ്രേസ് ആന്റണി ശ്രദ്ധ നേടിയത് ഈ ചാട്ടത്തിനൊപ്പം കഥാപാത്രത്തെ കയ്യടക്കത്തോടെ അവതരിപ്പിച്ച മികവിലും കൂടിയാണ്. ജീത്തു ജോസഫ് സംവിധാനം ചെയ്യുന്ന നുണക്കുഴിയിൽ ബേസിൽ ജോസഫിനൊപ്പമാണ് ഗ്രേസ് ഇനി എത്തുന്നത്.

**ലില്ലിക്കുട്ടിയുടെ തമാശകൾ ആസ്വദിച്ച് 'ജാതിമരം കുലുക്കിയ പോലെ' പൊട്ടിച്ചിരിക്കുകയാണല്ലോ പ്രേക്ഷകർ ?**

ലില്ലിക്കുട്ടിയുടെ രംഗങ്ങൾ ട്രെൻഡിങ് റീൽസുകളിലെത്തുന്നതു കാണുമ്പോൾ സന്തോഷമുണ്ട്. ഏറെ ആരാധിക്കുന്ന കൽപന, ഉർവശി, ബിന്ദു പണിക്കർ തുടങ്ങിയവരുമായെല്ലാം സാദൃശ്യമുണ്ടെന്നു പറഞ്ഞ് സമൂഹ മാധ്യമങ്ങളിൽ വന്ന കമന്റുകളും സന്തോഷിപ്പിച്ചു. അവർ ചെയ്തു വച്ച കഥാപാത്രങ്ങളുടെ അടുത്തെത്താൻ പോലും എനിക്കാവില്ല എന്നാണു എന്റെ തോന്നൽ.

മാനസിക വെല്ലുവിളി നേരിടുന്ന കഥാപാത്രമായതിനാൽ സംഭാഷണത്തിലും ശരീരഭാഷയിലുമെല്ലാം വ്യത്യാസങ്ങൾ വരുത്തിയിരുന്നു. 38 വയസ്സുള്ള കഥാപാത്രമായി മാറാൻ ഭാരം കൂട്ടി. കോമഡിയുടെ മീറ്റർ അൽപം ഉയർന്നു നിൽക്കുന്നത് ശരിയായി വരുമോ എന്നും സംശയം ഉണ്ടായിരുന്നു. പ്രിവ്യൂ കണ്ടവരുടെ കയ്യടി കിട്ടിയപ്പോഴാണ് അൽപം ആശ്വാസമായത്.

ഷൂട്ടിങ്ങിനിടയിൽ ചില രംഗങ്ങൾ കണ്ട് സുരാജേട്ടനൊക്കെ ഒത്തിരി ചിരിക്കുമായിരുന്നു. കുതിരയെപ്പോലെ ചാടിച്ചാടി വരുന്ന സീൻ അഭിനയിക്കുന്നതിനിടെ സുരാജേട്ടൻ പൊട്ടിച്ചിരിച്ച് പല തവണ റീടേക്ക് എടുക്കേണ്ടി വന്നു. നമ്മൾ ചെയ്യുന്ന കോമഡിയുടെ റിസൽറ്റ് അപ്പപ്പോൾ തന്നെ സുരാജേട്ടന്റെ ചിരിയിലൂടെ കാണാൻ കഴിയുന്നത് രസകരമായിരുന്നു. ലില്ലിക്കുട്ടിയെ ഇഷ്ടപ്പെട്ട് സിനിമാ രംഗത്ത് നിന്ന് അഭിനേതാക്കളും സംവിധായകരും ഉൾപ്പെടെ പലരും വിളിച്ചിരുന്നു.

**നുണക്കുഴിയുടെ വിശേഷങ്ങൾ ?**

ജീത്തു ജോസഫ് ചിത്രം എന്നു പറയുമ്പോൾ ത്രില്ലർ ആകും എല്ലാവരുടെയും മനസ്സിലേക്ക് ആദ്യമെത്തുക. എന്നാൽ, 'നുണക്കുഴി' ഒത്തിരി ചിരിപ്പിക്കുന്ന ഒരു 'ഫാമിലി ഫൺ ഡ്രാമ' ആണ്. അദ്ദേഹത്തിന്റെ സിനിമയിൽ അഭിനയിക്കണമെന്ന് ഏറെ നാളായുള്ള ആഗ്രഹമായിരുന്നു. ബേസിൽ ജോസഫുമായാണ് കൂടുതൽ കോമ്പിനേഷൻ സീനുകളുള്ളത്. സുരാജേട്ടനൊപ്പമുള്ള എക്സ്ട്രാ ഡീസന്റും ഒരു തമിഴ് ചിത്രവുമാണ് ഇനി വരാനുള്ളത്.

**കഥാപാത്രങ്ങൾക്കൊപ്പം ഡയലോഗുകളും ഹിറ്റാകുന്നുണ്ടല്ലോ**

പുറത്തിറങ്ങുമ്പോൾ ആളുകൾ 'സിമിമോളെ, ലില്ലിക്കുട്ടി' എന്നെല്ലാം സ്നേഹത്തോടെ വിളിക്കും. നാഗേന്ദ്രൻസ് ഹണിമൂൺസിലെ 'നമുക്ക് ഒത്തിരി പിള്ളേര് വേണം കേട്ടോ, ജാതിമരം കുലുക്കിയിട്ട പോലെ' കുമ്പളങ്ങി നൈറ്റ്സിലെ 'ഏത് ടൈപ്പ് ചേട്ടനായാലും മര്യാദയ്ക്ക് സംസാരിക്കണം' എന്നീ ഡയലോഗുകൾ പ്രേക്ഷകർ ഏറ്റെടുത്തതാണ്. എനിക്ക് മറ്റൊരാൾ ഡയലോഗ് പറയുമ്പോൾ റിയാക്ഷൻ ഇടാൻ ഏറെ ഇഷ്ടമാണ്. കനകം കാമിനി കലഹം സിനിമയുടെ ഷൂട്ടിനിടയിൽ 'എടുക്കാനുണ്ടോ അരക്കിലോ റിയാക്ഷൻ' എന്നെല്ലാം സംവിധായകൻ രതീഷ് പൊതുവാൾ തമാശയായി ചോദിക്കുമായിരുന്നു.

**സംവിധാന അനുഭവങ്ങൾ.**

ലോക്ഡൗൺ കാലത്താണ് നോളജ് എന്ന ചെറിയൊരു ഷോർട്ട്ഫിലിം ചെയ്ത് സംവിധാനരംഗത്ത് പരീക്ഷണം നടത്തിയത്. അതിനുശേഷം സംവിധായകരോട് എന്തെങ്കിലും തലത്തിലുള്ള നിർദേശങ്ങൾ മുന്നോട്ടു വയ്ക്കാറുള്ളത് അവസാനിപ്പിച്ചു. എന്നാൽ, കഥാപാത്രത്തെപ്പറ്റിയും മറ്റും എത്ര സംശയങ്ങൾ ചോദിക്കാനും മടിയൊന്നുമില്ല. എപ്പോഴും സംശയങ്ങളുമായി സംവിധായകരെ സമീപിക്കുന്നതിനാൽ സെറ്റിൽ എനിക്ക് 'ചോദ്യപ്പെട്ടി' എന്നൊരു പേര് തന്നെ വീണിരുന്നു.

## ഒടിടി റിലീസുകൾ

നീത നവീൻ
neethamaryjames@mm.co.im

**മോഡേൺ മാസ്റ്റേഴ്സ്: എസ്.എസ്.രാജമൗലി**

പ്ലാറ്റ്ഫോം നെറ്റ്ഫ്ലിക്സ്
സംവിധായകൻ എസ്.എസ്.രാജമൗലിയുടെ പ്രഫഷനൽ ജീവിതത്തെ അടയാളപ്പെടുത്തുന്ന ഡോക്യുമെന്ററി. അദ്ദേഹത്തിന്റെ കുടുംബവും കൂട്ടുകാരും സഹപ്രവർത്തകരും സംസാരിക്കുന്നു. രാഘവ് ഖന്നയും തൻവി അജിങ്കിയയും സംവിധായകർ.



**ഗുഡ്ചടി**

പ്ലാറ്റ്ഫോം ജിയോ സിനിമ
രസകരമായ റൊമാന്റിക് കോമഡി. സഞ്ജയ് ദത്ത്, രവീണ ടാൻഡൺ എന്നിവരാണ് പ്രധാന അഭിനേതാക്കൾ. അച്ഛനും മകനും ഒരേ വീട്ടിലെ അമ്മയെയും മകളെയും പ്രണയിക്കുന്നതാണ് പ്രമേയം. സംവിധാനം ബിനോയ് ഗാന്ധി.



**ഫിർ ആയി ഹസീൻ ദിൽറുബ**

പ്ലാറ്റ്ഫോം നെറ്റ്ഫ്ലിക്സ്
തപ്സി പന്നു, വിക്രാന്ത് മാസി, ജിമ്മി ഷേർഗിൽ എന്നിവർ അഭിനയിക്കുന്നു. 2021ൽ ഇറങ്ങിയ ഹസീൻ ദിൽറുബയുടെ രണ്ടാം ഭാഗം. വിദേശത്തേക്ക് കടക്കണം എന്ന മോഹവുമായി റാണിയും റിഷുവും ആഗ്രയിൽ താമസിക്കുകയാണ്. നഗരത്തിൽ അപ്രതീക്ഷിതമായി പ്രളയം വരുന്നതോടെ പ്രശ്നങ്ങൾ പിന്നെയും കുരുക്കിലേക്ക് നീങ്ങുന്നു.സംവിധാനം ജയപ്രദ് ദേശായി.



TRENDING TOPICS
PREMIUM

## തിഹാറിലെ കാണാക്കാഴ്ചകൾ

ഭക്ഷണവും മരുന്നും നിഷേധിച്ചു എന്ന ഡൽഹി മുഖ്യമന്ത്രി അരവിന്ദ് കേജ്‌രിവാളിന്റെ ആരോപണത്തിലൂടെയാണ് ഏഷ്യയിലെ ഏറ്റവും വലിയ ജയിലായ തിഹാർ ഏറ്റവുമൊടുവിൽ വിവാദങ്ങളിൽ നിറയുന്നത്. പണം ഒഴുക്കിയാൽ എന്തിനും മറയൊരുക്കുന്ന തിഹാറിന്റെ കാണാക്കാഴ്ചകളിലൂടെ, അറിയാക്കഥകളിലൂടെ...

## പിന്തുണയിൽ അദ്ഭുതപ്പെടുത്തി കമല

തിരഞ്ഞെടുപ്പിനു നൂറ് ദിനങ്ങൾ മാത്രം ബാക്കിനിൽക്കുമ്പോഴാണ് ജോ ബൈഡനു പകരക്കാരിയായി കമല ഹാരിസ് എത്തുന്നത്. പ്രസിഡൻഷ്യൽ ഡിബേറ്റിന്റെ ഒന്നാം ഘട്ടം കഴിഞ്ഞപ്പോൾ വിജയമുറപ്പിച്ചിരുന്ന ഡോണൾഡ് ട്രംപിന് കടുത്ത എതിരാളിയാവുമോ കമല?

## അസാൻജ് പോയത് 'മരണ' ദ്വീപിൽ

വീണ്ടുമൊരു യുഎസ് പ്രസിഡന്റ് തിരഞ്ഞെടുപ്പെത്തുന്നു. യുഎസ് പൗരന്മാരായിട്ടും പ്രസിഡന്റിനെ തിരഞ്ഞെടുക്കാനുള്ള വോട്ടവകാശമില്ല എന്ന കൗതുകം ഒളിപ്പിച്ച ദ്വീപുണ്ട് പസിഫിക് സമുദ്രത്തിൽ. യുഎസിനു കീഴിലായിട്ടും ചൈനീസ് പൗരന്മാർക്ക് വീസയില്ലാതെ സന്ദർശിക്കാവുന്ന ഒരേയൊരു പ്രദേശം കൂടിയാണ് ഈ ദ്വീപ്.

## ആനന്ദകരമാക്കാം റിട്ടയർമെന്റ് കാലം

നമ്മളിൽ പലരും സമ്പാദ്യം പലവിധ പദ്ധതികളിൽ നിക്ഷേപിക്കുന്നവരാണ്. എന്നാൽ ഈ നിക്ഷേപ പദ്ധതികൾ കുറെക്കാലം കഴിഞ്ഞാലും ലാഭകരമാകുമെന്ന് ഉറപ്പുണ്ടോ? റിട്ടയർമെന്റ് ജീവിതം സാമ്പത്തികമായി സുരക്ഷിതമാക്കാൻ എങ്ങനെ നിക്ഷേപിക്കണം? പ്രമുഖ ഫിനാൻഷ്യൽ കോച്ചും ധനകാര്യ വിദഗ്ധനുമായ രഞ്ജൻ നാഗർകട്ടെ പറയുന്നു.

# M KID



Hi friends,

I'm Teddy, your buddy. In this issue of MKid, we're taking you on a journey to some of the scariest places in the world. Remember, any trip can lead to accidents if you're not well-prepared and careful. Before visiting any destination, make sure to check the current conditions and weather. Pay close attention to safety warnings issued by authorities about visiting these places. Also, be mindful of your surroundings and avoid leaving litter behind. Unfortunately, many travellers in India tend to overlook these important details. By keeping these tips in mind, you can become a responsible traveller. We'd love to hear about your adventure trips!

Write to MKid at : children@mm.co.in



# Terrific beauties

'Terrific' is a word we often use unconsciously while talking about things we really enjoy. Interestingly, its original meaning is 'to cause fear.' Over time, we've transformed this daunting word into something more positive. Today, MKid takes us to some truly awe-inspiring places that can genuinely be described as terrific in both senses of the word.

Visiting the scariest places on Earth is an opportunity to awaken your inner adventurer. While many things appear frightening at first glance, they often lead you to the most fascinating and beautiful corners of the world. Some of these places are natural wonders, while others are man-made marvels, yet many are indeed terrifying to behold. If you're looking for an adventurous and intriguing travel experience, be sure to keep the following places in mind.

Hill of Crosses, Lithuania



## Hill of Crosses

Imagine a vast hill covered in thousands of crosses-a place once dedicated to freedom and the commemoration of the deceased, has now transformed into a famous tourist destination. The Hill of Crosses in northern Lithuania exudes an eerily mesmerizing atmosphere. Since the 14th century, people have started placing crosses on this hill as symbols of Lithuanian independence. This tradition persisted through the Middle Ages and re-surged after the Peasants' Revolt of 1831, honouring the fallen rebels.

During the Soviet occupation from 1944 to 1991, the hill was razed three times by Soviet forces using bulldozers, yet the locals continually rebuilt it. Today, it's estimated that over 100,000 crosses stand on the hill. Can you envision the haunting sight of these crosses, clattering in the wind, creating an almost mystical symphony?

Sagada, Philippines



## Hanging Coffins

In Sagada, Philippines, if you want to visit the departed, don't look down at a cemetery. Instead, look up. The people of this region are known for an ancient tradition of burying their dead in coffins attached to the sides of cliffs. This practice, thousands of years old, involves individuals crafting their own coffins. After their passing, the coffins are hung on the cliffs, stacked in rows. Many of these hanging coffins are centuries old, drawing tourists from all over the world to witness this unique spectacle.

Huashan Mountain, China



## Danger Walk

Mount Huashan is often touted as the world's most dangerous mountain, a reputation that precedes it in countless articles and videos. This imposing peak in Central China is a major attraction for thrill-seeking tourists, renowned for its heart-pounding plank walk. The 12-inch-wide wooden walkway clings to the mountain's side, with thousands of steps carved into the rock leading to the summit. While a cable car can whisk you to the temple at the top in just ten minutes, many choose to trek the path for the terrifying rush of adrenaline it provides.

Every step of this trek is taken along the edge of a steep cliff. It takes one extraordinary amount of courage to look down while trekking this route. The paths are constructed of wooden planks bolted to the mountain's rock face, but in some places, these planks have deteriorated, leaving only the safety chains behind. Trekkers are often left with no choice but to rely on these chains as they make their daring journey across the face of the mountain.

Turkmenistan



## Door to Hell

Ever wondered what the entrance to hell might look like? In the middle of a desert in Turkmenistan lies the 'Door to Hell,' an extraordinary crater perpetually engulfed in flames. This fiery pit, known as the Gates of Hell crater, was created in 1971 when a Soviet drilling rig accidentally hit an underground natural gas cavern. The locals have named it the 'Door to Hell.' Spanning 230 feet in width, the Soviet Union initially set the gas-filled crater on fire to eliminate it. Yet, decades later, the inferno continues to burn with relentless intensity.

Hospital de Bonecas, Portugal



## Dolls Hospital

The Hospital de Bonecas in Portugal is renowned as the world's oldest doll hospital, where dolls are repaired and restored to their former glory. Hidden among the shops on one of Lisbon's busiest shopping streets, this "doll hospital" has been in operation since 1830. Despite its charming premise, there's something unsettling about a hospital for dolls. Cabinets filled with plastic heads, drawers brimming with glass eyes, and beds lined with 'sick' dolls conjure a sense of eerie unease. For horror enthusiasts and fans of films like Annabelle, Hospital de Bonecas is a must-see attraction. It offers a unique blend of fascination and fear, making it an unforgettable stop on your next trip to Lisbon.

North Yungas Road, Bolivia



## Death Road

Calling the journey from La Paz to Coroico in Bolivia dangerous is almost an understatement. This treacherous path, known as the Death Road, winds through the Amazon rain forest at over 15,000 feet above sea level. The North Yungas Road is a single-lane route, just 12-feet wide and stretching 50 miles long. It earned its ominous nickname due to the staggering number of fatalities it used to claim - between 200 and 300 per year. Nowadays, it's more of a destination for adventurous mountain bikers rather than a thoroughfare for vehicles.

Sedlec Ossuary, Czech Republic



## Skeleton Church

Imagine a chapel where nearly every decoration is crafted from human bones-including its altar, chandeliers, candlesticks, and more. This is the eerie allure of the Sedlec Ossuary in the Czech Republic, often referred to as the Ossuary Church or the Church of Bones. Inside this bone-adorned sanctuary, skeletons and skulls greet you at every turn. The origins of this tradition date back to the early 1300s when an abbot from the Sedlec Monastery returned from Jerusalem with holy soil, which he spread in the church's cemetery. This sacred ground drew thousands who wished to be buried there, necessitating the exhumation of older graves to make room for new ones. With a growing collection of bones, the abbot decided not to let them go to waste. Thus began the creation of the church's unique decor, featuring over 40,000 human remains. The centerpiece of this haunting collection is the massive chandelier, made from nearly every bone in the human body.